ദിവ്യബോധനം ഗ്രന്ഥാവലി – 5

# ജനതകളുടെ പ്രകാശം

(സഭ, പൗരോഹിത്യം, കൂദാശകൾ
എന്നിവയെക്കുറിച്ച് ഒരു ലഘു പഠനം)

ഫാ. ഡോ. കെ. എം. ജോർജ്




ദിവ്യബോധനം പബ്ലിക്കേഷൻസ്
സോഫിയാ സെന്റർ
ഓർത്തഡോക്സ് സെമിനാരി
കോട്ടയം – 686 001

വില: 40.00

# പ്രസ്താവന

സഭാംഗങ്ങൾക്കുവേണ്ടി ഓർത്തഡോക്സ് വൈദിക സെമിനാരി അവ തരിപ്പിക്കുന്ന ഒരു വിശ്വാസ പരിശീലനപദ്ധതിയാണ് ദിവ്യബോധനം. കഴിവും താൽപര്യവുമുള്ള ആർക്കും സ്ത്രീപുരുഷ ഭേദമെന്യേ ഈ പദ്ധതിയിൽ ചേരാം.

സഭയുടെ വിശ്വാസം അറിയുന്നതിനും പുലർത്തുന്നതിനും അടുത്ത തല മുറയ്ക്കു പകർന്നുകൊടുക്കുന്നതിനുമുള്ള ചുമതല വൈദികർക്കു മാത്ര മുള്ളതല്ല. സഭ മുഴുവന്റെയും കൂടിയുള്ള ഉത്തരവാദിത്വമാണിത്. അത്മായ ക്കാരായ സ്ത്രീകൾക്കും പുരുഷന്മാർക്കും വളരെ വലിയ പങ്കാണുള്ളത്, ഈ ചുമതല കാര്യക്ഷമമായി നിർവഹിക്കുന്നതിൽ.

യുക്തിചിന്തയുടെ ഈ കാലയളവിൽ സത്യവിശ്വാസം നിലനിർത്തണ മെങ്കിൽ, ആരാധനയിലും സത്യത്തിലും സ്നേഹത്തിലും അധിഷ്ഠിതമായ ഓർത്തഡോക്സ് വിശ്വാസത്തെ ബുദ്ധിപരമായിക്കൂടെ സ്വായത്തമാക്കേ ണ്ടുന്നയാവശ്യം സഭാംഗങ്ങൾക്കെല്ലാവർക്കുമുണ്ട്.

പ്രത്യേകിച്ചും സണ്ടേസ്കൂൾ അദ്ധ്യാപകർ, മർത്തമറിയം സമാജ പ്രവർത്തകർ, യുവജന പ്രസ്ഥാനത്തിലും വിദ്യാർത്ഥി പ്രസ്ഥാനത്തിലും നേതൃത്വം നൽകുന്നവർ, മുതലായ നേതൃത്വ നിരയിലുള്ള അത്മായർക്ക് വിശ്വാസപഠനം പ്രത്യേകമായി ആവശ്യമാണ്.

ഭക്തിയോടും വിശ്വാസത്തോടുംകൂടിയുള്ള സത്യാരാധനയും ക്രിസ്തു വിന്റെ മനുഷ്യസ്നേഹത്തിന്റെ മൂർത്തീകരണവുമാണ് സഭയുടെ രണ്ടു പ്രധാന ചുമതലകൾ. ഇവ രണ്ടും ശരിയായി നിർവഹിക്കണമെങ്കിൽ സഭാ പാരമ്പര്യത്തിലെ ഗാഢമായ ഉപരിജ്ഞാനത്തിന്റെ താഴ്ന്ന പടികളിലേക്കെ ങ്കിലും വിശ്വാസികൾ കടന്നുവരാതെ, വിശ്വാസകാര്യങ്ങൾ വൈദികർക്കു മാത്രമായി വിട്ടുകൊടുക്കുന്നതു ഓർത്തഡോക്സ് പാരമ്പര്യത്തിനു നിര ക്കാത്തതാണ്. മൂറോനഭിഷേകംമൂലം പരിശുദ്ധാത്മാവിനെ പ്രാപിച്ചിട്ടുള്ള എല്ലാ സത്യവിശ്വാസികൾക്കും, ആരാധനയിലും മനുഷ്യസേവനത്തിലും കൂടിയുള്ള തങ്ങളുടെ ക്രിസ്തീയ ധർമനിർവ്വഹണത്തിന് ഈ പദ്ധതി സഹാ യകമായിത്തീരട്ടെ. ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മുടെ സ്നേഹം നിറഞ്ഞ ജനങ്ങളെ തന്റെ പ്രത്യേക കരുണയാൽ കടാക്ഷിച്ച് അവർക്കു ദിവ്യബോധനം നൽകാൻ ഈ പദ്ധതി ഉപയോഗിക്കുമാറാകട്ടെ.

**ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ**
(പ്രസിഡന്റ്, ദിവ്യബോധനം കേന്ദ്രക്കമ്മിറ്റി)

കോട്ടയം
20 – 12 – 1983

# പ്രസാധകക്കുറിപ്പ്

സഭയുടെ മക്കൾ തലമുറകളായി ദൈവത്തെ വിശ്വസിച്ചും അറിഞ്ഞും ആരാധിച്ച് മുന്നേറുമ്പോൾ, സഭയെക്കുറിച്ചും ക്രിസ്തുവിൽ അടിസ്ഥാനപ്പെട്ട അതിന്റെ ആത്മിക അനുഭവങ്ങളുടെ വളർച്ചയെക്കുറിച്ചും അറിയേണ്ടതുണ്ട്. താദൃശാന്വേഷണത്തിൽ, സഭയുടെ ഉത്ഭവം, പ്രത്യേകതകൾ, കൗദാശിക ക്രമീകരണങ്ങൾ എന്നിവയെ അറിയാൻ സഹായിക്കുന്ന അടിസ്ഥാനപരമായ പഠനമാണ് 'ജനതകളുടെ പ്രകാശം' എന്ന ഈ പുസ്തകം.

ദിവ്യബോധനം പ്രസ്ഥാനത്തിന്റെ പ്രസിഡന്റും ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പലും തികഞ്ഞ ദാർശനികനുമായ റവ. ഫാ. ഡോ. കെ. എം. ജോർജാണ് ഇതിന്റെ കർത്താവ്. അദ്ദേഹം തന്നെ ഈ ഗ്രന്ഥത്തിന്റെ പരിഷ്കരണവും നിർവഹിച്ചതിൽ സന്തോഷമുണ്ട്.

ദിവ്യബോധനം പ്രവർത്തനങ്ങൾക്കായി നിർലോപമായ അനുഗ്രഹാശിസ്സുകൾ നൽകിക്കൊണ്ടിരിക്കുന്ന ഈ പ്രസ്ഥാനത്തിന്റെ രക്ഷാധികാരി കൂടിയായ പ. മോറാൻ മാർ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയോടുള്ള വിധേയത്വവും ആദരവും വിനയപുരസ്സരം സമർപ്പിക്കുന്നു.

ഈ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിൽ മേൽനോട്ടം വഹിക്കുന്ന പ്രസ്ഥാനം പ്രസിഡന്റും സെമിനാരി പ്രിൻസിപ്പലുമായ റവ. ഡോ. കെ. എം. ജോർജച്ചൻ, ഡയറക്ടർ റവ. ഫാ. റ്റി. ജെ. ജോഷ്വാ, വൈസ് പ്രസിഡന്റ് റവ. ഫാ. ഡോ. ജേക്കബ് കുര്യൻ, രജിസ്ട്രാർ റവ. ഫാ. ഡോ. ജോൺ പണിക്കർ, കോ-ഓർഡിനേറ്റർ ഫാ. ജേക്കബ് മാത്യു, സെൻട്രൽ ഓർഗനൈസർ പ്രൊഫ. വർഗ്ഗീസ് മാത്യു എന്നിവരടങ്ങുന്ന ദിവ്യബോധനം കേന്ദ്രകമ്മറ്റിയാണ് ഈ പ്രസ്ഥാനത്തിന്റെ അനുദിന പ്രവർത്തനങ്ങൾ നിയന്ത്രിച്ചു വരുന്നത്.

വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന ഈ പദ്ധതിയുടെ പഠനനിലവാരത്തിന്റെ ഉത്തരവാദിത്വം സെമിനാരി ഫാക്കൽറ്റിയിൽ നിക്ഷിപ്തമാണ്. പ്രാദേശികതലത്തിലും യൂണിറ്റു തലത്തിലും അദ്ധ്യാപകരും സംഘാടകരും ഈ പ്രസ്ഥാനത്തിന്റെ നടത്തിപ്പിൽ അക്ഷീണം പ്രവർത്തിക്കുന്നുണ്ട്. അവർക്കെല്ലാം പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു.

സർവ്വോപരി സകല നന്മകൾക്കും കാരണഭൂതനായ സർവ്വശക്തനായ ദൈവത്തിനു സ്തുതി അർപ്പിച്ചുകൊണ്ട് ഈ ഗ്രന്ഥം ദിവ്യബോധനം ഗ്രന്ഥാവലിയിൽ അഞ്ചാം ഗ്രന്ഥമായി പ്രസിദ്ധീകരിക്കുന്നു.

ദിവ്യബോധനം കേന്ദ്രകമ്മറ്റിക്കു വേണ്ടി

**ഫാ. ജേക്കബ് മാത്യു** (കോ-ഓർഡിനേറ്റർ)

മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മ
ജൂലൈ 3, 2005. പഴയ സെമിനാരി

# വാങ്മുഖം

യേശുക്രിസ്തുവിന്റെ ശരീരമായ വിശുദ്ധ സഭയെക്കുറിച്ചും സഭയുടെ വിശുദ്ധ രഹസ്യങ്ങളെക്കുറിച്ചുമുള്ള എളിയ ഒരു പഠനമാണിത്. 'എന്റെ രക്ഷ ഭൂമിയുടെ അറ്റത്തോളം എത്തേണ്ടതിനു ഞാൻ നിന്നെ ജനതകളുടെ പ്രകാശമാക്കി തീർത്തിരിക്കുന്നു' (യെശ. 49:6) എന്ന ദൈവത്തിന്റെ പുരാതനമായ അരുളപ്പാടും വിളിയും പുതിയ ഇസ്രായേലാകുന്ന സഭയ്ക്കു ലഭിച്ചിരിക്കുന്നു. 'നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു' (മത്താ. 5:14) എന്ന കർത്താവിന്റെ വാക്കുകൾ അതു വ്യക്തമാക്കുന്നു. പൗരോഹിത്യം, കൂദാശകൾ തുടങ്ങിയവയെക്കുറിച്ചുള്ള ഓർത്തഡോക്സ് പാരമ്പര്യം മനസ്സിലാക്കണമെങ്കിൽ സഭയുടെ രഹസ്യത്തിലേക്ക് നമുക്കു ഉൾക്കാഴ്ച ലഭിക്കണം.

ഈ പുസ്തകത്തിലെ പാഠങ്ങളുടെ സ്ഥലപരിമിതിയാൽ വിഷയങ്ങൾ വിശദമായും ആഴമായും പ്രതിപാദിക്കുവാൻ നിവൃത്തിയില്ലല്ലോ. അതുകൊണ്ട് ഓരോ വിഷയത്തിന്റെയും മുഖ്യമായ ചില വശങ്ങൾ ചൂണ്ടിക്കാണിക്കുവാൻ മാത്രമേ ശ്രമിച്ചിട്ടുള്ളു. അഭ്യാസത്തിലെ ചോദ്യങ്ങൾക്കു പാഠത്തിൽനിന്നു തന്നെ വ്യക്തമായ ഉത്തരങ്ങൾ ലഭിക്കത്തക്കവിധമാണ് ക്രമീകരിച്ചിരിക്കുന്നത്.

'ദിവ്യബോധനം' പഠനപദ്ധതിയിലെ അടിസ്ഥാന പഠനരേഖകളായ പുസ്തകങ്ങൾ കേന്ദ്രകമ്മറ്റിയുടെ തീരുമാനമനുസരിച്ച് കാലാനുസൃതമായി പരിഷ്ക്കരിക്കുകയാണ്. അതനുസരിച്ച് 'ജനതകളുടെ പ്രകാശ'ത്തിലും കുറച്ച് മാറ്റങ്ങളും പരിഷ്കരണങ്ങളും നിർവഹിച്ചിട്ടുണ്ട്. അതിൽ ചാരിതാർത്ഥ്യമുണ്ട്.

ദിവ്യബോധനം അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കുമായി ഈ ചെറിയ പുസ്തകം വിനയപൂർവ്വം സമർപ്പിക്കുന്നു.

**ഫാ. ഡോ. കെ. എം. ജോർജ്**

പഴയ സെമിനാരി
ജൂലൈ 2005

# ഉള്ളടക്കം


പ്രസ്താവന 3
പ്രസാധകക്കുറിപ്പ് 4
വാങ്മുഖം 5

## യൂണിറ്റ് 1

## യേശുക്രിസ്തുവും ക്രിസ്തീയ സഭയുടെ ആരംഭവും

1. യേശുക്രിസ്തുവും ക്രിസ്തീയസഭയുടെ ആരംഭവും 7
2. അപ്പോസ്തോലിക സമൂഹവും ക്രിസ്തീയ സഭയും 11
3. പരിശുദ്ധാത്മാവും സഭയുടെ ജീവനും 14
4. സഭ ക്രിസ്തുവിന്റെ ശരീരവും മണവാട്ടിയും 18
5. ഏക സഭ 22
6. വിശുദ്ധ സഭ 26

## യൂണിറ്റ് 2

1. കാതോലികസഭ 29
2. അപ്പോസ്തോലിക സഭ 32
3. സഭയും ക്രിസ്തുവിന്റെ അധികാരവും 34
4. സഭയുടെ അധികാരം 38
5. സഭയും എക്യുമെനിക്കൽ പ്രസ്ഥാനവും 43
6. സഭയും നോഹയുടെ പെട്ടകവും 47

## യൂണിറ്റ് 3

1. മഹാപുരോഹിതനായ ക്രിസ്തുവും സഭയുടെ പൗരോഹിത്യവും 51
2. പൗരോഹിത്യ ഘടനയുടെ പരിണാമം 55
3. പുരോഹിതന്റെ വിളിയും തെരഞ്ഞെടുപ്പും 59
4. എപ്പിസ്കോപ്പാ, കശ്ശീശാ, ശെമ്മാശ്ശൻ 63
5. അപ്പോസ്തോലിക പിൻതുടർച്ച 66
6. വിശുദ്ധ കൂദാശകൾ 69

## യൂണിറ്റ് 4

1. വി. മാമോദീസാ 73
2. മാമോദീസായും മൂറോനഭിഷേകവും 77
3. വിശുദ്ധ കുർബാന 81
4. വിവാഹം 87
5. സൗഖ്യദാനത്തിന്റെ കൂദാശകൾ (i) കുമ്പസാരം 91
6. സൗഖ്യദാനത്തിന്റെ... (ii) രോഗികളുടെ തൈലാഭിഷേകം 95

## യൂണിറ്റ് 1

# യേശുക്രിസ്തുവും ക്രിസ്തീയസഭയുടെ ആരംഭവും

## പാഠം 1

## യേശുക്രിസ്തുവും ക്രിസ്തീയ സഭയുടെ ആരംഭവും

❑ യെഹൂദ പശ്ചാത്തലം ❑ തെരഞ്ഞെടുക്കപ്പെട്ട ജാതി ❑ മിശിഹായ്ക്കു വേണ്ടിയുള്ള കാത്തിരിപ്പ് ❑ പുതിയ അർത്ഥങ്ങൾ ❑ ക്രിസ്തീയ സമൂഹത്തിന്റെ കേന്ദ്രബിന്ദു

ആരാണു ക്രിസ്തീയ സഭയുടെ സ്ഥാപകൻ എന്നു ചോദിച്ചാൽ, യേശുക്രിസ്തു എന്നു വ്യക്തമായി മറുപടി കിട്ടും. എന്നാൽ യേശുക്രിസ്തുവിൽ വിശ്വസിച്ച ആദിമ സമൂഹം ശൂന്യതയിൽ നിന്നുണ്ടായിവന്നതല്ല. അതിന് മതപരമായ വേരുകൾ ഉണ്ട്.

### 1. യെഹൂദ പശ്ചാത്തലം

ക്രിസ്തുവിൽ വിശ്വസിച്ച്, ആദിമ ക്രിസ്തീയ സഭയിൽ അംഗങ്ങളായി ത്തീർന്നവർ ബഹുഭൂരിപക്ഷവും യെഹൂദന്മാരായിരുന്നു. ക്രിസ്തുവിന്റെ സുവിശേഷം ലോകത്തെ ആധികാരികമായി അറിയിക്കുന്നതിനുവേണ്ടി അദ്ദേഹം തെരഞ്ഞെടുത്ത 12 ശിഷ്യന്മാരും (അപ്പോസ്തോലന്മാർ) യെഹൂദന്മാരായിരുന്നു. യേശുക്രിസ്തു തന്നെയും യെഹൂദ പാരമ്പര്യത്തിൽ വളർന്ന്, യെഹൂദ മതവിശ്വാസങ്ങളും വേദഗ്രന്ഥങ്ങളും നല്ലവണ്ണം മനസ്സിലാക്കിയിരുന്ന ഒരു യെഹൂദ മതഗുരു (റാബി) ആയിട്ടാണ് അന്നു പൊതുവെ അറിയപ്പെട്ടിരുന്നത്. അതുകൊണ്ട് ക്രിസ്തുവിന്റെ നാമത്തിൽ ആരംഭിച്ച ക്രിസ്തീയസഭയുടെ സ്വഭാവം ശരിയായി മനസ്സിലാക്കണമെങ്കിൽ അതിനു പശ്ചാത്തലമായി യെഹൂദ മതവിശ്വാസത്തിന്റെ കാതൽ എന്താണെന്ന്, അറിയുന്നത് നന്നായിരിക്കും. യെഹൂദ മതവിശ്വാസത്തിന്റെ പ്രധാന മുഖമുദ്രകളായി രണ്ടു കാര്യങ്ങൾ ഇവിടെ സൂചിപ്പിക്കാം.

### 2. തെരഞ്ഞെടുക്കപ്പെട്ട ജാതി

ഇസ്രായേൽ ജനത ദൈവത്താൽ പ്രത്യേകമായി തെരഞ്ഞെടുക്കപ്പെട്ട ഒരു ജനതയായി സ്വയം മനസ്സിലാക്കി. ഭൂതലത്തിന്റെ അതിർത്തികളോളം

യഹോവയുടെ രക്ഷയെ പ്രഖ്യാപിക്കാനുള്ള ചുമതല തങ്ങളെ പ്രത്യേകമായി ദൈവം ഏല്പിച്ചിരിക്കുന്നുവെന്ന് അവർ വിശ്വസിച്ചു. അതുകൊണ്ട് ലോകത്തിലെ മറ്റു ജാതികൾക്കില്ലാത്ത ചില പദവികളും മഹത്വവും ദൈവസന്നിധിയിൽ തങ്ങൾക്കുണ്ടെന്ന് അവർ പൊതുവെ ചിന്തിച്ചു. യെഹൂദന്മാരിൽ പലരെയും ഈ ചിന്ത ദുരഭിമാനത്തിലേക്കും മറ്റു ജനതകളെക്കുറിച്ചുള്ള പുച്ഛമനോഭാവത്തിലേക്കും നയിച്ചു. പക്ഷേ യഹൂദ പ്രവാചകന്മാർ കൂടെക്കൂടെ ഇത്തരം ജാതീയമായ അഹങ്കാരത്തിനെതിരെ അവരെ പ്രബോധിപ്പിച്ചുകൊണ്ടിരുന്നു. അബ്രഹാമിലൂടെ ദൈവം അവർക്കു നല്കിയ വിളിയും വാഗ്ദാനവും ലോകത്തിന്റെ രക്ഷയ്ക്കും നന്മയ്ക്കും വേണ്ടിയാണെന്നും ഇസ്രായേൽ ജനതയുടെ പ്രത്യേക ശ്രേഷ്ഠത കൊണ്ടൊന്നുമല്ല ആ ഉത്തരവാദിത്വം അവർക്കു നല്കിയതെന്നും അവർ ജനങ്ങളെ അനുസ്മരിപ്പിച്ചു. എങ്കിലും പ്രവാചകശബ്ദത്തിനു ചെവികൊടുക്കാത്ത യെഹൂദ ചരിത്രമാണ് പൊതുവെ പഴയനിയമത്തിൽ വിവരിക്കുന്നത്. ഏതായാലും ദൈവീകമായ ഈ വിശിഷ്ട തെരഞ്ഞെടുപ്പിനെക്കുറിച്ചുള്ള ആഴമായ ബോധം യെഹൂദ മതവിശ്വാസത്തിന്റെ സവിശേഷതകളിലൊന്നായിരുന്നു.

### 3. മിശിഹായ്ക്കു വേണ്ടിയുള്ള കാത്തിരിപ്പ്

നൂറ്റാണ്ടുകളായി വിവിധ പീഡകൾക്കും കഷ്ടതകൾക്കും വിധേയമായിരുന്ന യെഹൂദജനതയുടെ ഏറ്റവും വലിയ പ്രത്യാശ യഹോവ അവർക്കു വേണ്ടി ഒരു രക്ഷകനെ അയയ്ക്കുമെന്നും ആ രക്ഷകൻ വന്നു തങ്ങളെ എല്ലാവിധ കഷ്ടതകളിൽ നിന്നും മോചിപ്പിക്കുമെന്നുമായിരുന്നു. ഈ രക്ഷകനെ 'മിശിഹാ' എന്ന വാക്കു കൊണ്ടാണ് അവർ സൂചിപ്പിച്ചത്. അഭിഷിക്തൻ (the anointed) എന്നർത്ഥമുള്ള ഈ എബ്രായ പദത്തിന്റെ തത്തുല്യമായ ഗ്രീക്ക് പദമാണ് Christos. ഇതിൽനിന്നാണല്ലോ നാം ഉപയോഗിക്കുന്ന ക്രിസ്തു എന്ന വാക്കുണ്ടായത്. പഴയനിയമപ്രകാരം രാജാക്കന്മാരെയും പുരോഹിതന്മാരെയും പട്ടംകെട്ടുമ്പോൾ അഭിഷേകതൈലമുപയോഗിച്ചിരുന്നതുകൊണ്ട് അവരൊക്കെ പൊതുവായ അർത്ഥത്തിൽ അഭിഷിക്തന്മാരായിരുന്നു. തങ്ങളുടെ രക്ഷകനായി വരാനിരിക്കുന്ന മിശിഹാ (അഭിഷിക്തൻ) യഥാർത്ഥ രാജത്വവും യഥാർത്ഥ പൗരോഹിത്യവും ഉള്ള ഒരു വ്യക്തിയായിരിക്കും എന്ന് അവർ പ്രതീക്ഷിച്ചിരുന്നു. പലരും പലവിധത്തിലാണു മിശിഹായെക്കുറിച്ചു രൂപകല്പന ചെയ്തത്. ചിലർ റോമാ ചക്രവർത്തിയെപ്പോലെ മഹത്വവും ശക്തിയുമുള്ള ഒരു മഹാരാജാവായി അദ്ദേഹത്തെ സങ്കല്പിച്ചെങ്കിൽ മറ്റു ചിലർ ജനങ്ങൾക്കു വേണ്ടി നിന്ദയും മർദ്ദനവും കഷ്ടതയും അനുഭവിക്കുന്ന ദൈവത്തിന്റെ വിനീത ദാസനായി മിശിഹായെ കണ്ടു. ഏതായിരുന്നാലും വരുവാനിരിക്കുന്ന മിശിഹായ്ക്കുവേണ്ടിയുള്ള പ്രത്യാശാനിർഭരമായ കാത്തിരിപ്പായിരുന്നു യെഹൂദസമൂഹത്തിന്റെ മറ്റൊരു മുഖമുദ്ര.

യെഹൂദസമൂഹത്തിന്റെ ഈ രണ്ടു സ്വഭാവ സവിശേഷതകൾ - തെരഞ്ഞെടുക്കപ്പെട്ട ജാതിയെന്നുള്ള ബോധവും മിശിഹായ്ക്കുവേണ്ടിയുള്ള കാത്തിരിപ്പും - ക്രിസ്തീയസഭയുടെ സ്വഭാവത്തെ നിർവചിക്കുന്നതിന് ആദ്യകാലത്തു സഹായിച്ചു. യേശുക്രിസ്തുവിന്റെ അപ്പോസ്തോലന്മാരും പിന്നീടു വന്ന സഭാപിതാക്കന്മാരും രണ്ടു കാര്യങ്ങൾ ഊന്നിപ്പറഞ്ഞു. (1) നസ്രേത്തിലെ യൗസേപ്പിന്റെയും മറിയയുടെയും മകനെന്നു ലോകം കരുതിയിരുന്ന യേശു യെഹൂദന്മാർ പ്രതീക്ഷിച്ചിരുന്ന മിശിഹാ തന്നെയാണ്. (2) മിശിഹാ (ക്രിസ്തു) യാൽ സ്ഥാപിതമായ ക്രിസ്തീയസമൂഹം പുതിയ ഇസ്രായേലാകുന്നു.

## 4. പുതിയ അർത്ഥങ്ങൾ

ഈ രണ്ടു കാര്യങ്ങൾ വ്യക്തമാക്കിയപ്പോൾ അന്നുവരെ യെഹൂദന്മാർ പൊതുവെ പറയാതിരുന്ന ചില പുതിയ ആശയങ്ങൾ അപ്പോസ്തോലന്മാർ പ്രഖ്യാപിച്ചു. 1. യെഹൂദന്മാരുടെ പ്രത്യാശയുടെ സാക്ഷാത്കാരമാണു നസ്രായനായ യേശു എന്ന മിശിഹാ. പക്ഷേ അവൻ യെഹൂദന്മാരുടെ മാത്രം രക്ഷകനല്ല, സർവ്വലോകത്തിന്റെയും രക്ഷകനാണ്. സർവജനത്തിനും വേണ്ടി വാഗ്ദാനം ചെയ്യപ്പെട്ട മഹാസന്തോഷമാണ് അവന്റെ ജനനസമയത്തു ദൈവം നല്കിയത്. 2. ഈ മിശിഹായിൽ വിശ്വസിക്കുന്ന സമൂഹത്തെ ലോകത്തിന്റെ രക്ഷയ്ക്കു വേണ്ടി ദൈവം പുതുതായി തെരഞ്ഞെടുത്തതാണ്. ഇസ്രായേൽ ജനത തങ്ങളുടെയും ലോകം മുഴുവന്റെയും രക്ഷകനായി വന്ന യേശുമിശിഹായെ തള്ളിക്കളയുകയും കൊല്ലുകയും ചെയ്തതുമൂലം അവർക്ക് ദൈവം നൽകിയ വിളിയും തെരഞ്ഞെടുപ്പും നിഷ്ഫലമാക്കി. അതുകൊണ്ടു ലോകജനതയോടു ദൈവത്തിന്റെ സ്നേഹവും രക്ഷയും പ്രഖ്യാപിക്കുവാൻ വേണ്ടി പുതിയ ഇസ്രായേലാകുന്ന ക്രിസ്തീയ സഭയെ ദൈവം തെരഞ്ഞെടുത്തു. പുതിയനിയമത്തിലും ആദിമ സഭാപിതാക്കന്മാരുടെ കൃതികളിലും ക്രിസ്തീയ സമൂഹത്തെ പുതിയ ജനത, പുതിയ യെറുശലേം, പുതിയ വംശം, മൂന്നാം വംശം തുടങ്ങിയ പദങ്ങൾ കൊണ്ടു കൂടെക്കൂടെ വിശേഷിപ്പിക്കുന്നുണ്ട്.

അപ്പോൾ യേശുക്രിസ്തുവിനെ ദൈവപുത്രനും രക്ഷകനുമായി സ്വീകരിക്കുന്ന മനുഷ്യസമൂഹം ദൈവത്തിന്റെ നവീന സൃഷ്ടിയാണ്. പാപത്തിന്റെയും മരണത്തിന്റെയും ഇരുണ്ട താഴ്വരകളിൽ നിന്നു പ്രകാശത്തിന്റെയും ജീവന്റെയും ഉന്നതഗിരിശൃംഗങ്ങളിലേക്കു ദൈവം മനുഷ്യവർഗത്തെ ഉയർത്തി ദൈവസ്വഭാവത്തിൽ പങ്കാളിയാക്കുന്നുവെന്നതിന്റെ നാന്ദിയും പ്രതീകവുമാണ് ക്രിസ്തീയസഭ. ഈ സമൂഹത്തെ ദൈവം ക്രിസ്തുവിലൂടെ വിളിച്ചത് അതിലുൾപ്പെടുന്ന മനുഷ്യരുടെ പ്രത്യേക യോഗ്യത കൊണ്ടൊന്നുമല്ല, ദൈവത്തിന്റെ അനന്തമായ മനുഷ്യസ്നേഹവും കൃപയും മൂലം

മാത്രമാണ്. അതുകൊണ്ട് പഴയ ഇസ്രായേലിനെപ്പോലെ ദുരഭിമാനത്തി ലേക്കും സ്വാർത്ഥത മുറ്റിയ അഹങ്കാരത്തിലേക്കും വീഴാതെ, ലോകത്തിന്റെ നന്മയ്ക്കും രക്ഷയ്ക്കും വേണ്ടി ജീവിക്കാനാണു സഭ വിളിക്കപ്പെട്ടിരിക്കു ന്നത്. ഈ സമൂഹത്തിൽ നിന്നു വ്യക്തികൾ ഒറ്റപ്പെട്ടു നില്ക്കുന്നില്ല. യേശു വിനെ മിശിഹായായി സ്വീകരിച്ചു വിശ്വസിക്കുന്ന സമൂഹത്തിലാണ് ഓരോ ക്രിസ്ത്യാനിയും ക്രിസ്തുവിലുള്ള അവന്റെ വിശ്വാസത്തിന്റെ വേരുകൾ രൂഢമൂലമാക്കുന്നത്.

## 5. ക്രിസ്തീയ സമൂഹത്തിന്റെ കേന്ദ്രബിന്ദു

യേശുക്രിസ്തുവിന്റെ ജീവിതവും മരണവും ഉയിർപ്പുമാണു ക്രിസ്തീയ വിശ്വാസത്തിന്റെ കേന്ദ്രബിന്ദു. യേശുവിന്റെ അതുല്യമായ ജീവിതത്തിനും മരണത്തിനും ഉയിർപ്പിനും സാക്ഷികളായ അപ്പോസ്തോലന്മാർക്കു ലഭിച്ച അനുഭവം സഭയുടെ പൊതു സമ്പത്താണ്. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവി നെക്കുറിച്ചുള്ള അപ്പോസ്തോലിക സാക്ഷ്യം നമ്മുടെ വിശ്വാസത്തിന്റെ ആധാരമാണ്. 'ഞങ്ങൾ കേട്ടതും സ്വന്തം കണ്ണു കൊണ്ടു കണ്ടതും ഞങ്ങൾ നോക്കിയതും ഞങ്ങളുടെ കൈ തൊട്ടതുമായ ജീവന്റെ വചനം' (1 യോഹ. 1:1–2) എന്നാണ് ക്രിസ്തുവിനെക്കുറിച്ചും തന്റെ സുവിശേഷത്തെക്കുറിച്ചും അപ്പോസ്തോലന്മാർ പ്രഖ്യാപിച്ചത്. കർത്താവിന്റെ മരണസമയത്തു ചിത റിപ്പോയ ശിഷ്യന്മാരെ കൂട്ടിവരുത്തിയതും അവരെ ലോകത്തെ കീഴ്മേൽ മറിക്കുവാൻ (അപ്പോ. പ്ര. 17:6) പോന്ന ശക്തിയുള്ളവരാക്കിയതും ക്രിസ്തു വിന്റെ ഉയിർപ്പ് എന്ന മഹൽ സംഭവമാണ്. ചരിത്രത്തിൽ നിലനില്ക്കുന്ന ക്രിസ്തീയ സഭയാണ് ഉയിർപ്പിന്റെ ഏറ്റം വലിയ തെളിവ്. അതുകൊണ്ട് ക്രിസ്തീയസഭ ദൈവം ക്രിസ്തുവിന്റെ പുനരുത്ഥാനത്തിലൂടെ നൽകിയ മഹത്ത്വകരമായ ജീവനെ അനുഭവവേദ്യമാക്കുകയും ആ അനുഭവത്തെ ലോകത്തോട് ഉദ്ഘോഷിക്കയും ചെയ്യുന്നു. ഉയിർപ്പിന്റെ ജീവനാണ് സഭ യുടെ മുഖമുദ്ര. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവാണു സഭയുടെ ഏക സമ്പത്ത്. ലോകത്തിനു വേണ്ടി മരിക്കയും ഉയിർക്കയും ചെയ്തു നമുക്കു ജീവൻ നൽകിയ യേശുക്രിസ്തുവിനു പകരം ക്രിസ്തീയ സമൂഹത്തിന്റെ കേന്ദ്ര മായി മറ്റേതെങ്കിലും വ്യക്തികളോ താല്പര്യങ്ങളോ ആശയങ്ങളോ സമ്പാ ദ്യങ്ങളോ ലക്ഷ്യങ്ങളോ വന്നാൽ നമ്മുടെ വിളിയും തെരഞ്ഞെടുപ്പും നിഷ്ഫ ലമാവും. അപ്പോൾ പഴയ ഇസ്രായേലിനെപ്പോലെ ദൈവം പുതിയ ഇസ്രാ യേലിനെയും തള്ളിക്കളയുകയും മറ്റു മാർഗ്ഗങ്ങളിലൂടെ ലോകത്തിന്റെ രക്ഷ നടത്തുകയും ചെയ്യും.

### ചോദ്യങ്ങൾ

1. 'പുതിയ' എന്ന വിശേഷണപദം താഴെപ്പറയുന്ന വേദഭാഗങ്ങളിൽ എങ്ങനെ ഉപയോഗിച്ചിരിക്കുന്നുവെന്നു സ്വയം വായിച്ചു മനസ്സിലാക്കുക

യെശ. 42:9; 48:6; 65:17; 66:22; ഹെസക്കിയേൽ 11:9; മത്താ. 9:16; മർക്കോ. 2:22; മത്താ. 26:28; 1 കൊരി. 11:25; യോഹ. 13:14; 2 കൊരി. 5:17; എഫേ. 4:24; 1 പത്രോ. 2:2; വെളി. 21:1; 21:5.

2. യെഹൂദ മതവിശ്വാസത്തിന്റെ രണ്ടു പ്രധാന മുഖമുദ്രകൾ ഏവ? വിശദമാക്കുക.

3. ക്രിസ്തീയ വിശ്വാസത്തിന്റെ കേന്ദ്രബിന്ദു എന്താണെന്നു വിവരിക്കുക?

**പാഠം 2**

# അപ്പോസ്തോലിക സമൂഹവും ക്രിസ്തീയ സഭയും

❑ ആരാണ് അപ്പോസ്തോലൻ ❑ വിശ്വാസമെന്ന അടിസ്ഥാനം

## 1. ആരാണ് അപ്പോസ്തോലൻ

യേശു തന്റെ പ്രത്യേക ശിഷ്യന്മാരായി പന്ത്രണ്ടു പേരെ വിളിക്കുന്നതോടു കൂടിയാണു ക്രിസ്തീയസഭയാകുന്ന സമൂഹത്തിന് അടിസ്ഥാനമിടുന്നത്. നിരവധി സ്ത്രീപുരുഷന്മാർ കർത്താവിന്റെ ശിഷ്യത്വം ആഗ്രഹിക്കുകയും പ്രാപിക്കയും ചെയ്തെങ്കിലും അപ്പോസ്തോലന്മാർ എന്ന പേരിൽ അറിയപ്പെട്ട പന്ത്രണ്ടു പേരടങ്ങിയ ശിഷ്യസമൂഹത്തിനു പ്രത്യേകമായി ഒരു സ്വഭാവം കൈവന്നു. 'അയയ്ക്കപ്പെട്ടവൻ' എന്നർത്ഥമുള്ള അപ്പോസ്തോലൻ (ഗ്രീക്ക്) അഥവാ ശ്ലീഹാ (സുറിയാനി) എന്ന വാക്കു നമുക്കു സുപരിചിതമാണ്. ദൈവരാജ്യത്തിന്റെ സുവിശേഷം പ്രഖ്യാപിക്കുന്നതിനായി പ്രത്യേകം നിയോഗിക്കപ്പെട്ട അപ്പോസ്തോലന്മാർ സഭയുടെ അടിസ്ഥാന ശിലകളായി മാറി. അശുദ്ധാത്മാക്കളെ പുറത്താക്കുവാനും സകലവിധ ദീനവും വ്യാധിയും സൗഖ്യമാക്കുവാനും കർത്താവു തന്റെ പന്ത്രണ്ടു ശ്ലീഹന്മാർക്ക് അധികാരം നല്കി (മത്താ. 10:1). ദൈവരാജ്യം പ്രസംഗിപ്പാനും രോഗികൾക്കു സൗഖ്യം വരുത്തുവാനും അവരെ പറഞ്ഞയച്ചു (ലൂക്കോ. 9:2). മീൻപിടുത്തക്കാരായിരുന്ന തന്റെ ശിഷ്യന്മാരെ മനുഷ്യരെ പിടിക്കുന്നവരാക്കും എന്നു കർത്താവു വാഗ്ദാനം ചെയ്തു (മത്താ. 4:19). 'ദൈവരാജ്യത്തിന്റെ മർമ്മങ്ങളെ അറിയുവാൻ' പ്രത്യേകമായ വരം അവർക്കു നല്കി (ലൂക്കോ. 8:10). ഇവർ എപ്പോഴും കർത്താവിനോടുകൂടെയുണ്ടായിരുന്നവരും തന്റെ ജീവിതത്തിന്റെയും ഉപദേശങ്ങളുടെയും കാതലായ അർത്ഥം ഗ്രഹിച്ചവരുമായിരുന്നു. അവസാനം കർത്താവിന്റെ ഉയിർപ്പിനും സാക്ഷികളായ

വർ എന്ന നിലയിൽ അതുല്യമായ സ്ഥാനമാണ് അപ്പോസ്തോലിക സമൂഹത്തിനുണ്ടായിരുന്നത്. യൂദായുടെ വീഴ്ചയ്ക്കു ശേഷം പുതിയൊരാളിനെ അപ്പോസ്തോലനായി ആദിമസഭ തെരഞ്ഞെടുക്കുന്നുണ്ട്. അതിനുപയോഗിച്ച മാനദണ്ഡം എന്താണെന്ന് അപ്പോസ്തോലപ്രവൃത്തികൾ വ്യക്തമാക്കുന്നു. 'ആകയാൽ കർത്താവായ യേശു യോഹന്നാന്റെ സ്നാനം മുതൽ നമ്മെ വിട്ട് ആരോഹണം ചെയ്ത നാൾ വരെ നമ്മുടെ ഇടയിൽ സഞ്ചരിച്ചു പോന്ന കാലത്തെല്ലാം ഞങ്ങളോടുകൂടെ നടന്ന പുരുഷന്മാരിൽ ഒരുത്തൻ ഞങ്ങളോടു കൂടെ അവന്റെ പുനരുത്ഥാനത്തിനു സാക്ഷിയായിത്തീരേണം' (അ. പ്ര. 1:21, 22). അങ്ങനെയാണു മത്ഥിയാസിനെ അപ്പോസ്തോലനായി തെരഞ്ഞെടുക്കുന്നത്. പഴയ യിസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങൾക്കു പകരം പുതിയ ഇസ്രായേലാകുന്ന സഭയുടെ അടിസ്ഥാനമായി പുതിയ മനുഷ്യരാശിയുടെ ആദിപിതാക്കളായി പന്ത്രണ്ട് അപ്പോസ്തോലന്മാരെ കർത്താവ് നിയമിച്ചാക്കുന്നു. 'ക്രിസ്തുയേശു തന്നെ മൂലക്കല്ലായിരിക്കെ നിങ്ങളെ അപ്പോസ്തോലന്മാരും പ്രവാചകന്മാരും എന്ന അടിസ്ഥാനത്തിന്മേൽ പണിതിരിക്കുന്നു' (എഫേ. 2:20).

## 2. വിശ്വാസമെന്ന അടിസ്ഥാനം

എല്ലാ അപ്പോസ്തോലന്മാർക്കും ഒരുപോലെയുള്ള അധികാരവും നിയോഗവും ആണോ കർത്താവിൽ നിന്നു ലഭിച്ചത്? അതേ. കർത്താവു നല്കിയ അധികാരം അപ്പോസ്തോലിക സമൂഹത്തിനു (Apostolic college) പൊതുവായിട്ടാണു നല്കിയത്. ക്രിസ്തീയസഭ അപ്പോസ്തോലന്മാരെ ഏവരേയും ഒരുപോലെ സ്വീകരിക്കുന്നു. പത്രോസ്, യാക്കോബ്, യോഹന്നാൻ, തോമസ് തുടങ്ങിയ ശ്ലീഹന്മാരെ ചില അവസരങ്ങളിൽ സുവിശേഷങ്ങളിൽ പ്രത്യേകമായി പരാമർശിക്കുന്നുണ്ടെങ്കിലും അവർ മറ്റുള്ളവരിൽനിന്ന് ഒരിക്കലും ഒറ്റപ്പെട്ടു നില്ക്കുന്നില്ല. സുവിശേഷത്തിലെ ചില പരാമർശനങ്ങളുടെ വെളിച്ചത്തിൽ ചില ശ്ലീഹന്മാർക്കു പ്രത്യേകമായ ചില അധികാരങ്ങളുണ്ടെന്നും അവർ മറ്റു ചില ശ്ലീഹന്മാരേക്കാൾ ഉയർന്നവരാണെന്നും ചില സഭകൾ പഠിപ്പിക്കുന്നുണ്ട്. എന്നാൽ ഓർത്തഡോക്സ് സഭ ഈ ഉപദേശം സ്വീകരിക്കുന്നില്ല. ഉദാഹരണമായി കൈസറിയ - ഫിലിപ്പിയയിൽ വച്ചു കർത്താവു ശിഷ്യന്മാർക്കു തന്നെക്കുറിച്ചുള്ള അഭിപ്രായം എന്താണെന്നു ചോദിക്കുന്നു. ശിഷ്യന്മാരുടെ പ്രതിനിധിയായി അവരിൽ ഏറ്റവും പ്രായം കൂടിയ പത്രോസ് 'നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മിശിഹാ ആകുന്നു' എന്നു കർത്താവിനോടു പറയുന്നു. ഉത്തരമായി കർത്താവ് പത്രോസിനോട്, 'നീ പാറയാകുന്നു. ഈ പാറ മേൽ ഞാൻ എന്റെ സഭയെ പണിയും' എന്നു പറയുന്നു (മത്താ. 16:13-20). ഈ വേദഭാഗത്തിന്റെ അടിസ്ഥാനത്തിൽ പത്രോസിനു കർത്താവു പ്രത്യേകമായ അധികാരം നല്കിയെന്നും പത്രോസിന്റെ മേലാണു സഭയെ സ്ഥാപിച്ചതെന്നും

അതുകൊണ്ട് 'പത്രോസിന്റെ പിൻഗാമി'യെന്നു സ്വയം വിളിക്കുന്ന റോമിലെ പാപ്പായ്ക്കു മറ്റു സഭാതലവന്മാരേക്കാൾ ഉയർന്ന സ്ഥാനവും അധികാരവും ഉണ്ടെന്നും റോമൻ കത്തോലിക്കാസഭ വ്യാഖ്യാനിക്കുന്നു (ഈ വിഷയം പിന്നാലെ ചർച്ച ചെയ്യപ്പെടാവുന്നതാണ്). വ്യക്തിഗതമായ ഇത്തരം വ്യാഖ്യാനങ്ങളെ പുരാതന പൗരസ്ത്യ പാരമ്പര്യം എക്കാലത്തും എതിർത്തിട്ടുണ്ട്. യേശുക്രിസ്തു തന്റെ സഭയുടെ അടിസ്ഥാനമായി ഒരു വ്യക്തിയെയല്ല, വിശ്വസിക്കുന്ന ഒരു സമൂഹത്തെയാണു കണ്ടത് എന്ന് ഓർത്തഡോക്സ് പാരമ്പര്യം പഠിപ്പിക്കുന്നു. വിശ്വാസമാകുന്ന പാറ മേലാണ് സഭ പണിതത്. പത്രോസ് ശ്ലീഹായ്ക്കു പ്രായം കൊണ്ടും മറ്റും മൂപ്പൻ എന്ന സ്ഥാനമുണ്ടായിരുന്നെങ്കിലും അദ്ദേഹം മറ്റു ശിഷ്യന്മാരുടെയെല്ലാം പ്രതിനിധിയായിട്ടാണു കർത്താവിലുള്ള വിശ്വാസം ഏറ്റുപറഞ്ഞത്. വി. പത്രോസിന് അപ്പോസ്തോലിക സമൂഹത്തിലുണ്ടായിരുന്ന പ്രത്യേകസ്ഥാനം പിന്നീടുണ്ടായ ഏതെങ്കിലും മേല്പട്ടക്കാരന് അവകാശപ്പെടാവുന്നതല്ല. ഓരോ മേല്പട്ടക്കാരനും എല്ലാ അപ്പോസ്തോലന്മാരുടെയും പൊതുവായ പിൻഗാമിയും പിന്തുടർച്ചക്കാരനുമാണ്. 'ഇന്ന അപ്പോസ്തോലന്റെ പിൻഗാമിയായ ഇന്ന മേല്പട്ടക്കാരൻ' എന്ന ചിന്ത ഒരിക്കലും ശരിയായ ക്രിസ്തീയ പാരമ്പര്യത്തിലില്ല. പാശ്ചാത്യസഭയാണു പില്ക്കാലത്തു തെറ്റായ പിൻഗാമിത്വവാദം ഉന്നയിച്ചു തുടങ്ങിയത്.

അപ്പോൾ ക്രിസ്തീയസഭയെ കർത്താവു സ്ഥാപിച്ചത്, തന്റെ മരണത്തിനും പുനരുത്ഥാനത്തിനും സാക്ഷികളായിത്തീർന്ന അപ്പോസ്തോലിക സമൂഹത്തിന്മേലാണ്. ഇന്നു നമ്മുടെ വിശ്വാസത്തിന് ആധാരം ഈ സമൂഹം കർത്താവിനെക്കുറിച്ചു നല്കിയ വിശ്വാസത്തിന്റെ സാക്ഷ്യമാണ്. ക്രിസ്തീയ സഭ ഈ അപ്പോസ്തോലിക സമൂഹത്തിന്റെ വിശ്വാസവും സാക്ഷ്യവും പിൻതുടരുന്നു.

## ചോദ്യങ്ങൾ

1. വി. മത്തായി 10-ാം അദ്ധ്യായം വായിച്ചു കർത്താവ് അപ്പോസ്തോലന്മാർക്കു പ്രത്യേകമായി നല്കുന്ന ഉപദേശങ്ങൾ ചുരുക്കിയെഴുതുക.
2. 'അപ്പോസ്തോലൻ' എന്ന സ്ഥാനം നല്കുവാൻ ഉപയോഗിച്ച മാനദണ്ഡം ഏത്? പൗലോസ് ശ്ലീഹായെ ഏതർത്ഥത്തിലാണ് അപ്പോസ്തോലൻ എന്നു വിളിക്കുന്നത്?
3. റോമൻ കത്തോലിക്കാ സഭ പഠിപ്പിക്കുന്ന 'പത്രോസിന്റെ പരമാധികാര' (വാദ) ത്തെ ഓർത്തഡോക്സ് സഭ എങ്ങനെ മനസ്സിലാക്കുന്നു? വിശദമാക്കുക.

പാഠം 3

# പരിശുദ്ധാത്മാവും സഭയുടെ ജീവനും

❑ സഭയും പെന്തിക്കോസ്തിയും ❑ പുതുജീവൻ നല്കുന്ന ആത്മാവ് ❑ പരിശുദ്ധാത്മാവിന്റെ ദാനങ്ങൾ ❑ സത്യസ്വരൂപനായ ആത്മാവ് ❑ ആത്മാവിന്റെ മന്ദിരമായ സഭ

ഒരർത്ഥത്തിൽ സഭയുടെ ഉത്ഭവവികാസങ്ങളെക്കുറിച്ച് നമുക്കു ചരിത്രപരമായി പറയാമെങ്കിലും, മറ്റൊരർത്ഥത്തിൽ സഭയുടെ ആരംഭം ഈ ലോകചരിത്രത്തിന് ഉള്ളിലല്ല എന്നു പല ആദിമ ക്രിസ്തീയ ഗുരുക്കന്മാരും പഠിപ്പിച്ചിരുന്നു. 'ക്രിസ്തുവിലൂടെ ദൈവം നമ്മെ പ്രപഞ്ചസൃഷ്ടിക്കു മുൻപേ തന്നെ തെരഞ്ഞെടുത്തു' (എഫേ. 1:3-5) എന്ന വി. പൗലോസിന്റെ ചിന്തയുടെ അടിസ്ഥാനത്തിലായിരിക്കാം റോമിലെ ബിഷപ്പായിരുന്ന ക്ലീമിസിന്റെ (രണ്ടാം നൂറ്റാണ്ട്) രണ്ടാം ലേഖനത്തിൽ സൂര്യചന്ദ്രന്മാരെ സൃഷ്ടിക്കുന്നതിനു മുൻപു തന്നെ ദൈവം സഭയെ സൃഷ്ടിച്ചു എന്നു പറയുന്നത്. ക്രിസ്തുവിന്റെ മണവാട്ടിയായ സഭ തന്നോടൊപ്പം നിത്യമായി സ്ഥിതിചെയ്തിരുന്നു എന്നും ഇവിടെ സൂചിപ്പിക്കുന്നു. 'ഹെർമാസിന്റെ ഇടയൻ' എന്ന പേരിൽ രണ്ടാം നൂറ്റാണ്ടിലെഴുതിയ ഗ്രന്ഥത്തിൽ സഭയെ 'വന്ദ്യവയോധികയായ ഒരു വനിത'യായി ചിത്രീകരിച്ചിരിക്കുന്നു. പ്രപഞ്ച സൃഷ്ടിക്കു മുൻപേ തന്നെ സൃഷ്ടിക്കപ്പെട്ടതാണ് സഭ എന്നതത്രേ ഈ ചിത്രത്തിന്റെ സൂചന. ഏതായാലും സഭ ക്രിസ്തുവിന്റെ മഹനീയ ശരീരമെന്നു പൗലോസ് അപ്പോസ്തോലനും, സഭ ഇവിടെക്കാണുന്ന ദൃശ്യസമൂഹം മാത്രമല്ലെന്നും അതു ഭൗമികവും സ്വർഗ്ഗീയവുമായ തലങ്ങളെയും സർവസൃഷ്ടിയേയും ഉൾക്കൊള്ളുന്ന ഒരു അഗാധ രഹസ്യമാണെന്നും ഉള്ള സഭാപിതാക്കന്മാരുടെ ചിന്ത സുപ്രധാനമാണ്. അതിന്റെ വിവിധാർത്ഥങ്ങൾ നമുക്കു പിന്നീട് കാണാം.

## 1. സഭയും പെന്തിക്കൊസ്തിയും

എന്നാൽ ചരിത്രപരമായി പറയുമ്പോൾ യേശുക്രിസ്തുവിന്റെ ഉയിർപ്പ് സഭാരൂപീകരണത്തിന്റെ ഒന്നാം ഘട്ടമായിരുന്നെങ്കിൽ, അതിന്റെ അടുത്ത സുപ്രധാന ഘട്ടമാണ് പെന്തിക്കൊസ്തി. അപ്പോസ്തോല പ്രവൃത്തികളിൽ വിവരിക്കുന്ന പെന്തിക്കൊസ്തിയുടെ അനുഭവം സഭയുടെ മൗലികമായ അനുഭവമാണ്. പരിശുദ്ധാത്മാവ് ദൃശ്യമായ ശക്തിയോടെ ആദിമ ക്രിസ്തീയ സമൂഹത്തിൽ ആവസിക്കയും വിവിധ ആത്മീയ ദാനങ്ങൾ വർഷിക്കയും സഭയ്ക്ക് ദൃശ്യമായ ഘടന രൂപംകൊടുക്കയും ചെയ്തു. പിന്നീട് ആദിമ ശിഷ്യസമൂഹത്തിന്റെ ചിന്തയും വാക്കുകളും പ്രവൃത്തികളും പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുന്നതായി നാം കാണുന്നു. യെറുശലേം സുന്നഹദോസിന്റെ തീരുമാനങ്ങളെക്കുറിച്ചു 'ഞങ്ങൾക്കും പരിശുദ്ധാത്മാവിനും തോന്നി'

(അപ്പോ. പ്ര. 15:28) യെന്ന് അതിൽ പങ്കെടുത്തവർക്കു പറയത്തക്കവിധം സജീവമായ അനുഭവമായിരുന്നു പരിശുദ്ധാത്മാവിൽ നിന്നു അവർക്കു ലഭിച്ചത്. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ ജീവൻ സഭയ്ക്കു സന്നിഹിതമാക്കിത്തരുന്നത് പരിശുദ്ധാത്മാവാണ്. കർത്താവിന്റെ പൂർണതയിലേക്കു വഴി നടത്തുന്നതും പരിശുദ്ധാത്മാവാണ്. സഭ പരിശുദ്ധാത്മാവിന്റെ വിശിഷ്ടമായ ആവാസമേഖലയാണ്. ഇതു മനസ്സിലാക്കിയാണ് രണ്ടാം നൂറ്റാണ്ടിന്റെ അവസാനം വി. ഐറേനിയോസ് പറയുന്നത് 'എവിടെ സഭയുണ്ടോ അവിടെ ദൈവത്തിന്റെ ആത്മാവുമുണ്ട്, എവിടെ ദൈവത്തിന്റെ ആത്മാവുണ്ടോ അവിടെ സഭയും എല്ലാ (ദിവ്യ) കൃപകളുമുണ്ട്. പരിശുദ്ധാത്മാവ് സത്യമാകുന്നു അതുകൊണ്ട് പരിശുദ്ധാത്മാവിൽ പങ്കാളിത്തമില്ലാത്തവർ (സഭയാകുന്ന) അമ്മയുടെ മുലപ്പാൽ കുടിക്കുകയോ, ക്രിസ്തുശരീരമാകുന്ന സഭയിൽനിന്ന് ഉത്ഭവിക്കുന്ന ഉറവയിൽനിന്ന് കുടിക്കയോ ചെയ്യുന്നില്ല.' സഭയുടെ സ്വഭാവം നിർണയിക്കുന്നതിൽ പരിശുദ്ധാത്മാവിനുള്ള സ്ഥാനത്തിന്റെ ഏതാനും വശങ്ങൾ നമുക്കു നോക്കാം.

## 2. പുതുജീവൻ നല്കുന്ന ആത്മാവ്

പരിശുദ്ധാത്മാവിനെ 'ജീവൻ നല്കുന്ന റൂഹാ'യെന്നാണ് നമ്മുടെ പാരമ്പര്യത്തിൽ വിശേഷിപ്പിക്കുന്നത്. സഭയിൽ നവജീവന്റെ പ്രവാഹം തടസ്സമില്ലാതെ നിലനിർത്തുന്നത് ദൈവത്തിന്റെ പരിശുദ്ധാത്മാവാണ്. നിരന്തരമായി സഭയെ ആത്മാവു പുതുതാക്കിക്കൊണ്ടിരിക്കുന്നതിനാൽ, നാം നേരത്തെ കണ്ട സഭയുടെ വിശേഷണം 'പുതിയ ജനത', 'പുതിയ വംശം' അന്വർത്ഥമാകുന്നു. അപ്പോൾ ദിവ്യജീവന്റെ പുതുമയേറിയ അനുഭവം എപ്പോഴും ക്രിസ്തീയ സമൂഹത്തിനുണ്ടായിരിക്കണം. രക്ഷകനായ ക്രിസ്തുവിനോടുള്ള നമ്മുടെ വിശ്വസ്തതയ്ക്കു ഭംഗം വരുത്തുന്ന അർത്ഥമില്ലാത്ത പല പാരമ്പര്യങ്ങളിൽ നിന്നും ആചരണങ്ങളിൽ നിന്നും വിശ്വാസരീതികളിൽ നിന്നും പരിശുദ്ധാത്മാവു നമ്മെ മോചിപ്പിക്കുന്നു (അപ്പോ. പ്ര. 7:55). ചൈതന്യപൂർണമായ പാരമ്പര്യങ്ങളിലേക്കും ദൈവതേജസ്സ് വഹിക്കുന്ന ജീവിതശൈലികളിലേക്കും ദൈവത്തിന്റെ ആത്മാവു സഭയെ നയിക്കുന്നു. പരിശുദ്ധാത്മാവിന്റെ പ്രചോദനങ്ങളോട് അനുഭാവപൂർണമായ പ്രതികരണം നടത്തുവാൻ ക്രിസ്തീയ സമൂഹത്തിനു ചുമതലയുണ്ട്. ആത്മാവിന്റെ പ്രവാഹത്തെ തടസ്സപ്പെടുത്തുന്ന കലഹത്തിന്റെയും സ്വാർത്ഥതയുടെയും അഹങ്കാരത്തിന്റെയും അധികാരമോഹത്തിന്റെയും ശക്തികളെ സഭയ്ക്കുള്ളിൽ നിന്ന് നിരന്തരമായി നീക്കം ചെയ്തുകൊണ്ടിരുന്നെങ്കിൽ മാത്രമേ ആത്മാവിന്റെ അതിമഹത്തായ ദാനങ്ങൾ സഭയിൽ പ്രത്യക്ഷപ്പെടുകയുള്ളു.

## 3. പരിശുദ്ധാത്മാവിന്റെ ദാനങ്ങൾ

പരിശുദ്ധാത്മാവു സഭയിലെ അംഗങ്ങളായ വ്യക്തികൾക്കു ദാനങ്ങൾ

നല്കുന്നു. ഉദാ. രോഗശാന്തിവരം, ജ്ഞാനപൂർണമായി സംസാരിക്കാനുള്ള വരം, ശാസ്ത്രീയ ഗവേഷണത്തിനുള്ള വരം, കലാപരമായോ സാഹിത്യപരമോ ആയ വരങ്ങൾ, സാമൂഹ്യ സേവനത്തിനുള്ള വരങ്ങൾ തുടങ്ങിയവ. പക്ഷേ ഈ വരങ്ങളൊന്നും വ്യക്തികൾക്കായി നല്കപ്പെടുന്നതല്ല. സമൂഹമാകുന്ന ഏക ഭവനത്തിന്റെ കെട്ടുപണിക്കായി അവയെല്ലാം ഉപയോഗിക്കപ്പെടേണ്ടതാണ്. പരിശുദ്ധാത്മാവിന്റെ വരവും വ്യാജ വരവും തമ്മിൽ തിരിച്ചറിയാനുള്ള ഒരു മാർഗ്ഗമിതാണ്. ഒരുവനു ലഭിക്കുന്ന വരം സമൂഹത്തിന്റെ പൊതുവായ നന്മയ്ക്കും അഭ്യുന്നതിക്കുംവേണ്ടി സ്നേഹപൂർവം ഉപയോഗിക്കപ്പെടുന്നുണ്ടോ അതോ വ്യക്തിപരമായ ആഗ്രഹപൂരണത്തിനായിട്ടാണോ അവ പ്രയോഗിക്കപ്പെടുന്നത്? (അപ്പോ. പ്ര. 8:18-24).

ആത്മാവിന്റെ വരങ്ങളിൽവച്ച് ഏറ്റവും ശ്രേഷ്ഠമായതു സ്നേഹമാണെന്നു വി. പൗലോസ് പറയുന്നു. സ്നേഹത്തിന്റെ അനുഭവമുണ്ടെങ്കിലേ സഭയിൽ പരിശുദ്ധാത്മാവു പ്രവർത്തിക്കുന്നു എന്നു പറയാനാവൂ. മറ്റെല്ലാ വരങ്ങളും പലതരത്തിലുള്ള പരിമിതികൾ ഉള്ളതാണ്. സ്നേഹം എല്ലാറ്റിനേയും പരിപൂർണമാക്കുകയും ക്രിസ്തുവിന്റെ ശരീരമായ സഭയിൽ ഒന്നായി സംയോജിപ്പിക്കുകയും ചെയ്യുന്നു. അപ്പോൾ ക്രിസ്തീയസഭയുടെ അതിപ്രധാന സ്വഭാവങ്ങളിലൊന്നാണ് അതിൽ സ്ഫുരിക്കുന്ന സ്നേഹമെന്ന പരിശുദ്ധാത്മ നൽവരം. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ ജീവൻ സഭയിൽ പ്രകടമാവേണ്ടതു നിർമലമായ സ്നേഹത്തിലൂടെയാണ്. വ്യാജവരങ്ങളെ തിരിച്ചറിയുവാനുള്ള ഒന്നാമത്തെ സുപ്രധാന മാർഗ്ഗവും സ്നേഹമാണ്. നിലനില്ക്കുന്നതും തെളിഞ്ഞതുമായ സ്നേഹത്തിലേക്കു നയിക്കുന്ന എല്ലാ വരങ്ങളും പരിശുദ്ധാത്മാവിൽ നിന്നാണ്.

### 4. സത്യസ്വരൂപനായ ആത്മാവ്

സഭയെ സകല സത്യത്തിലേക്കും വഴിനടത്തുന്നത് പരിശുദ്ധാത്മാവ് ആകുന്നു (യോഹ. 16:13). സമൂഹത്തിനോ സഭാധികാരികൾക്കോ തെറ്റാവരമുണ്ടെന്നോ, സഭയുടെ വിശ്വാസ സിദ്ധാന്തങ്ങളും പാരമ്പര്യങ്ങളും സത്യത്തിന്റ പൂർണമായ ആവിഷ്കാരമാണെന്നോ ഒന്നും ഇതിനർത്ഥമില്ല. സത്യത്തെ നമുക്കു പൂർണമായി ഇപ്പോൾ ഗ്രഹിക്കാവുന്ന ഒന്നായി ഇവിടെ കാണുന്നില്ല. അസംഖ്യം മുറികളും നിഗൂഢമായ അറകളുമുള്ള, അനന്ത വിസ്തൃതമായ ഒരു കെട്ടിടത്തോടു സത്യത്തെ ഉപമിച്ചാൽ നമ്മുടെ സത്യാന്വേഷണവും സത്യഗ്രഹണവും നിരന്തരമായി തുടരുന്ന ഒരു പ്രക്രിയയാണെന്നു നമുക്കു മനസ്സിലാക്കാം. സത്യത്തിന്റെ പുതിയ മുഖങ്ങളും പുതിയ തലങ്ങളും ഉപതലങ്ങളുമെല്ലാം പരിശുദ്ധാത്മാവ്, തുടർച്ചയായി നമ്മുടെ മുൻപിൽ അനാവരണം ചെയ്യുന്നു. പരിശുദ്ധാത്മാവിന്റെ ദീപയഷ്ടികളുമേന്തി ഈ നിരന്തരമായ സത്യാന്വേഷണപാതയിൽ സഭ പ്രയാണം ചെയ്യുന്നു. ചരിത്രത്തിൽ വച്ചുതന്നെ ദിവ്യസത്യത്തിന്റെ എല്ലാ മുറികളും

അറകളും നമുക്കു പരിശോധിക്കാൻ തുറന്നു കിട്ടിയെന്നു വരികയില്ല. പക്ഷേ യേശുക്രിസ്തുവിലൂടെ ദൈവം നല്കിയ അപരിമിതമായ സ്നേഹത്തിലുള്ള പ്രത്യാശയിൽ പരിശുദ്ധാത്മാവിന്റെ സഹായത്തോടെയാണ് നാം മുന്നോട്ടു നീങ്ങുക. ഈ ലോകത്തിൽ ഏതെങ്കിലും വ്യക്തികളെയോ ഗ്രന്ഥങ്ങളെയോ ആശയങ്ങളെയോ വിശ്വാസപ്രമാണങ്ങളെയോ ഒന്നും സത്യത്തിന്റെ പൂർണ്ണമായ ആവിഷ്കാരമായി സഭ കാണുന്നില്ല. നമ്മുടെ വ്യക്തിപരമായ ജീവിതത്തിലും സഭയുടെ ജീവിതത്തിലും ഈ സത്യം മനസ്സിലാക്കിയാൽ വ്യാജദൈവങ്ങളെ ആരാധിക്കുന്ന വിഗ്രഹാരാധനയിൽ നിന്നും വികലമായ പാരമ്പര്യങ്ങളിൽ നിന്നും മനുഷ്യസ്നേഹമില്ലാത്ത ആചാരാനുഷ്ഠാനങ്ങളിൽ നിന്നും പരിശുദ്ധാത്മാവു നമ്മെ മോചിപ്പിച്ച് സത്യത്തിന്റെ നവംനവങ്ങളായ അത്ഭുതമേഖലകൾ നമുക്കു കാണിച്ചുതരും. 'ഞാൻ തന്നേ വഴിയും സത്യവും ജീവനുമാകുന്നു' (യോഹ. 14:6) എന്ന കർത്താവിന്റെ പ്രസ്താവനയിൽ സഭ ഗാഢമായി വിശ്വസിക്കുന്നു.

## 5. ആത്മാവിന്റെ മന്ദിരമായ സഭ

സഭ ലോകത്തിനു വേണ്ടി പരിശുദ്ധാത്മാവിനെ വഹിക്കുകയും ആവഹിക്കുകയും ചെയ്യുന്നു. ലോകത്തിനു മുഴുവൻ വേണ്ടിയാണ് സഭ പരിശുദ്ധാത്മാവിന്റെ ആലയമാകുന്നത് (എഫേ. 2:22). പരിശുദ്ധാത്മാവിനെ സഭയ്ക്കുള്ളിൽ തളച്ചിടാൻ സാദ്ധ്യമല്ല. സൃഷ്ടിയുടെ ആദിയിൽ പരിവർത്തിച്ച പരിശുദ്ധാത്മാവ് ഇന്ന് ആ സൃഷ്ടി മുഴുവനും പ്രവർത്തിക്കുന്നു. സഭയ്ക്കുള്ളിലും പുറത്തും ആത്മാവ് പ്രവർത്തിക്കുന്നു. പക്ഷേ പരിശുദ്ധാത്മാവിനെ വിവേചിച്ചറിയുവാനും ബോധപൂർവ്വം നമ്മുടെ സഹായത്തിനായി വിളിക്കാനുമുള്ള കഴിവ് സഭയ്ക്ക് ലഭിച്ചിട്ടുണ്ട്. ലോകത്തിനു പരിശുദ്ധാത്മാവിനെ തിരിച്ചറിയാനോ, സഹായത്തിനായി വിളിക്കാനോ പൊതുവെ കഴിവില്ല. ഈ പ്രത്യേകമായ പദവി സഭയ്ക്കു നല്കിയിരിക്കുന്നത് മനുഷ്യകുലത്തിന്റെ മുഴുവനും സർവസൃഷ്ടിക്കും ആത്മദാനങ്ങൾ ഒഴുക്കിക്കൊടുക്കാനും ദൈവാത്മാവിനെ തിരിച്ചറിയാനും വിളിച്ചാവഹിക്കുവാനും ലോകത്തെ പഠിപ്പിക്കുന്നതിനു വേണ്ടിയാണ്. വ്യക്തികളുടെ വരങ്ങൾ സഭയ്ക്കുവേണ്ടിയെന്നതുപോലെ സഭയുടെ ആത്മവരങ്ങൾ ലോകത്തിനു മുഴുവൻ വേണ്ടിയും ആണ്. പരിശുദ്ധാത്മാവിന്റെ വിശിഷ്ടമായ ആവാസമേഖലയാകുന്നു വിശുദ്ധ സഭ.

### ചോദ്യങ്ങൾ

1. പൗലോസ് ശ്ലീഹാ കൊരിന്ത്യർക്കെഴുതിയ ഒന്നാം ലേഖനം 12 മുതൽ 14 വരെയുള്ള അദ്ധ്യായങ്ങൾ വായിച്ച് പരിശുദ്ധാത്മാവും സഭയും തമ്മിലുള്ള ബന്ധം മനസ്സിലാക്കുക.

2. പരിശുദ്ധാത്മാവ് സഭയിൽ പ്രവർത്തിക്കുന്നതിന്റെ ഏതാനും അനന്തരഫലങ്ങൾ എന്തായിരിക്കുമെന്ന് വിശദമാക്കുക.
3. പരിശുദ്ധാത്മാവിന്റെ പ്രവർത്തനം മനസ്സിലാക്കുന്നതിൽ സഭയും ലോകവും തമ്മിലുള്ള വ്യത്യാസമെന്ത്?

## പാഠം 4

# സഭ – ക്രിസ്തുവിന്റെ ശരീരവും മണവാട്ടിയും

❑ ക്രിസ്തുവിന്റെ ശരീരമായ സഭ ❑ പ്രാർത്ഥനയെന്ന പ്രാണവായു ❑ രണ്ടു തലങ്ങൾ ❑ ശരീരമെന്ന ദേവാലയം ❑ ക്രിസ്തുവിന്റെ മണവാട്ടിയായ സഭ

### 1. ക്രിസ്തുവിന്റെ ശരീരമായ സഭ

വിശുദ്ധ പൗലോസ് അപ്പോസ്തോലനും മറ്റു പുതിയനിയമ എഴുത്തുകാരും സഭയുടെ സ്വഭാവം വ്യക്തമാക്കുന്നതിനായി ചില വാങ്മയ ചിത്രങ്ങൾ നമ്മെ വരച്ചുകാണിക്കുന്നുണ്ട്. അവയിൽ ഏറ്റവും പ്രധാനപ്പെട്ടതാണ് ക്രിസ്തുവിന്റെ ശരീരമായ സഭയുടെ ചിത്രം (1 കൊരി. 12:12–28; എഫേ. 1:23; കൊലോ. 1:18).

മനുഷ്യശരീരം അത്ഭുതകരമായ ഒരു പ്രതിഭാസമാണെന്നു നമുക്കറിയാം. വിവിധ അവയവങ്ങൾ ശരീരത്തിലുണ്ട്. വലുതും ചെറുതുമുണ്ട്. പ്രയോജനം കൂടിയതും കുറഞ്ഞവയുമുണ്ട്. എല്ലാ അവയവങ്ങളെയും നിയന്ത്രിക്കുകയും സംഘടിപ്പിക്കുകയും ചെയ്യുന്നതു തലച്ചോറാണ്. എല്ലാ അവയവങ്ങളിലും ഒരുപോലെ പ്രവഹിക്കുന്ന രക്തവും പ്രാണവായുവുമുണ്ട്. എല്ലാ അവയവങ്ങൾക്കും ചൈതന്യം നല്കുന്ന ജീവൻ എന്ന മഹാരഹസ്യമുണ്ട്. ഇങ്ങനെ പൊതുവായ ചില അടിസ്ഥാനങ്ങൾ ഉള്ളതുകൊണ്ട് ഓരോ അവയവവും മറ്റുള്ളവയോട് സജീവമായി ബന്ധപ്പെടുന്നു. ഉദാഹരണമായി, എന്റെ കാലിലെ ചെറുവിരൽ കല്ലിൽ തട്ടിയാൽ ഉടൻ എന്റെ വലിയ ശരീരം മുഴുവൻ കുനിഞ്ഞുവന്ന്, ആ ചെറുവിരലിനെ ശുശ്രൂഷിക്കുന്നു. എന്റെ കണ്ണിൽ ഒരു ചെറിയ കരടു വീണാൽ ഉടൻ രണ്ടു കൈകളും സഹായത്തിനെത്തുകയായി. ഓരോ അവയവവും ശരീരത്തിന്റെ മുഴുവൻ നന്മയ്ക്കും വേണ്ടിയാണു ജീവിക്കുന്നത്. ഒരു അവയവം മറ്റൊന്നിനെ കുറ്റപ്പെടുത്തുകയോ, നിന്ദിക്കുകയോ ചെയ്യുന്നില്ല. സുഖമാണെങ്കിലും ദുഃഖമാണെങ്കിലും അതു ശരീരം മുഴുവനായി പങ്കിട്ടെടുക്കുന്നു.

ഇതെല്ലാം മനസ്സിൽ കണ്ടുകൊണ്ടാണു പൗലോസ് ശ്ലീഹാ സഭ ക്രിസ്തുവിന്റെ ശരീരമാണ്, ക്രിസ്തു ഈ ശരീരത്തിന്റെ തലയാണ്. നാമെല്ലാവരും ഈ ശരീരത്തിലെ അവയവങ്ങളാണ് എന്നു നമ്മെ പഠിപ്പിക്കുന്നത്. പരിശുദ്ധാത്മാവിലൂടെ ക്രിസ്തുവിന്റെ ജീവൻ ഈ ശരീരത്തിൽ നിറഞ്ഞു നില്ക്കുന്നു. തലയാകുന്ന ക്രിസ്തുവിനോടു ബന്ധിക്കപ്പെട്ടിരിക്കുന്നതു മൂലം അവയവങ്ങൾ പരസ്പരം ബന്ധപ്പെടുകയും സ്നേഹിക്കുകയും കരുതുകയും ചെയ്യുന്നു. ഇപ്പോൾ ജീവിച്ചിരിക്കുന്ന കുറെ ആളുകൾ മാത്രമല്ല ഈ ശരീരത്തിലെ അംഗങ്ങൾ. ക്രിസ്തു എന്നും ജീവിക്കുന്നവനായതുകൊണ്ടു പണ്ടുമുതൽ അവനിൽ വിശ്വസിച്ച് ഇന്നും സജീവരായി നിലകൊള്ളുന്ന സാക്ഷികളുടെ ഒരു വലിയ സമൂഹം നമ്മോടൊപ്പം സഭയിലുണ്ട്. അതുകൊണ്ടു നാം ദൈവത്തെ ആരാധിക്കുമ്പോൾ നമ്മോടൊപ്പം അപ്പോസ്തോലന്മാർ വിശുദ്ധ കന്യകമറിയാം, പരിശുദ്ധന്മാർ, വിശ്വാസികളായ മറ്റു സഹോദരങ്ങൾ തുടങ്ങിയവരെല്ലാം സന്നിഹിതരാണ്. ക്രിസ്തുവിന്റെ ശരീരത്തിൽ ഒരവയവം മറ്റ് അവയവങ്ങൾക്കു വേണ്ടി ജീവിക്കുന്നതുമൂലം ഈ വലിയ സമൂഹം നമ്മോടൊപ്പവും നമുക്കു വേണ്ടിയും പ്രാർത്ഥിക്കുന്നു. നാം അവർക്കു വേണ്ടിയും പ്രാർത്ഥിക്കുന്നു.

### 2. പ്രാർത്ഥനയെന്ന പ്രാണവായു

ക്രിസ്തുവിന്റെ ശരീരമായ സഭയിൽ 'പ്രാർത്ഥന' എന്നത് സ്വന്തം കാര്യലാഭത്തിനുവേണ്ടിയുള്ള ഒന്നല്ല. നേരെ മറിച്ച് പ്രാർത്ഥന ഈ ശരീരത്തിന്റെ പ്രാണവായുവാണ്. വായു ശ്വസിക്കുന്നില്ലെങ്കിൽ നമ്മുടെ ശരീരം മരിക്കുന്നു. അതുപോലെ പരസ്പരം പ്രാർത്ഥിക്കുന്നില്ലെങ്കിൽ സഭയുടെ ജീവൻ നശിക്കുന്നു.

ക്രിസ്തീയ വിശ്വാസികൾക്കു വേണ്ടി മാത്രമല്ല സഭ പ്രാർത്ഥിക്കുന്നത്. ലോകത്തിനു മുഴുവൻ വേണ്ടിയാണ്. കാരണം യേശുക്രിസ്തു മരിക്കുകയും ഉയിർക്കുകയും ചെയ്തതു ലോകത്തിനു മുഴുവൻ വേണ്ടിയാണ്. സൃഷ്ടി മുഴുവൻ നിത്യപിതാവായ ദൈവത്തിന്റെ നിത്യപുത്രനായ യേശുക്രിസ്തുവിന്റെ ശരീരമായിത്തീർന്ന് ദൈവമഹത്വം അനുഭവിക്കണമെന്നു നാം ആഗ്രഹിക്കുന്നു (റോമ. 8:19–22).

ക്രിസ്തുവിന്റെ സ്നേഹത്തിന് അതിരുകളില്ല. ആ സ്നേഹത്തിൽ വേരൂന്നിയ പ്രാർത്ഥനയ്ക്കും അതിരുകളില്ല. അതുകൊണ്ടു മരണമോ, ജീവനോ, ജാതിയോ, വർഗമോ, ഭാഷയോ, സംസ്കാരമോ, യേശുക്രിസ്തുവിലുള്ള ദൈവസ്നേഹത്തിൽ നിന്നും ക്രിസ്തുവിന്റെ ശരീരമായ സഭയുടെ പ്രാർത്ഥനയിൽനിന്നും നമ്മെ പുറംതള്ളുന്നില്ല (റോമ. 8:38, 39). ശാരീരികമായി മരിച്ചവരും ജീവനുള്ളവരും യഹൂദനും വിജാതിയും യവനനും ബർബരനും ആര്യനും ദ്രാവിഡനും എല്ലാം ക്രിസ്തുവിന്റെ സ്നേഹത്തിൽ ഒരു ശരീരമായിത്തീരുന്നു (ഗലാ. 3:26–28).

### 3. രണ്ടു തലങ്ങൾ

അപ്പോൾ കർത്താവിന്റെ ശരീരമായ സഭയെ ഏറ്റവും വ്യാപകമായ അർത്ഥത്തിലാണു നാം മനസ്സിലാക്കുന്നത്. ഇവിടെ ഈ ശരീരത്തിന്റെ രണ്ടു തലങ്ങൾ വേർതിരിച്ചു കാണുന്നതു നന്നായിരിക്കും.

ഒന്നാമതായി മാമോദീസാ സ്വീകരിക്കുകയും കർത്താവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിക്കുകയും ചെയ്തിട്ടുള്ള സമൂഹത്തെയാണു പ്രാഥമികമായി നാം ക്രിസ്തുവിന്റെ ശരീരമായ സഭ എന്നു വിളിക്കുന്നത്. പരസ്യമായി കർത്താവിലുള്ള വിശ്വാസം പ്രഖ്യാപിക്കുകയും ക്രിസ്തീയസഭയുടെ ജീവിതത്തിനും ഉപദേശങ്ങൾക്കും അനുസൃതമായി ജീവിക്കുകയും ചെയ്യുന്ന അംഗങ്ങളാണ് ഈ ഒന്നാം തലത്തിൽ നമ്മുടെ പരിഗണന അർഹിക്കുന്നത്.

രണ്ടാം തലത്തിൽ സകല മനുഷ്യരാശിയെയും യേശുക്രിസ്തുവിന്റെ ശരീരമായ സഭ ഉൾക്കൊള്ളുന്നു എന്നു പറയാം. സഭയുടെ സാർവലൗകികവും സമഗ്രവുമായ സ്വഭാവമാണിത് കാണിക്കുന്നത്. എങ്ങനെയാണു സഭ സർവ മനുഷ്യരാശിയേയും ഉൾക്കൊള്ളുന്നത് എന്ന് സംശയം തോന്നാം. നമ്മുടെ വിശ്വാസമനുസരിച്ചു ലോകത്തിൽ ജനിച്ചുവീഴുന്ന സകല മനുഷ്യരും ദൈവത്തിന്റെ സ്വരൂപവും സാദൃശ്യവും വഹിക്കുന്നവരാണ്. സ്രഷ്ടാവായ ദൈവത്തിന്റെ മുദ്ര എല്ലാ മനുഷ്യരും ഒരുപോലെ തിരിച്ചറിയുകയോ അംഗീകരിക്കുകയോ ചെയ്യുന്നില്ല എന്നതു വാസ്തവമാണ്. എന്നാൽ കർത്താവു മരിച്ചതും ഉയിർത്തതും സകല മനുഷ്യവർഗത്തിന്റെയും രക്ഷയ്ക്കുവേണ്ടിയാണ്. അതുകൊണ്ട് സഭ സകല മനുഷ്യർക്കും വേണ്ടി സ്നേഹപൂർവം പ്രാർത്ഥിക്കുകയും അവരുടെ നന്മയ്ക്കുവേണ്ടി പ്രവർത്തിക്കുകയും ചെയ്യുന്നു. സകല മനുഷ്യരും രക്ഷ പ്രാപിപ്പാനും സത്യത്തിന്റെ പരിജ്ഞാനത്തിൽ എത്തുവാനും അവൻ ആഗ്രഹിക്കുന്നു (1 തീമോ. 2:1-4). സകലതും രക്ഷകനായ ക്രിസ്തുവിന്റെ ശരീരത്തിന്റെ അവയവങ്ങളും പങ്കാളികളുമാകാൻ വിളിക്കപ്പെട്ടിരിക്കുന്നു എന്ന ബോദ്ധ്യം സഭയെ നയിക്കുന്നു. പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിലുള്ള പ്രത്യാശ മൂലം സകല മനുഷ്യവർഗത്തെയും ക്രിസ്തുവിന്റെ ശരീരമായി നാം കാണുന്നു.

### 4. ശരീരമെന്ന ദേവാലയം

മനുഷ്യരാശിയുടെയും സൃഷ്ടി മുഴുവന്റെയും സമ്മേളനവേദിയായി ക്രിസ്തുവിന്റെ തേജസ്കരിക്കപ്പെട്ട ശരീരത്തെ നാം കാണുന്നു. 'ഈ ദേവാലയം പൊളിപ്പിൻ, ഞാൻ മൂന്നു ദിവസം കൊണ്ട് അതിനെ പണിയും' (യോഹ. 2:19) എന്നു കർത്താവു പറഞ്ഞത് യെറുശലേം ദേവാലയത്തെ

ക്കുറിച്ചല്ല എന്ന് എല്ലാവർക്കും മനസ്സിലായിരുന്നില്ല. 'തന്റെ ശരീരമായ ദേവാലയത്തെ'ക്കുറിച്ചായിരുന്നു ആ സൂചന എന്ന് ശിഷ്യന്മാർക്കു പിന്നീട് കർത്താവിന്റെ ഉയിർപ്പിനു ശേഷം മനസ്സിലായി. ഈ ആത്മീയ ദേവാലയമാണ് കർത്താവിന്റെ ശരീരമായ സഭയുടെ സമ്മേളനകേന്ദ്രം.

## 5. ക്രിസ്തുവിന്റെ മണവാട്ടിയായ സഭ

ഇസ്രായേലിനെ യഹോവയുടെ മണവാട്ടിയായി പഴയനിയമ പ്രവാചകന്മാർ ചിത്രീകരിച്ചിട്ടുണ്ട് (ഹോശ. 2:19-21). ഈ പശ്ചാത്തലത്തിൽ ക്രിസ്തു മണവാളനും സഭ മണവാട്ടിയുമാകുന്നു എന്ന പുതിയനിയമ ആശയത്തെ മനസ്സിലാക്കുവാൻ എളുപ്പമാണ്. പത്തു കന്യകമാരുടെ ഉപമയിൽ, സമർത്ഥരും വിവേകമതികളുമായ അഞ്ചു കന്യകമാർ മണവാളനു വേണ്ടി കാത്തിരിക്കുകയും അവനെ സസന്തോഷം സ്വീകരിക്കുകയും ചെയ്യുന്നു (മത്താ. 25:1-13). ഇത് സഭയാകുന്ന മണവാട്ടി തന്റെ മണവാളനായ ക്രിസ്തുവിനു വേണ്ടി കാത്തിരിക്കുന്നതിന്റെ ചിത്രമായിട്ടു കൂടിയാണ് വ്യാഖ്യാനിക്കപ്പെടുന്നത്. എഫേസ്യർക്കെഴുതിയ ലേഖനത്തിൽ ഈ ആശയത്തെ മനോഹരമായും ആഴമായും പൗലോസ് ശ്ലീഹാ അവതരിപ്പിക്കുന്നു. 'അവൻ അവളെ വചനത്തോടുകൂടിയ ജലസ്നാനത്താൽ വെടിപ്പാക്കി വിശുദ്ധീകരിക്കേണ്ടതിനും കറ, ചുളുക്കം മുതലായത് ഒന്നുമില്ലാതെ സഭയെ ശുദ്ധയും നിഷ്കളങ്കയുമായി തനിക്കുതന്നെ തേജസ്സോടെ മുന്നിറുത്തേണ്ടതിനും തന്നെത്താൻ അവൾക്കുവേണ്ടി ഏല്പിച്ചുകൊടുത്തു' (എഫേ. 5:26, 27). വെളിപ്പാടു പുസ്തകത്തിൽ, സർവാഭരണവിഭൂഷിതയായ മണവാട്ടിയെപ്പോലെ പ്രത്യക്ഷപ്പെടുന്ന പുതിയ യറുശലേം സഭയുടെ പ്രതീകമാണ് (21:2).

പരസ്പരം ബന്ധമില്ലാത്ത രണ്ടു വ്യത്യസ്ത വ്യക്തികൾ ഏറ്റവും ഗാഢമായ ബന്ധത്തിലേക്കു പ്രവേശിക്കുന്നതിനെയാണ് വിവാഹം സൂചിപ്പിക്കുന്നത്. ദൈവകൃപയ്ക്കു അർഹതയില്ലായിരുന്ന ഒരു ജനസമൂഹത്തെ തന്നോടുള്ള ഏറ്റവും ആഴമായ ബന്ധത്തിലേക്കു സ്നേഹപൂർവം പ്രവേശിപ്പിക്കുന്ന ദൈവത്തിന്റെ പ്രവൃത്തിയാണു മണവാളനായ ക്രിസ്തു ചെയ്യുന്നത്. ദൈവവും മനുഷ്യനും തമ്മിലുള്ള അകൽച്ചയെയും പരമമായ ഐക്യത്തെയും ഒരേ സമയം അതിമനോഹരമായി ഈ ചിത്രം ആവിഷ്കരിക്കുന്നു. സൃഷ്ടി മുഴുവനും സ്നേഹത്തിലൂടെ യേശുക്രിസ്തുവിനോടു ബന്ധപ്പെടുന്നു. ക്രിസ്തുവിനോടൊന്നായിത്തീരാനാണ് സൃഷ്ടിക്കു ലഭിച്ചിരിക്കുന്ന വിളി. ഇതിന്റെ നാന്ദിയും ആദ്യഫലവുമായി സഭയെന്ന മണവാട്ടി മണവാളനായ ക്രിസ്തുവിനോടുകൂടി മണവറയിൽ പ്രവേശിക്കുന്നു. സഭയ്ക്കു ലഭിച്ചിരിക്കുന്ന മണവാട്ടി സ്ഥാനം സർവലോകത്തിനും ദൈവം വാഗ്ദാനം ചെയ്തിരിക്കുന്ന സ്നേഹത്തിന്റെയും രക്ഷയുടെയും പ്രതീകമാണ്.

## ചോദ്യങ്ങൾ

1. ക്രിസ്തുവിന്റെ ശരീരം എന്ന് സഭയെ വിളിക്കുന്നതിന്റെ അർത്ഥം വിശദമാക്കുക.
2. ക്രിസ്തുവിന്റെ ശരീരം, ക്രിസ്തുവിന്റെ മണവാട്ടി എന്നിവ കൂടാതെ സഭയെപ്പറ്റി പുതിയനിയമത്തിൽ നിന്നു കുറഞ്ഞതു മൂന്നു സൂചനാചിത്രങ്ങൾ കണ്ടുപിടിക്കുക.
3. നമ്മുടെ വിവാഹകൂദാശയിൽ വായിക്കുന്ന ലേഖനഭാഗം ഏത്? ആ ലേഖനഭാഗത്ത് ക്രിസ്തുവിനെയും സഭയെയും പറ്റി പറയുന്ന കാര്യങ്ങൾ ചുരുക്കിയെഴുതുക.

## പാഠം 5

## ഏക സഭ

❑ ഏക സഭ ❑ ത്രിത്വം എന്ന മാതൃക ❑ ഏക വിശ്വാസത്തിലൂടെ വി. കുർബാനയിലേക്ക്

നാം എന്നും ചൊല്ലുന്ന പ്രസിദ്ധമായ 'നിഖ്യാ വിശ്വാസപ്രമാണ'ത്തിൽ സഭയ്ക്കു നാലു വിശേഷണങ്ങൾ നല്കുന്നു. "കാതോലികവും അപ്പോസ്തോലികവുമായ ഏക വിശുദ്ധ സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു." ഏകം, വിശുദ്ധം, കാതോലികം, അപ്പോസ്തോലികം എന്നീ പദങ്ങളിൽ ആദ്യത്തേത് രണ്ടും പുതിയനിയമത്തിൽ സഭയെ വിശേഷിപ്പിക്കുന്നതിനായി ഉപയോഗപ്പെടുത്തി. അവസാനത്തെ രണ്ടു വിശേഷണങ്ങളും രണ്ടാം നൂറ്റാണ്ടിൽത്തന്നെ ഉപയോഗിച്ചു തുടങ്ങി. ഇന്നും പ്രസക്തമായ ഈ വിശേഷണപദങ്ങളുടെ ക്രിസ്തീയമായ അർത്ഥം എന്താണെന്നു നോക്കാം.

### 1. ഏക സഭ

യേശുക്രിസ്തുവിന്റെ സഭ ഒന്നേയുള്ളു. 'നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ഒന്നാകേണ്ടതിന്നു തന്നെ' (യോഹ. 17:21) എന്ന കർത്താവിന്റെ മഹാപുരോഹിത പ്രാർത്ഥന, താൻ സ്ഥാപിച്ച സഭയുടെ സ്വഭാവത്തെ വെളിവാക്കുന്നു. ക്രൈസ്തവ സഭകൾ തമ്മിലുള്ള ഭിന്നതകൾ ദൈവഹിതത്തിന് എതിരാണ്. 'ഒരു കർത്താവും ഒരു വിശ്വാസവും ഒരു മാമോദീസായും' (എഫേ. 4:5) എന്നത് ഐക്യത്തിന്റെ അടിസ്ഥാനപ്രമാണമാണ്. സഭയുടെ ഐക്യവും അതിലൂടെ മനുഷ്യരാശിയുടെ

ഐക്യവും ദൈവഹിതമായതുകൊണ്ട് ഓർത്തഡോക്സ് സഭ മറ്റു സഭകളോടൊപ്പം ക്രിസ്തീയ ഐക്യത്തിനുവേണ്ടി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. ചരിത്രപരമായി പല കാരണങ്ങൾ കൊണ്ടു ക്രിസ്തീയ സഭയിൽ ഭിന്നതകളുണ്ടായി. യേശുക്രിസ്തുവിന്റെ വ്യക്തിത്വം, വേദപുസ്തക വ്യാഖ്യാനം, വിശ്വാസ വിശകലനം, അനുഷ്ഠാനമുറകൾ എന്നിവ സംബന്ധിച്ചെല്ലാമുണ്ടായ അഭിപ്രായഭിന്നതകൾ സഭാവിഭജനത്തിനു കാരണമായിട്ടുണ്ട്. അവയോടൊപ്പം രാഷ്ട്രീയ സാംസ്കാരിക കാരണങ്ങൾ, അധികാര മത്സരങ്ങൾ, വ്യക്തികൾ തമ്മിലുള്ള വടംവലികൾ എന്നിവയും സുപ്രധാന കാരണങ്ങളാണ്. പക്ഷേ ഐക്യത്തിലേക്കു മുഖം തിരിക്കാനും ഏക ഇടയനായ കർത്താവിന്റെ ഏക ആട്ടിൻപറ്റമായി നില നില്ക്കാനുമുള്ള തീക്ഷ്ണമായ ആഗ്രഹം ഇന്നു ക്രിസ്തീയ സമൂഹങ്ങളിൽ പരിശുദ്ധാത്മാവു നല്കിക്കൊണ്ടിരിക്കുന്നു.

**2. ത്രിത്വം എന്ന മാതൃക**

ഐക്യത്തിന്റെ പരമമായ മാതൃകയായി സഭ സ്വീകരിച്ചിരിക്കുന്നതു വിശുദ്ധ ത്രിത്വത്തിലെ അവർണനീയമായ ഐക്യമാണ്. പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന മൂന്നു ആളത്തങ്ങളുടെ ഐക്യത്തിലൂടെ ഏക ദൈവത്തിന്റെ സ്വഭാവത്തെ നാം മനസ്സിലാക്കുന്നു. ഈ ഐക്യം സമ്പൂർണതയുടെ ബന്ധമാണ്. മനുഷ്യർ തമ്മിലുള്ള ബന്ധങ്ങൾക്ക് എപ്പോഴും ഉലച്ചിൽ തട്ടാം. ഒരളവു വരെ സ്നേഹത്തെ പ്രകടിപ്പിക്കാൻ അവയ്ക്ക് കഴിയുമെങ്കിലും അവ സമ്പൂർണതയുടെ ബന്ധമായിട്ടില്ല ഇതുവരെ. ത്രിത്വത്തിലെ ആളത്തങ്ങളുടെ ബന്ധം ഉതിർന്നുപോകാത്ത സ്നേഹത്തെ പ്രസ്ഫുരിപ്പിക്കുന്ന നിത്യതയുടെ ബന്ധമാണ്. ഈ സ്നേഹത്തിന്റെ ബാന്ധവത്തിലേക്കാണ് സഭയെയും മനുഷ്യരാശിയെ മുഴുവനെയും ദൈവം വിളിച്ചിരിക്കുന്നത്.

യേശുക്രിസ്തുവിന്റെ രക്ഷാകരമായ ജീവിതം, മരണം, ഉയിർപ്പ് എന്നിവയിലുള്ള വിശ്വാസമാണ് സഭയുടെ ഐക്യത്തിന്റെ അടിസ്ഥാനം. കർത്താവിന്റെ തിരുശരീരരക്തങ്ങളിലുള്ള സംബന്ധമാണ് ഐക്യത്തിന്റെ അനുദിന പോഷണം, മനുഷ്യർ തമ്മിൽ പരസ്പരമുള്ള സ്നേഹവും സഹകരണവും സഹോദര ഭാവവുമാണ് ഐക്യത്തിന്റെ ഫലങ്ങൾ. സഭയുടെ ഐക്യം എന്നു പറയുന്നത് ഒരിക്കലായി നേടാവുന്ന നിശ്ചലമായ, സംഘടനാപരമായ ഐക്യം മാത്രമല്ല. ഐക്യം ചലനാത്മകമായ ക്രിസ്തീയ ജീവിതാനുഭവമാണ്. ഇവിടെ തുടർച്ചയായ വളർച്ചയുണ്ട്. ത്രിത്വത്തിന്റെ അനന്തമായ ഐക്യത്തിലേക്കുള്ള ഒരു പ്രയാണമുണ്ട്. സംഘടനയുടെ നിയമാവലികളിലോ, വിശ്വാസപ്രമാണങ്ങളുടെ ഏകീകരണത്തിലോ ഈ ഐക്യത്തെ തടുക്കാനാവില്ല.

## 3. ഏകവിശ്വാസത്തിലൂടെ വി. കുർബാനയിലേക്ക്

പ്രായോഗികമായി പറഞ്ഞാൽ ഏകകർത്താവിലുള്ള ഏക വിശ്വാസ ത്തിലേക്കു ചർച്ചകളിലൂടെയും പഠനങ്ങളിലൂടെയും സമർപ്പണത്തിലൂടെയും സഭകൾ അടുത്തുവരുന്നത് ഐക്യത്തിന്റെ ആദ്യഘട്ടമായി ഓർത്ത ഡോക്സ് പാരമ്പര്യം കാണുന്നു. ഈ ഏകവിശ്വാസത്തിന്റെ പൂർത്തീകര ണവും പ്രതീകവുമായി വിശുദ്ധ കുർബാനാനുഭവത്തിന്റെ ഐക്യത്തിലേക്കു നാം വരുന്നു. ക്രിസ്തുവിന്റെ ജീവൻ അനുഭവിക്കുക വഴിയാണല്ലോ സഭ ക്രിസ്തുവിന്റെ ശരീരമായി നിലനില്ക്കുന്നത്. പല നവീകരണസഭകളും ആദ്യം വിശുദ്ധ കുർബാന സംസർഗ്ഗം, പിന്നീട് വിശ്വാസത്തിലുള്ള ഐക്യം എന്ന രീതിയിലാണു സഭയുടെ ഐക്യത്തെ കാണുന്നത്. പുരാതന സഭ യുടെ പാരമ്പര്യത്തിനനുസരിച്ച് ക്രിസ്തുവിലുള്ള അപ്പോസ്തോലിക വിശുദ്ധ സംസർഗ്ഗം മനസ്സിലാക്കി, ആ വിശ്വാസത്തെ ഏറ്റുപറയുന്ന സമൂഹ ത്തോടു ചേർന്നുനില്ക്കുമ്പോൾ മാത്രമേ ക്രിസ്തുവിന്റെ ശരീരരക്തങ്ങൾ അനുഭവിക്കാൻ നമുക്ക് അർഹതയുള്ളു എന്ന നിലപാടു തന്നെയാണ് ഓർത്തഡോക്സ് പാരമ്പര്യവും സ്വീകരിച്ചിരിക്കുന്നത്. അവിഭക്ത സഭയുടെ വിശ്വാസവും പാരമ്പര്യവും ഗൗരവമായി പരിഗണിച്ചെങ്കിൽ മാത്രമേ യഥാർത്ഥ ഐക്യം സംജാതമാകുകയുള്ളു എന്ന് ഓർത്തഡോക്സ് സഭ കൾ പഠിപ്പിക്കുന്നു. ചിലർ സത്യവിശ്വാസികളെന്നു സ്വയം അവകാശപ്പെട്ട തുകൊണ്ടോ, വേറെ ചിലരെ വേദവിപരീതികൾ എന്നു വിളിച്ചതുകൊണ്ടോ യഥാർത്ഥ ഐക്യം ഉണ്ടാവുകയില്ല. യേശുക്രിസ്തുവിലുള്ള ഐക്യം സ്നേഹത്തിന്റെ ആത്മാവിൽ കൈവരിക്കുവാൻ ആത്മാർത്ഥമായ ശ്രമം എല്ലാ സഭകളും നടത്തേണ്ടതാണ്. ആ ശ്രമത്തിനു മാർഗ്ഗദർശകമായി അവി ഭക്ത സഭയുടെ വിശ്വാസത്തെയും ജീവിതത്തെയും നമുക്കു സ്വീകരിക്കു വാൻ കഴിയും. പരിശുദ്ധാത്മാവാണു സഭയെ സത്യത്തിന്റെ ഐക്യത്തി ലേക്കു വഴി നടത്തുന്നത്.

ഏക സഭ എന്നു പറയുന്നതു ചരിത്രത്തിൽ ജീവിച്ചിരിക്കുന്ന മനുഷ്യ രുടെ ഐക്യത്തെ കാണിക്കുവാൻ വേണ്ടി മാത്രമല്ല ഉപയോഗിക്കുന്നത്. സ്വർഗത്തിലും ഭൂമിയിലുമുള്ള സർവസഭയും കർത്താവിൽ വിശ്വസിച്ചു വാങ്ങിപ്പോയവരും യേശുക്രിസ്തുവിന്റെ ജനനത്തിനു മുന്നിൽ നന്മയിലും സത്യത്തിലും ദൈവത്തെ അറിഞ്ഞു ജീവിക്കാൻ ആത്മാർത്ഥമായി ശ്രമിച്ച എല്ലാവരും, സഭയുടെ ഐക്യത്തിൽ ഒന്നാക്കപ്പെടുന്നു. കർത്താവിന്റെ മരണവും ഉയിർപ്പും മൂലം 'സ്വർഗ്ഗീയരെയും ഭൗമികരെയും സ്വജാതികളെയും വിജാതികളെയും ആത്മാവിനെയും ശരീരത്തെയും താൻ ഒന്നാക്കി' എന്നു വി. യാക്കോബിന്റെ കുർബാന തക്സായിൽ നാം ചൊല്ലുന്നു.

സഭയുടെ ഐക്യം (unity) സാംസ്കാരികമോ സംഘടനാപരമോ ആയ ഐകരൂപം (Uniformity) അല്ല എന്നു പ്രത്യേകം മനസ്സിലാക്കേണ്ടതാണ്.

ഓരോ ദേശത്തുമുള്ള സഭ, അതാതിന്റെ സാംസ്കാരിക പശ്ചാത്തലത്തിൽ അതാതിന്റെ ഭാഷയും വേഷങ്ങളും മറ്റുമുപയോഗിച്ചു സുവിശേഷം പ്രചരിപ്പിച്ചു ദൈവത്തെ ആരാധിക്കുകയും ചെയ്യണമെന്നാണു ക്രിസ്തീയ പാരമ്പര്യം അനുശാസിക്കുന്നത്. ഭരണപരമായ കാര്യങ്ങളിലും ഇത്തരം ദേശീയ സഭകൾക്കു പൂർണമായ സ്വാതന്ത്ര്യവും ദേശീയ നേതൃത്വവുമുണ്ട്. സ്വയം ഭരണവും സ്വശീർഷകത്വവും (autocephaly) ഓർത്തഡോക്സ് സഭകളുടെ അടിസ്ഥാന തത്ത്വമാണ്. ആരാധനാരൂപങ്ങൾ, വൈദിക വേഷവിധാനങ്ങൾ, ദേവാലയ ശില്പ മാതൃകകൾ എന്നിവയിലെല്ലാമുള്ള വൈവിധ്യം സഭയുടെ ഐക്യത്തിനെതിരല്ല. എന്നു മാത്രമല്ല, ഐക്യത്തെ സമ്പന്നമാക്കുന്നതും ദൈവദത്തമായ മനുഷ്യസ്വാതന്ത്ര്യത്തെയും സർഗശക്തിയെയും പരിപോഷിപ്പിക്കുന്നതുമാണ് ഇത്തരം വൈവിധ്യം.

സഭകൾ തമ്മിൽ ദേശീയവും സാംസ്കാരികവുമായ തലങ്ങളിലുള്ള വൈവിധ്യം അനുവദനീയവും ആരോഗ്യകരവുമാണ്. ഓർത്തഡോക്സ് സഭകൾ ഈ തത്ത്വത്തെ എന്നും മുറുകെപ്പിടിച്ചിരുന്നു. ഉദാഹരണമായി അമേരിക്കയിലും എത്യോപ്യയിലും ഇൻഡ്യയിലുമുള്ള സഭകൾ ഒരേ ക്രിസ്തുവിൽ വിശ്വസിക്കുകയും ഒരേ വിശ്വാസം സ്വീകരിക്കുകയും ചെയ്താലും ഇവ തമ്മിൽ ദേശീയവും സാംസ്കാരികവുമായ വ്യത്യാസങ്ങളും വൈവിധ്യവും ഉണ്ട്. ഓരോ കാലത്തിനും ദേശത്തിനും ജനതയ്ക്കും മനസ്സിലാകുന്ന വിധത്തിൽ ക്രിസ്തുവിന്റെ സുവിശേഷത്തെ വ്യാഖ്യാനിക്കാൻ ഈ വൈവിധ്യം സഭയെ സഹായിക്കുന്നു. തന്മൂലം എത്യോപ്യക്കാരുടെ ആരാധനപോലെയല്ല ഇൻഡ്യക്കാരുടെ ആരാധന. ജപ്പാൻകാരുടെ ആരാധനാവേഷമല്ല അമേരിക്കയിലെ ക്രിസ്ത്യാനികളുടേത്. ഓരോ ദേശീയ സഭയ്ക്കും അതതിന്റെ ദേശീയ തലവൻ ഉണ്ടായിരിക്കുകയും ഏക വിശ്വാസത്തിലും ഏക വിശുദ്ധ കുർബാനയിലും സാർവത്രിക സഭയുടെ ഐക്യം വെളിപ്പെടുത്തുകയും ചെയ്യണമെന്നു പൗരസ്ത്യ പാരമ്പര്യം അനുശാസിക്കുന്നു.

സഭയിൽ കാലദേശാനുസൃതമായ വൈവിധ്യത്തിനെതിരെ നിലകൊള്ളുന്നവരും ബാഹ്യമായ കാര്യങ്ങളിൽ കൃത്രിമമായ ഐകരൂപം അടിച്ചേല്പിക്കുന്നവരും പരിശുദ്ധാത്മാവിന്റെ ബഹുമുഖമായ സൃഷ്ടിശക്തിക്കെതിരെ നിലകൊള്ളുന്നു. ആത്മാവു വിവിധ വരങ്ങളെ വ്യക്തികൾക്കു നല്കുന്നതുപോലെ വിവിധസ്ഥലങ്ങളിലുള്ള സഭകൾക്കും നല്കുന്നു. 'കോരിന്തിലെ സഭ', 'എഫേസൂസിലെ സഭ' എന്നൊക്കെ പൗലോസ് ശ്ലീഹാ പറയുന്നതു വിവിധ പ്രാദേശിക സഭകളെക്കുറിച്ചാണ്. യേശുക്രിസ്തു എന്ന ഏക കർത്താവിൽ വിവിധ സംസ്കാരങ്ങളും വിവിധ ഭാഷകളുമുള്ള സഭകൾ ഒന്നായിത്തീരുന്നു.

സഭയുടെ ഐക്യം അതിൽതന്നെ ഒരു ലക്ഷ്യമല്ല. അത് മനുഷ്യരാശി യുടെ ഐക്യത്തിന്റെ നാന്ദിയും പ്രതീകവുമാണ്. അതുകൊണ്ട് തുറന്ന മനസ്സോടുകൂടി വിശാലമായ ഒരു ചക്രവാളം മുമ്പിൽ കണ്ടുകൊണ്ടാവണം സഭകൾ ഐക്യത്തിലേക്കു പ്രയാണം ചെയ്യേണ്ടത്. ഐക്യത്തിന്റെ ക്രിസ്തീ യമായ അർത്ഥം മനുഷ്യരാശിയുടെ നന്മയ്ക്കുവേണ്ടി ജീവിക്കാനും മരി ക്കാനുമുള്ള സഭയുടെ സന്നദ്ധതയിലൂടെ പ്രകടമാവണം. കർത്താവിന്റെ മരണവും ഉയിർപ്പും ലോകത്തെ മുഴുവൻ ഒന്നായി പിതാവായ ദൈവത്തിനു കാഴ്ചയായി അർപ്പിക്കാൻ വേണ്ടിയായിരുന്നു. സഭയുടെ ഐക്യവും ഏക മനുഷ്യരാശിയോടുള്ള സ്നേഹത്തിന്റെയും നന്മയുടെയും പരിമളധൂപമായി ത്തീരുമ്പോൾ മാത്രമേ അതിനു ക്രിസ്തീയമായ അർത്ഥവും, പ്രസക്തിയും ഉണ്ടാകുകയുള്ളു.

**ചോദ്യങ്ങൾ**

1. സഭകളുടെ ഐക്യത്തിന്റെ പരമമായ മാതൃക എന്ത്? ഓർത്തഡോക്സ് സഭകൾ വി. കുർബാനയെ ഐക്യത്തിലേക്കുള്ള ചവിട്ടുപടിയായിക്കാ ണാതെ അതിന്റെ പൂർത്തീകരണമായിക്കാണുന്നതെന്തുകൊണ്ട്?
2. ഐക്യ (unity) വും ഐകരൂപ്യ (uniformity) വും തമ്മിലുള്ള വ്യത്യാ സമെന്ത്?

## പാഠം 6

# വിശുദ്ധ സഭ

❑ ക്രിസ്തുവിന്റെ വിശുദ്ധി സഭയ്ക്കും ❑ വിശുദ്ധന്മാരുടെ സംസർഗം ❑ പരിശുദ്ധാത്മാവിന്റെ ദാനം ❑ നിരന്തരമായ വളർച്ച

പാപികളായ മനുഷ്യരാണു സഭയിലെ അംഗങ്ങളെങ്കിലും സഭയെ വിശു ദ്ധമെന്നു വിശേഷിപ്പിക്കുന്നു. പൗലോസ് ശ്ലീഹാ സഭാംഗങ്ങളെ പൊതുവെ വിശുദ്ധർ എന്നു വിളിക്കുന്നു (റോമ. 1:3, 12:13, 15:26, 1 കൊരി. 1:2). 'യേശു ക്രിസ്തുവിനായി വിളിക്കപ്പെട്ടവർ', 'ക്രിസ്തുയേശുവിൽ വിശുദ്ധീകരിക്ക പ്പെട്ടവർ' എന്നീ അർത്ഥങ്ങളിലൊക്കെയാണ് സഭാംഗങ്ങളെ മുഴുവനായി 'വിശുദ്ധർ' എന്ന് അദ്ദേഹം വിശേഷിപ്പിക്കുന്നത്.

### 1. ക്രിസ്തുവിന്റെ വിശുദ്ധി സഭയ്ക്കും

സഭയെ വിളിച്ചവൻ വിശുദ്ധനാകുന്നു. തന്റെ വിശുദ്ധിയിൽ പങ്കാളിക ളാവാൻ നമ്മെ എല്ലാവരെയും സഭയിലൂടെ വിളിച്ചിരിക്കുന്നു. വിശുദ്ധിയുടെ ഉറവിടമായ ക്രിസ്തുവിന്റെ ശരീരമായ സഭയും വിശുദ്ധയായിരിക്കുക

എന്നത് സ്വാഭാവികം മാത്രമാണ്. ദൈവം ക്രിസ്തുവിലൂടെ നമ്മുടെ മനുഷ്യസ്വഭാവം സ്വീകരിച്ചതുകൊണ്ട് നാം വിശുദ്ധീകരിക്കപ്പെട്ടിരിക്കുന്നു എന്നു സഭാപിതാക്കന്മാർ പഠിപ്പിക്കുന്നു. സ്നേഹത്തിലും നന്മയിലും വേരൂന്നിയ ക്രിസ്തീയ ജീവിതത്തിലൂടെ അപരിമേയമായ വിശുദ്ധി കൈവരിക്കണമെന്നു സഭ നമ്മെ പ്രബോധിപ്പിക്കുന്നു. തിന്മയുടെ അന്ധകാരത്തിൽനിന്നു ക്രമേണ മോചനം പ്രാപിച്ചു കൂടുതൽ കൂടുതൽ പ്രകാശിതരായിത്തീർന്ന് ദൈവത്തിന്റെ അപ്രമേയശോഭയിൽ വിളങ്ങുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു. 'ഉണ്ടായിട്ടുള്ളതും ഉണ്ടാകുവാനുള്ളതുമായ സകലത്തെയും പൂർത്തീകരിക്കുകയും വിശുദ്ധീകരിക്കുകയും ചെയ്യുന്ന പരിശുദ്ധാത്മാവിന്റെ നിരന്തരമായ സാന്നിധ്യവും ആവാസവും മൂലം ക്രിസ്തുവിന്റെ മണവാട്ടിയായ സഭ വിശുദ്ധയായിത്തീരുന്നു. മണവാളനായ ക്രിസ്തു, സഭയെ 'വചനത്തോടുകൂടിയ ജലസ്നാനത്താൽ വെടിപ്പാക്കി വിശുദ്ധീകരിക്കേണ്ടതിനും കറ, ചുളുക്കം മുതലായത് ഒന്നും ഇല്ലാതെ സഭയെ ശുദ്ധയും നിഷ്കളങ്കയുമായി തനിക്കു തന്നെ തേജസ്സോടെ മുന്നിറുത്തേണ്ടതിന്നും തന്നെത്താൻ അവൾക്കുവേണ്ടി ഏല്പിച്ചുകൊടുത്തു' (എഫേ. 5:26–27). മണവാളനുവേണ്ടി അണിഞ്ഞൊരുങ്ങി സർവാഭരണ വിഭൂഷിതയായ മണവാട്ടിയെപ്പോലെ പ്രത്യക്ഷപ്പെടുന്ന പുതിയ യറുശലേം എന്ന വിശുദ്ധനഗരം (വെളി. 21:2) സഭയുടെ പ്രതീകമാണ്. സഭ ലോകാതീതമായ നൈർമല്യത്തെയും വിശുദ്ധിയേയും സംവഹിക്കുന്നു.

## 2. വിശുദ്ധന്മാരുടെ സംസർഗം

'വിശുദ്ധന്മാരുടെ സംസർഗം (communio sanctorum) എന്നതു സഭയുടെ പര്യായപദമായി ഉപയോഗിക്കാറുണ്ട്. മരിച്ചവരും ജീവിച്ചിരിക്കുന്നവരുമായ വിശുദ്ധരായ അനേകം സ്ത്രീപുരുഷന്മാരുടെ സാന്നിദ്ധ്യം സഭയുടെ വിശുദ്ധിയുടെ ഒരു പ്രധാന ഘടകമാണ്. 'ദൈവമേ, നിന്റെ കൃപയ്ക്കു മക്കളും നിന്റെ ഏകജാതനായ പുത്രനു സഹോദരങ്ങളുമായിത്തീരുവാൻ ഞങ്ങളെ സഹായിച്ച വിശുദ്ധ പിതാക്കന്മാരോടുള്ള സംസർഗത്തിൽ നിന്നു ഞങ്ങളെ നീ ബഹിഷ്കരിച്ചു കളയരുതേ' എന്ന് വി. ക്സൊസ്തോസിന്റെ കുർബാന ക്രമത്തിൽ അഞ്ചാം തുബ്ദേനോടു ചേർന്ന് നാം ചൊല്ലുന്നു. ലോകത്തിനു വേണ്ടി നിരന്തരമായി പ്രാർത്ഥിക്കുകയും തങ്ങളുടെ 'ജീവിതത്തെയും വിശ്വാസത്തെയും പരിമളധൂപം പോലെ പ്രസാദകരമായി' ദൈവത്തിന് സമർപ്പിക്കുകയും ചെയ്ത വിശുദ്ധരായ സ്ത്രീപുരുഷന്മാരുടെ സാന്നിദ്ധ്യം മനുഷ്യവർഗത്തിനു മുഴുവൻ പ്രചോദനകരമാണ്. 'നമ്മോടൊപ്പവും നമുക്കു വേണ്ടിയും' അവർ പ്രാർത്ഥിക്കുന്നു. നാം അവർക്കു വേണ്ടി പ്രാർത്ഥിക്കുന്നു. അങ്ങനെ യേശുക്രിസ്തുവിലൂടെ നമ്മുടെ സ്നേഹവും ഐക്യവും പരസ്പരമുള്ള മദ്ധ്യസ്ഥപ്രാർത്ഥനയിലൂടെ നാം പ്രകടിപ്പിക്കുന്നു. ലോകത്തിനു മുഴുവൻ വേണ്ടിയുള്ള സഭയുടെ മദ്ധ്യസ്ഥ പ്രാർത്ഥന അതിന്റെ

മക്കളായ വിശുദ്ധന്മാരുടെ പ്രാർത്ഥനകളിലൂടെ ഏക മഹാപുരോഹിതനായ ക്രിസ്തുവിന്റെ അമൂല്യമായ മദ്ധ്യസ്ഥ പ്രാർത്ഥനയിൽ ലയിക്കുന്നു. സഭയിലെ ഏതെങ്കിലുമൊരു വ്യക്തിക്കു ലഭിക്കുന്നതായ വിശുദ്ധി സഭയുടെ പൊതു സമ്പത്താണ്. വിശുദ്ധി പ്രകാശം പോലെയാണ്. അതിന്റെ സ്വഭാവം ചുറ്റുപാടുകളെ പ്രകാശിപ്പിക്കുകയെന്നതാണ്. വിശുദ്ധി ഒരു വ്യക്തിയിൽ തന്നെ ഒതുങ്ങിനില്ക്കുന്നില്ല.

### 3. പരിശുദ്ധാത്മാവിന്റെ ദാനം

വിശുദ്ധി പരിശുദ്ധാത്മാവിന്റെ ദാനമാണ്. അസാധാരണമായി ഈ വരം ലഭിക്കുന്ന സഭാംഗങ്ങളെ നാം പ്രത്യേകമായ അർത്ഥത്തിൽ 'വിശുദ്ധർ' എന്നു കരുതുകയും ബഹുമാനിക്കുകയും ചെയ്യുന്നു. അവരുടെ വിശുദ്ധിയെന്ന പരിശുദ്ധാത്മദാനം സഭയുടെ മുഴുവൻ കെട്ടുപണിക്കു വേണ്ടിയാണ് ഉപയോഗിക്കപ്പെടുന്നത്.

### 4. നിരന്തരമായ വളർച്ച

ലോകത്തിലായിരിക്കുന്ന സഭ വിശുദ്ധമെങ്കിലും തിന്മയുടെ സാന്നിദ്ധ്യവും മനസ്സിലാക്കുന്നുണ്ട്. തിന്മയുടെ ശക്തികളോടുള്ള നിരന്തരമായ സമരത്തിലൂടെയാണ് നാം വിശുദ്ധിയുടെ പൂർണ്ണതയിലേക്ക് യാത്ര ചെയ്യേണ്ടത്. തന്മൂലം വിശുദ്ധി എന്നത് ഒരിക്കലായി നേടിയെടുക്കാവുന്ന ഒരു തരം നിശ്ചലാവസ്ഥയല്ല. അതു നിരന്തരവും അനന്തവുമായ വളർച്ചയാണ്. ഏതെങ്കിലുമൊരു പ്രത്യേക നിമിഷത്തിൽ ഒരാൾ വിശുദ്ധീകരിക്കപ്പെട്ടു എന്നു പറയുന്നതിനേക്കാൾ, ദൈവം തുടർച്ചയായി വിശുദ്ധീകരിച്ചുകൊണ്ടിരിക്കുന്നു എന്നു ചിന്തിക്കുകയാണ് ഉത്തമം. ഒരേ സമയം ഒരു ദിവ്യദാനമായും നമ്മുടെ സ്വതന്ത്രമായ ശ്രമം ആവശ്യപ്പെടുന്ന ഒന്നായും വിശുദ്ധിയെ നാം കാണേണ്ടതാണ്.

ലോകത്തെ നിന്ദിച്ച് അതിനെ അശുദ്ധമെന്നു കരുതി, അതിൽ നിന്നു വേർപെട്ടു പോവുക എന്നതല്ല സഭയുടെ വിശുദ്ധി കൊണ്ടു നാം ഉദ്ദേശിക്കുന്നത്. ദൈവത്തിന്റെ വിശുദ്ധിയിലുള്ള ഗാഢമായ പങ്കാളിത്തം മൂലം തിന്മയെ നശിപ്പിച്ചു, ലോകത്തെ രൂപാന്തരപ്പെടുത്തി ദൈവമഹത്വം പ്രതിഫലിപ്പിക്കുവാൻ അതിനെ കഴിവുള്ളതാക്കി തീർക്കുക എന്നതാണു വിശുദ്ധീകരണം കൊണ്ടു നാം അർത്ഥമാക്കുന്നത്.

### ചോദ്യങ്ങൾ

1. വിശുദ്ധന്മാരുടെ സംസർഗത്തെ വ്യക്തമാക്കുന്ന ഒരു വാചകം വി. കുർബാന തക്സായിൽ നിന്നു കാണാതെ പഠിച്ച് എഴുതുക.
2. ക്രിസ്തുവിന്റെ വിശുദ്ധിയും സഭയുടെ വിശുദ്ധിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ഒരു ഖണ്ഡിക എഴുതുക.
3. ഏഫേ. 5:26–27 വരെ മനഃപാഠമാക്കുക.

# യൂണിറ്റ് 2

## പാഠം 1

# കാതോലിക സഭ

❑ കാതോലികം എന്ന വാക്ക് ❑ വി. കൂറിലോസിന്റെ നിർവചനം ❑ കാതോലികമായ ആരാധന ❑ റോമൻ പാരമ്പര്യം ❑ ഓർത്തഡോക്സ് പാരമ്പര്യം

### 1. കാതോലികം എന്ന വാക്ക്

കാതോലികം (Catholic) എന്ന വിശേഷണപദം Kaíholos എന്ന ഗ്രീക്കു വാക്കിൽനിന്നാണ് ഉത്ഭവിക്കുന്നത്. അതിന്റെ അർത്ഥം 'സാർവത്രികമായത്', 'സകലത്തെയും ഉൾക്കൊള്ളുന്നത്' എന്നൊക്കെയാണ്. സഭ കാതോലികമാണെന്നു പറഞ്ഞാൽ ഭൂമിശാസ്ത്രപരമായ സാർവത്രികത മാത്രമല്ല ഉദ്ദേശിക്കുന്നത്. ഭൂമിയിൽ എല്ലായിടത്തും പരന്നിരിക്കുന്നു എന്നതുകൊണ്ടു മാത്രം സഭ കാതോലികമാവില്ല.

### 2. വി. കൂറിലോസിന്റെ നിർവചനം

നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന യെരുശലേമിലെ വി. കൂറിലോസ് എന്ന സഭാപിതാവ് സമഗ്രമായ ഒരു നിർവചനമാണ് ഈ വാക്കിനു നല്കുന്നത്. അദ്ദേഹം പറയുന്നു: 'സഭ സാർവത്രിക (കാതോലിക) മാണ്. കാരണം ലോകമെമ്പാടും അതു പടർന്നിരിക്കുന്നു. ദൃശ്യവും അദൃശ്യവും സ്വർഗീയവും ഭൗമികവുമായ കാര്യങ്ങളെക്കുറിച്ചുള്ള സഭയുടെ സകല പ്രബോധനങ്ങളും ഒട്ടും കുറയാതെ പൂർണമായി അതു സകല മനുഷ്യരെയും പഠിപ്പിക്കുന്നു. സത്യവിശ്വാസത്തിലേക്ക് എല്ലാ വർഗത്തിൽപ്പെട്ട മനുഷ്യരെയും ഭരണകർത്താക്കളെയും ഭരണീയരെയും വിജ്ഞാനികളെയും അജ്ഞാനികളേയും അതു നയിക്കുന്നു; സഭ ആത്മശരീരങ്ങളുടെ എല്ലാത്തരം പാപങ്ങളെയും ചികിത്സിക്കുകയും സുഖപ്പെടുത്തുകയും ചെയ്യുന്നു. സഭ വാക്കിലും പ്രവൃത്തിയിലുമുള്ള എല്ലാവിധ നന്മകളെയും ഉൾക്കൊള്ളുന്നു. എല്ലാ ആത്മീയ ദാനങ്ങളും സഭയ്ക്കു നല്കപ്പെട്ടിരിക്കുന്നു.' 'എല്ലാം', 'സകലവും', 'പൂർണം' തുടങ്ങിയ വാക്കുകൾ ആവർത്തിച്ചു വരുന്നതു ശ്രദ്ധിക്കുക. സൃഷ്ടിയുടെ സമ്പൂർണത ഉൾക്കൊള്ളുന്ന മഹാ രഹസ്യമായിട്ടാണ് ആചാര്യന്മാർ സഭയെ കണ്ടത്.

### 3. കാതോലികമായ ആരാധന

സഭയുടെ ഈ പൂർണതാഭാവം അഥവാ കാതോലിക സ്വഭാവം ഏറ്റവുമധികം പ്രസ്ഫുരിക്കുന്നത് അതിന്റെ ആരാധനയിലാണ്. സകല സൃഷ്ടിക്കും വേണ്ടി സൃഷ്ടിയോടൊപ്പം ദൈവസന്നിധിയിൽ നില

കൊള്ളുന്ന സഭയുടെ വിശുദ്ധ കുർബാന ഈ കാതോലികമായ ആരാധനയുടെ കേന്ദ്രബിന്ദുവാണ്. സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും ഭൂമിയും സമുദ്രങ്ങളും തുടങ്ങി ക്രൂബേന്മാരും സ്രോപ്പേന്മാരും മറ്റുമായ നിരവധി സ്വർഗീയ ഗണങ്ങൾ വരെയുള്ള അതിവിപുലമായ സൃഷ്ടിസഞ്ചയം മുഴുവനോടും ചേർന്നാണു സഭ ആരാധിക്കുന്നത്.

പൗരസ്ത്യ സഭാപിതാക്കന്മാരുടെ കൃതികളിൽ സഭാവിജ്ഞാനീയം (Ecclesiology) പ്രത്യേക വിഷയമായി പ്രതിപാദിക്കപ്പെടുന്നില്ല. അതിനു പ്രധാന കാരണം സഭയുടെ കാതോലിക സ്വഭാവമാണ്. സർവത്തെയും സ്പർശിക്കുന്ന യാഥാർത്ഥ്യത്തെ മറ്റു വിഷയങ്ങളിലൊന്നായി പ്രതിപാദിക്കുന്നത് ഉചിതമല്ലല്ലോ. 'എല്ലാറ്റിലും എല്ലാം നിറയ്ക്കുന്നവന്റെ നിറവായിരിക്കുന്ന അവന്റെ ശരീരമായ സഭ' (എഫേ. 1:23) യെക്കുറിച്ചുള്ള അടിസ്ഥാനപരമായ അവബോധത്തിന്മേലാണ് അവരുടെ ദൈവശാസ്ത്ര ചിന്ത പണിയപ്പെട്ടിരിക്കുന്നത്. ഉപരിപ്ലവമായി നോക്കുന്ന ഒരാൾക്കോ ഒരു സമൂഹത്തിനോ ഈ അടിസ്ഥാനം കാണുക സാദ്ധ്യമല്ല. പാശ്ചാത്യ പ്രോട്ടസ്റ്റന്റ് ചിന്തയുടെ ഏറ്റവും വലിയ കുറവു സഭയുടെ കാതോലിക സ്വഭാവത്തെ ആഴമായി മനസ്സിലാക്കാനുള്ള കഴിവില്ലായ്മയാണ്. അതുമൂലം പൗരോഹിത്യം, കൂദാശകൾ എന്നിവയെക്കുറിച്ചും, ക്രൈസ്തവ സഭയുടെ മൗലിക ദർശനത്തെ സംബന്ധിച്ചും വികലമായ പല ആശയങ്ങളും പാശ്ചാത്യ പാരമ്പര്യത്തിൽ കാണാം.

### 4. റോമൻ പാരമ്പര്യം

റോമൻ കത്തോലിക്കാ പാരമ്പര്യമനുസരിച്ചു സഭയുടെ കാതോലിക സ്വഭാവത്തിന്റെയും ഏകത്വത്തിന്റെയും മുഖ്യ അളവുകോൽ റോമിലെ ബിഷപ്പായ മാർപ്പാപ്പായോടുള്ള വിധേയത്വമാണ്. ഏതെങ്കിലുമൊരു പ്രദേശത്തെ സഭ കാതോലികമാണ് എന്നവകാശപ്പെടണമെങ്കിൽ ആ സഭ പാപ്പായോടുള്ള വിധേയത്വവും സംസർഗവും നിലനിർത്തണം എന്നു റോമൻസഭ പഠിപ്പിക്കുന്നു. ഇങ്ങനെ ലോകം മുഴുവനുമുള്ള സഭ പാശ്ചാത്യസഭയുടെ പാത്രിയർക്കീസായ പാപ്പായോടുള്ള പ്രത്യേകബന്ധത്തിൽ നിലനില്ക്കുമ്പോൾ അതു സാർവത്രിക സഭ (Universal Church) കാതോലികസഭ എന്നൊക്കെ അറിയപ്പെടുന്നു. സഭയുടെ പൂർണത കാണുന്നത് ഈ സാർവത്രിക സഭയിലാണ്. ഓരോ പ്രദേശത്തുമുള്ള സഭകൾ ഈ പൂർണസഭയുടെ അപൂർണ ഘടകങ്ങളാണ് എന്നു റോമൻസഭ അനുശാസിക്കുന്നു. ഈ അപൂർണമായ ഘടകസഭകളെല്ലാം (local churches) ഒരുമിച്ചു 'ക്രിസ്തുവിന്റെ വികാരി'യും 'സാർവ്വത്രികസഭയുടെ ഇടയനു'മായ റോമിലെ പാപ്പായോടുള്ള പ്രത്യേക സംസർഗത്തിൽ കഴിയുമ്പോൾ സഭയുടെ കാതോലിക സ്വഭാവം പൂർണമായി. ഇതാണു റോമൻ കത്തോലിക്കാസഭയുടെ പരമ്പരാഗതമായ ഉപദേശം.

## 5. ഓർത്തഡോക്സ് പാരമ്പര്യം

ഓർത്തഡോക്സ് പാരമ്പര്യത്തിൽ സഭയുടെ കാതോലിക സ്വഭാവം നിർണയിക്കുന്നത് ഏതെങ്കിലും പാത്രിയർക്കീസിനോടോ പാപ്പായോടോ ഉള്ള വിധേയത്വമല്ല. ഓരോ പ്രദേശത്തുമുള്ള സഭ ഏകവിശ്വാസത്തിലും വിശുദ്ധ കുർബാനയിലും അതിന്റെ എപ്പിസ്കോപ്പാ (മെത്രാപ്പോലീത്താ) യോടു ചേർന്നുനിന്നു ത്രിത്വത്തെ ആരാധിക്കുകയും സ്നേഹപൂർവം ക്രിസ്തീയ ജീവിതം നയിക്കുകയും ചെയ്യുമ്പോൾ അവിടെ കാതോലിക സഭയുടെ പൂർണത വെളിപ്പെടുന്നു എന്നു പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യം പഠിപ്പിക്കുന്നു. ഇങ്ങനെ കാതോലികത്വം പ്രകടിപ്പിക്കുന്ന നിരവധി ദേശീയ സഭകൾ ഉണ്ടാകാം. അവയ്ക്കെല്ലാം ഏക ഇടയൻ നമ്മുടെ കർത്താവായ യേശുക്രിസ്തു മാത്രമാണ്. ക്രിസ്തു തനിക്കു വികാരി (പകരം നില്ക്കുന്നയാൾ) യായി ഒരു സ്ഥലത്ത് ഒരു പ്രത്യേക ബിഷപ്പിനെയും നിയമിച്ചിട്ടില്ല. എല്ലാ എപ്പിസ്കോപ്പാമാരും കർത്താവിന്റെ കൗദാശിക സാന്നിദ്ധ്യം സംവഹിക്കുന്നവരാണ്.

സഭകളുടെ ഇടയന്മാരായ എപ്പിസ്കോപ്പാമാർ പരിശുദ്ധാത്മ നിയോഗത്താൽ ഏകവിശ്വാസത്തിലും സ്നേഹത്തിലും വിശുദ്ധ കുർബാനാബന്ധത്തിൽ ഒരുമിച്ചുകൂടുന്നതിനെയാണ് എപ്പിസ്കോപ്പൽ സുന്നഹദോസ് എന്നു വിളിക്കുന്നത്. ദേശീയ സഭകളുടെ കാതോലിക ഐക്യം ഇത്തരം സുന്നഹദോസുകളിൽ പ്രകടിപ്പിക്കപ്പെടുന്നു. ഇങ്ങനെ സാർവ്വദേശീയമായി അടിയന്തിരഘട്ടങ്ങളിൽ കൂടുന്ന സുന്നഹദോസുകളെ സാർവത്രിക (എക്യുമെനിക്കൽ) സുന്നഹദോസുകൾ എന്നു വിളിക്കുന്നു.

അപ്പോൾ ഓർത്തഡോക്സ് ചിന്തയനുസരിച്ചു പ്രാദേശിക സഭ (local church) എന്നതു സഭയുടെ പൂർണതയെ പ്രകടിപ്പിക്കുന്നുണ്ട്. മുകളിൽ പറഞ്ഞ വ്യവസ്ഥകളനുസരിച്ച് ഓരോ സ്ഥലത്തും വിശുദ്ധ കുർബാനയിൽ സംബന്ധിക്കുന്ന സമൂഹങ്ങളിൽ സഭയുടെ പൂർണത വെളിപ്പെടുന്നു. ഇങ്ങനെ സത്യവിശ്വാസത്തിലും സ്നേഹത്തിലും എപ്പിസ്കോപ്പായുമായുള്ള സംസർഗ്ഗത്തിലും കൂടിച്ചേരുന്ന സമൂഹത്തെ ഇംഗ്ലീഷിൽ (Eucharistic Community) എന്നു വിളിക്കുന്നു. ഇത്തരം സമൂഹങ്ങളിൽ സഭ സമ്പൂർണമായി സന്നിഹിതമാകുന്നു. ഓർത്തഡോക്സ് സഭയുടെ ഈ ഉപദേശം ഇപ്പോൾ റോമൻ കത്തോലിക്കാ സഭയും നവീകരണ സഭകളും ക്രമേണയായി സ്വീകരിച്ചു തുടങ്ങിയിട്ടുണ്ട്.

### ചോദ്യങ്ങൾ

1. യെറുശലേമിലെ വി. കൂറിലോസിന്റെ ഉദ്ധരണി മനഃപാഠമാക്കുക.
2. കാതോലികം എന്ന വാക്കിന്റെ അർത്ഥമെന്ത്?

3. റോമൻ കത്തോലിക്കാപാരമ്പര്യവും ഓർത്തഡോക്സ് പാരമ്പര്യവും കാതോലികസഭയെപ്പറ്റി എങ്ങനെ ചിന്തിക്കുന്നുവെന്നു ചുരുക്കമായി എഴുതുക.
4. കാതോലികസഭയുടെ പൂർണത എവിടെ വെളിപ്പെടുന്നു?

## പാഠം 2

# അപ്പോസ്തോലിക സഭ

❑ അപ്പോസ്തോലന്മാരും സഭയും ❑ സത്യവിശ്വാസത്തിന്റെ പാരമ്പര്യം ❑ മിഷനറിസഭ

### 1. അപ്പോസ്തോലന്മാരും സഭയും

കർത്താവിന്റെ പന്ത്രണ്ടു ശിഷ്യന്മാരെ സഭ അപ്പോസ്തോലന്മാർ (ശ്ലീഹന്മാർ) എന്നു വിളിച്ചു. കാരണം ഒരു പ്രത്യേക ദൗത്യത്തിനായി, രക്ഷയുടെ സുവിശേഷവുമായി അവർ ക്രിസ്തുവിനാൽ 'അയയ്ക്കപ്പെട്ട'വരായിരുന്നു. സഭയും അതേ വിശേഷണപദം തന്നെ സ്വയം സ്വീകരിക്കുന്നു. കാരണം ലോകത്തിന്റെ രക്ഷയ്ക്കുവേണ്ടി രക്ഷയുടെ സുവാർത്തയുമായി അയയ്ക്കപ്പെട്ട അപ്പോസ്തോലന്മാരായിരുന്നു സഭയുടെ അടിസ്ഥാനശിലകൾ. 'ക്രിസ്തുയേശു തന്നെ മൂലക്കല്ലായിരിക്കെ, നിങ്ങളെ അപ്പോസ്തോലന്മാരും പ്രവാചകന്മാരും എന്ന അടിസ്ഥാനത്തിന്മേൽ പണിതിരിക്കുന്നു' (എഫേ. 2:20). ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെക്കുറിച്ച് അപ്പോസ്തോലന്മാർ നല്കിയ സാക്ഷ്യമാണ് ഇന്നും സഭയുടെ അടിസ്ഥാനം. അപ്പോസ്തോലന്മാരെപ്പോലെ ഉയിർപ്പിന്റെ സാക്ഷ്യം ലോകത്തോടു പ്രഖ്യാപിക്കുകയും അപ്പോസ്തോലിക സഭയോടുള്ള അഭേദ്യമായ ബന്ധത്തിൽ ജീവിക്കുകയും ആരാധിക്കുകയും ചെയ്യുന്ന സഭയെ അപ്പോസ്തോലിക സഭയെന്നു വിളിക്കുന്നു. 'അപ്പോസ്തോലികം' എന്ന വിശേഷണം മറ്റു മൂന്നു വിശേഷണങ്ങളോടും ബന്ധപ്പെട്ടു നില്ക്കുന്നതാണെന്നു പ്രത്യേകം ഓർക്കേണ്ടതാണ്. സഭയുടെ ഏകവും വിശുദ്ധവും കാതോലികവുമായ സ്വഭാവങ്ങളെ അവഗണിച്ചുകൊണ്ടു സ്വയം അപ്പോസ്തോലിക സഭയെന്നു വിളിക്കുവാൻ ഒരു ക്രിസ്തീയ സമൂഹത്തിനും സാധ്യമല്ല.

### 2. സത്യവിശ്വാസത്തിന്റെ പാരമ്പര്യം

സത്യവിശ്വാസത്തിലുള്ള തുടർച്ചയും അഖണ്ഡതയും അപ്പോസ്തോലിക സഭയുടെ പ്രധാന ലക്ഷണങ്ങളിലൊന്നാണ്. ക്രിസ്തീയ ജീവിതത്തിന്റെയും

പ്രബോധനത്തിന്റെയും ഇടമുറിയാത്ത ഒരു പാരമ്പര്യം സഭയിലുണ്ട്. ഈ പാരമ്പര്യധാരയിൽ നിന്നു വേറിട്ടുനിന്നു വേദപുസ്തകം വ്യാഖ്യാനിക്കുകയും വിശുദ്ധ ശുശ്രൂഷകൾ സ്വന്ത വ്യാഖ്യാനമനുസരിച്ച് അനുഷ്ഠിക്കുകയും ചെയ്യുന്ന സഭാവിഭാഗങ്ങൾക്ക് ഈ വിശേഷണം അവകാശപ്പെട്ടുകൂടാ. 'നിങ്ങൾ ഉറച്ചുനിന്നു വാക്കിനാലോ ലേഖനത്താലോ ഉപദേശിച്ചുതന്ന പാരമ്പര്യങ്ങളെ മുറുകെപ്പിടിച്ചു കൊൾവിൻ' (2 തെസ്സ. 2:15) എന്ന പ്രബോധനം അന്നുമുതൽ ഇന്നുവരെ സഭയിൽ ഓരോ അളവിൽ സൂക്ഷിക്കുവാൻ പരിശുദ്ധാത്മാവു സഹായിച്ചിട്ടുണ്ട്. സഭയുടെ പാരമ്പര്യമെന്നതു നിർജീവവും വരണ്ടതുമായ ചില ആചാരങ്ങളല്ല; പരിശുദ്ധാത്മാവിന്റെ ആവാസം മൂലം സഭാശരീരത്തിൽ നിരന്തരവും സമ്പൂർണവുമായി പ്രവഹിക്കുന്ന ജീവന്റെ അനുഭവത്തിനാണു നാം പാരമ്പര്യം എന്നു പറയുന്നത്. ഇത് അപ്പോസ്തോലന്മാരുടെ കാലം മുതൽ ഇന്നയോളം ഇടമുറിയാത്ത പ്രവാഹമാണ്. ഈ ജീവധാരയിൽ മുഴുകുന്നവർക്കു മാത്രമേ സഭയുടെ സ്വഭാവവും വിളിയും എന്താണെന്നു മനസ്സിലാവുകയുള്ളു.

### 3. മിഷനറി സഭ

ദൗത്യബോധം (Sense of Mission), അപ്പോസ്തോലിക സഭയുടെ മറ്റൊരു പ്രധാന ലക്ഷണമാണ്. അപ്പോസ്തോലികം എന്നുള്ളതിന്റെ ലത്തീൻ തർജ്ജമയിൽ നിന്നാണ് മിഷനറി എന്ന പദമുണ്ടായത്. വളരെ വിശാലവും ക്രിസ്തീയവുമായ അർത്ഥത്തിൽ വേണം ഈ വാക്കു മനസ്സിലാക്കുവാൻ. വളരെ സങ്കുചിതമായ രീതിയിൽ, സാംസ്കാരികവും വർഗപരവുമായ അഹന്തയോടെ പാശ്ചാത്യസഭ, 'മിഷനറി' പ്രവർത്തനം നടത്തിയതിന്റെ ഫലമായി, യേശുക്രിസ്തു നല്കിയ സ്നേഹത്തിന്റെ സുവിശേഷം സ്വീകരിക്കുന്നതിന് ഇന്നു പലരും മടി കാണിക്കുന്നു. സകല മനുഷ്യരുടെയും സമ്പൂർണമായ നന്മയ്ക്കും രക്ഷയ്ക്കും വേണ്ടി നിലകൊള്ളുവാനാണ് അപ്പോസ്തോലിക സഭ വിളിക്കപ്പെട്ടിരിക്കുന്നത്. സഭ വർഗീയവും ജാതീയവും രാഷ്ട്രീയവുമായ ഏതെങ്കിലും ഇടുങ്ങിയ താൽപര്യങ്ങൾക്കു കൂട്ടുനില്ക്കുകയും ഏക മനുഷ്യവർഗത്തെ ഭിന്നിപ്പിക്കുകയും ചെയ്താൽ അത് അതിന്റെ അപ്പോസ്തോലിക സ്വഭാവം നഷ്ടപ്പെടുത്തുകയാണ്. ലോകത്തിൽ നീതിയും സമാധാനവും നടത്തുകയും സ്നേഹവും സന്തോഷവും പ്രസരിപ്പിക്കുകയും ചെയ്യുന്ന സഭ അതിന്റെ അപ്പോസ്തോലികതയെ സാക്ഷാത്കരിക്കുന്നു.

മലങ്കരസഭയെപ്പോലെ, പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ ചിലർ നേരിട്ടു സ്ഥാപിച്ച ഏതാനും സഭകൾ ലോകത്തിലുണ്ട്. ഇവയെ 'അപ്പോസ്തോലിക സഭകൾ' എന്നു വിശേഷിപ്പിക്കുന്നുണ്ട്. എന്നാൽ ഒരു സഭ അപ്പോസ്തോലികമെന്നു വിളിക്കപ്പെടുവാൻ അത് ഏതെങ്കിലും അപ്പോസ്തോലനാൽ സ്ഥാപിക്കപ്പെട്ടിരിക്കണമെന്ന് നിർബന്ധമില്ല. അപ്പോസ്തോലശിഷ്യ

ന്മാരും അവരുടെ പിൻഗാമികളുമൊക്കെ സ്ഥാപിച്ചിട്ടുള്ള പുരാതന സഭക ളുണ്ട്. മുകളിൽ പറഞ്ഞതുപോലെ സത്യവിശ്വാസത്തിന്റെയും അപ്പോസ്തോ ലികാധികാരത്തിന്റെയും ഇടമുറിയാത്ത പാരമ്പര്യത്തിൽ നിലനില്ക്കുന്ന എല്ലാ സഭകളെയും അപ്പോസ്തോലികം എന്നു വിളിക്കാം.

**ചോദ്യങ്ങൾ**

1. അപ്പോസ്തോലന്മാരും അപ്പോസ്തോലികസഭയും തമ്മിലുള്ള ബന്ധ ത്തെക്കുറിച്ച് ഒരു ഖണ്ഡിക എഴുതുക.
2. സഭയുടെ പാരമ്പര്യം എന്നാൽ എന്ത്?

## പാഠം 3

# സഭയും ക്രിസ്തുവിന്റെ അധികാരവും

❑ അധികാരത്തിന്റെ സാധാരണ അർത്ഥം ❑ സഭയുടെ അധികാര മാതൃക ❑ അധികാരം എന്തെല്ലാം ❑ നിർവചനം സാദ്ധ്യമോ? ❑ അധികാരം വെളി പ്പെടുത്തുന്നു

### 1. അധികാരത്തിന്റെ സാധാരണ അർത്ഥം

'അധികാരം' എന്ന വാക്ക് ആധുനികകാലത്ത് ആരും അധികം ഇഷ്ട പ്പെടാത്ത ഒന്നാണ്. അധികാരത്തെക്കുറിച്ചുള്ള ധാരണകളിലും അതിന്റെ പ്രയോഗത്തിലും വന്നുപോയിട്ടുള്ള പാകപ്പിഴകളായിരിക്കാം ഈ ഇഷ്ടമി ല്ലായ്മയ്ക്കു കാരണം. അധികാരമെന്നത് ആജ്ഞാപിക്കാനും അനുസ രിപ്പിക്കാനുമുള്ളതാണെന്നു ധരിച്ചാൽ, കല്പിക്കുന്നവരും കല്പന അനു സരിക്കുന്നവരും എന്നു രണ്ടായി ആളുകളെ തരം തിരിക്കേണ്ടി വരും. ഭരി ക്കുന്നവരും ഭരണീയരും തമ്മിൽ അഥവാ അധികാരികളും വിധേയരും തമ്മി ലുള്ള വ്യക്തമായ ചേരിതിരിവ് ഇന്നു പലർക്കും അരോചകമാണ്. ഈ വ്യക്തമായ വേർതിരിവിനെ പൂർണമായി ന്യായീകരിക്കുന്ന സമൂഹങ്ങളിൽ ആളുകൾ തമ്മിൽ നൂറു നൂറു വ്യത്യാസങ്ങളും ചേരികളും വൈരുദ്ധ്യങ്ങളും രൂപമെടുക്കുന്നു. അധികാരത്തെക്കുറിച്ചുള്ള അബദ്ധ ധാരണകളും അതിന്റെ ദുർവിനിയോഗവും പലപ്പോഴും സമൂഹത്തിൽ കലഹങ്ങൾക്കും ഭിന്നത കൾക്കും കാരണമാകുന്നു. ക്രിസ്തീയസഭയുടെ ചരിത്രം പരിശോധിച്ചാലും വ്യക്തികളുടെ അധികാര ലഹരിയും അതിൽനിന്നുത്ഭവിക്കുന്ന പ്രശ്നങ്ങ ളുമാണു സഭാശരീരത്തിൽ പല കനത്ത ആഘാതങ്ങളും ഏല്പിച്ചിട്ടുള്ളത് എന്നു വ്യക്തമാകും. ഇന്നു ലോകത്തിൽ പൊതുവെ, അധികാരത്തിന്റെ

സ്വഭാവത്തെ പുനഃപരിശോധിക്കാനുള്ള ചില ശ്രമങ്ങൾ നടന്നുവരുന്നുണ്ട്. ഇതിൽ ക്രൈസ്തവസഭയ്ക്കും അതിന്റേതായ പങ്കു വഹിക്കാനുണ്ട്.

## 2. സഭയുടെ അധികാരമാതൃക

സഭയുടെ അധികാരം യേശുക്രിസ്തുവിൽ നിന്നു ലഭിച്ചതാണ് (ലൂക്കോ. 9:1, 10:19). ക്രിസ്തുവിന്റെ അധികാരവും തന്റെ ശരീരമായ സഭയുടെ അധികാരവും തമ്മിൽ സാധർമ്മ്യമുണ്ട്. ക്രിസ്തുവിന്റെ അധികാരം തന്നെയാണു മൗലികമായി സഭയിലും പ്രകടിതമാകേണ്ട അധികാരം. യേശുക്രിസ്തു ഒരേ സമയം പൂർണ ദൈവവും പൂർണ മനുഷ്യനുമായിരിക്കുന്നതുപോലെ, സഭയും ഒരേസമയം ദിവ്യവും മാനുഷികവുമായ യാഥാർത്ഥ്യമാണെന്നു നാം വിശ്വസിക്കുന്നു. അതുകൊണ്ടു സഭയുടെ അധികാരത്തിലും സഭയ്ക്കുള്ളിൽ പ്രകടിപ്പിക്കപ്പെടുന്ന അധികാരത്തിലും ഈ രണ്ടു വശങ്ങൾ സമ്മേളിക്കുന്നു. സഭയുടെ അധികാരത്തിന് ആധാരമായി യേശുക്രിസ്തുവിന്റെ അധികാരം എന്തായിരുന്നുവെന്നു മനസ്സിലാക്കേണ്ടതാണ്.

## 3. അധികാരം എന്തെല്ലാം?

ഒന്നാമതായി, തന്റെ അധികാരം എന്തെല്ലാമായിരുന്നുവെന്നു കർത്താവു വ്യക്തമാക്കുന്നു (മത്താ. 20:28). യേശു ലൗകികമായ സാമ്രാജ്യം സ്ഥാപിക്കുന്ന മിശിഹായായിരിക്കുമെന്നു കുറെ യെഹൂദന്മാർക്കു പ്രതീക്ഷയുണ്ടായിരുന്നു. കർത്താവിനെ ഒറ്റിക്കൊടുത്ത യൂദാ ഇങ്ങനെ പ്രതീക്ഷിച്ചിരുന്നവരിൽ ഒരുവനായിരുന്നു എന്നു മനസ്സിലാക്കുന്നതിൽ തെറ്റില്ല. അതുപോലെ തന്നെ സെബദിപുത്രന്മാരായ യാക്കോബിന്റെയും യോഹന്നാന്റെയും അമ്മ കർത്താവിനോടു ചെയ്യുന്ന അപേക്ഷ ശ്രദ്ധേയമാണ് (മത്താ. 20:20–28). ക്രിസ്തു രാജാവായി വരുമ്പോൾ തന്റെ മക്കൾക്ക് ഇടത്തും വലത്തുമുള്ള പ്രമുഖ സ്ഥാനങ്ങൾ നല്കണമെന്നാണ് ആ അമ്മയുടെ അപേക്ഷ. 'ഞാൻ കുടിപ്പാനിരിക്കുന്ന പാനപാത്രം കുടിപ്പാൻ നിങ്ങൾക്കു കഴിയുമോ?' എന്നു കർത്താവു മറുപടിയായി ചോദിക്കുമ്പോൾ പോലും തീർത്തും ലൗകികാർത്ഥത്തിലാണ് അവരതെടുക്കുന്നത്. ഈ സംഭവത്തെത്തുടർന്നാണ് തന്റെയും അപ്പോസ്തോലന്മാരുടെയും താൻ സ്ഥാപിപ്പാനിരിക്കുന്ന സഭയുടെയും അധികാരത്തിന്റെ സ്വഭാവം കർത്താവു വെളിപ്പെടുത്തുന്നത്. ലോകത്തിൽ സാധാരണ കാണുന്ന അധികാരമല്ല അത് എന്ന് ആദ്യമെ സുവ്യക്തമാക്കുന്നു. എന്തിലാണ് തന്റെ അധികാരം അടങ്ങിയിരിക്കുന്നത് എന്നു തുടർന്നു സൂചിപ്പിക്കുന്നു: 'ജാതികളുടെ അധിപന്മാർ അവരിൽ കർത്തൃത്വം ചെയ്യുന്നു എന്നും, മഹത്തുക്കൾ അവരുടെമേൽ അധികാരം നടത്തുന്നു എന്നും നിങ്ങൾ അറിയുന്നു. നിങ്ങളിൽ അങ്ങനെ ആകരുത്. നിങ്ങളിൽ മഹാൻ ആകുവാൻ ഇച്ഛിക്കുന്നവനെല്ലാം നിങ്ങളുടെ ശുശ്രൂഷകൻ ആകേണം. നിങ്ങളിൽ ഒന്നാമൻ ആകുവാൻ ഇച്ഛിക്കുന്നവനെല്ലാം നിങ്ങ

ളുടെ ദാസൻ ആകേണം. മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും അനേകർക്കു വേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനും വന്നതുപോലെ തന്നെ' (മത്താ. 20:25-28).

## 4. നിർവചനം സാദ്ധ്യമോ?

രണ്ടാമതായി, തന്റെ അധികാരത്തിന്റെ അടിസ്ഥാനവും സ്വഭാവവും എന്താണെന്നു വ്യക്തമാക്കുവാൻ യെഹൂദപ്രമാണിമാർ യേശുവിനോട് ആവശ്യപ്പെടുന്നുണ്ടെങ്കിലും അതു വാക്കുകളിലൂടെ നിർവചിക്കുവാൻ അദ്ദേഹം വിമുഖത കാണിക്കുന്നു (മത്താ. 21:23-27). 'നീ എന്തധികാരം കൊണ്ട് ഇതു ചെയ്യുന്നു. ഈ അധികാരം നിനക്ക് തന്നത് ആർ?' എന്നാണു മഹാപുരോഹിതന്മാരും ജനത്തിന്റെ പ്രമാണിമാരും യേശുവിനോടു ചോദിക്കുന്നത്. നേരിട്ട് ഉത്തരം പറയാതെ ഒരു മറുചോദ്യമാണ് കർത്താവ് അവരോടു ചോദിക്കുന്നത്. 'യോഹന്നാന്റെ സ്നാനം സ്വർഗത്തിൽ നിന്നോ? മനുഷ്യരിൽ നിന്നോ?' തങ്ങളെ കുടുക്കിൽപ്പെടുത്തുന്ന ചോദ്യമാണിതെന്ന് മനസ്സിലാക്കിയ യെഹൂദപ്രമാണിമാർ അജ്ഞത ഭാവിച്ച് ഒഴിഞ്ഞുമാറുന്നു. 'ഞങ്ങൾക്ക് അറിഞ്ഞുകൂടാ' എന്നാണവരുടെ ഉത്തരം. 'എന്നാൽ ഞാൻ ഇതെന്തധികാരം കൊണ്ടു ചെയ്യുന്നു എന്നു ഞാനും നിങ്ങളോടു പറയുന്നില്ല' എന്നാണ് യേശുവിന്റെ മറുപടി.

എന്തുകൊണ്ടാണു വ്യക്തമായി തന്റെ അധികാരത്തിന്റെ ഉറവിടവും സ്വഭാവവും വെളിപ്പെടുത്താൻ യേശു ഇവിടെ മടിക്കുന്നത്? കാരണം, തന്നെ മനഃപൂർവം അവിശ്വസിക്കുന്നതിനും താൻ പറയുന്ന സത്യത്തെ ബോധപൂർവം അവഗണിക്കുന്നതിനും തയ്യാറായി വരുന്നവരോട് ആഴമായി എന്തെങ്കിലും പറയുന്നത് അർത്ഥശൂന്യമാണെന്നു കർത്താവിനറിയാമായിരുന്നു. യഥാർത്ഥ വിശ്വാസം മൂലം ദൈവപുത്രനായ യേശുവിനെ പൂർണമായി സ്വീകരിക്കുവാൻ മനസ്സൊരുക്കമുള്ള ഒരു സമൂഹത്തിൽ മാത്രമേ കർത്താവു തന്റെ ദിവ്യരഹസ്യങ്ങൾ വെളിപ്പെടുത്തുന്നുള്ളു. കർത്താവു രോഗികളെ സൗഖ്യമാക്കുന്ന പല സന്ദർഭങ്ങളിലും അവിശ്വാസികളായ യെഹൂദ നേതാക്കന്മാർ ചോദിക്കുന്നത് ഒരേ ചോദ്യമാണ്. 'നീ എന്തധികാരത്താൽ ഇതു ചെയ്യുന്നു?' 'യേശു അവരുടെ ശാസ്ത്രിമാരെപ്പോലെയല്ല അധികാരമുള്ളവനായിട്ടത്രെ അവരെ പഠിപ്പിച്ചത്' (മത്താ. 7:29) എന്ന് അവർ മനസ്സിലാക്കുന്നുണ്ട്. പക്ഷേ ആ അധികാരത്തിന്റെ ആഴമായ അടിസ്ഥാനം എന്താണെന്നന്വേഷിക്കാൻ ശ്രമിക്കാതെ, അതിനെ ചോദ്യം ചെയ്യാനും നിരാകരിക്കാനുമാണ് അവരുടെ ശ്രമം. അതുകൊണ്ട് കൂടുതലെന്തെങ്കിലും അവർക്കു വെളിപ്പെടുത്തിക്കൊടുക്കുവാൻ യേശു ആഗ്രഹിക്കുന്നില്ല. തന്റെ വിമർശകർക്ക് യുക്തിപരവും വ്യക്തവുമായ ഒരു നിർവചനം അധികാരത്തെക്കുറിച്ച് നല്കാൻ കർത്താവ് മടിക്കുന്നത് സഭയ്ക്കു മാതൃകയാണ്. അധികാര

ത്തിന്റെ നിർവചനങ്ങളിൽ ചിലപ്പോൾ സഭ അമിതമായി ശ്രദ്ധിക്കാറുണ്ട്. അവിശ്വാസവും പാപവുമുള്ള ഒരു ലോകത്തിൽ അധികാരത്തിന്റെ വാഗ്രൂപ ത്തിലുള്ള നിർവചനങ്ങൾക്കു വലിയ അർത്ഥമില്ല. പലപ്പോഴും ലൗകികാ ധികാരത്തിന്റെ മാതൃകയിലും രൂപത്തിലും വാക്കുകളിലുമായിരിക്കും ക്രിസ്തീയാധികാരം നിർവചിക്കപ്പെടുക. ഇതു കൂടുതൽ പ്രശ്നങ്ങളു ണ്ടാക്കും. യേശുവിന്റെ ജീവിതത്തിന്റെ ത്യാഗപൂർണമായ ആകെത്തുകയി ലാണു തന്റെ അധികാരം കുടികൊണ്ടിരുന്നത്. ആ അധികാരം വാക്കുക ളിലും ഉപദേശങ്ങളിലും പ്രതിഫലിക്കുമെങ്കിലും ശുഷ്കമായ നിർവചനങ്ങ ളിലും കാനോൻ നിയമങ്ങളിലും ഭരണഘടനയുടെ അനുശാസനങ്ങളിലും ആ അധികാരത്തെ എപ്പോഴും ഒതുക്കിനിർത്തുവാൻ സാധ്യമല്ല.

### 5. അധികാരം വെളിപ്പെടുത്തുന്നു

മൂന്നാമതായി, തന്റെ അധികാരം എന്താണെന്ന് വാക്കുകളിലൂടെയല്ല, പ്രവൃത്തിയിലൂടെ ക്രിസ്തു കാണിക്കുന്നു. നല്ല വൈദ്യനെപ്പോലെ രോഗി കളെ സൗഖ്യമാക്കുന്ന കർത്താവ്, സൗഖ്യം നല്കുന്ന പ്രവൃത്തിയിലൂടെ അധികാരം വെളിപ്പെടുത്തുന്നു. പള്ളിയിൽവച്ച് അശുദ്ധാത്മാവു ബാധിച്ച മനുഷ്യനെ സൗഖ്യമാക്കുമ്പോൾ 'അവൻ അധികാരത്തോടെ അശുദ്ധാത്മാ ക്കളോടും കല്പിക്കുന്നു. അവ അവനെ അനുസരിക്കുകയും ചെയ്യുന്നു' എന്നു ജനങ്ങൾ അത്ഭുതപ്പെടുന്നു (മർക്കോ. 1:27). ഒരു നല്ല ഇടയനെപ്പോലെ കർത്താവ് തന്റെ ആടുകളെക്കുറിച്ച് ആഴമായ കരുതൽ കാണിക്കുകയും അവയ്ക്കു വേണ്ടി തന്റെ ജീവനെ കൊടുക്കുകയും ചെയ്യുന്നു (യോഹ. 10:11). ഒരു ദാസനെപ്പോലെ തൂവാല അരയ്ക്കു കെട്ടി തന്റെ ശിഷ്യന്മാരുടെ കാലുകളെ കഴുകുന്നു (യോഹ. 13:4–5). മഹാപുരോഹിതനെപ്പോലെ സകല സൃഷ്ടിക്കും വേണ്ടി പ്രാർത്ഥിക്കുന്നു (യോഹ. 17). 'അവൻ ദൈവരൂപത്തി ലിരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെപ്പിടിച്ചു കൊള്ളേണം എന്നു വിചാരിക്കാതെ ദാസരൂപം എടുത്തു മനുഷ്യ സാദൃശ്യത്തിലായി തന്നെ ത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി, തന്നെത്താൻ താഴ്ത്തി മരണത്തോളം, ക്രൂശിലെ മരണത്തോളം, അനുസരണമുള്ളവനായി ത്തീർന്നു (ഫിലി. 2:6–8). ഈ അനുസരണം കർത്താവിന്റെ അധികാരത്തിന്റെ കാതലായ ഘടകമായിരുന്നു. അധികാരവും അനുസരണവും രണ്ടു വിരുദ്ധ ധ്രുവങ്ങളിലായിട്ടാണു നാം സാധാരണ കാണുന്നതെങ്കിലും ക്രിസ്തുവിൽ അവ രണ്ടും പുതിയ അർത്ഥങ്ങളോടെ സമ്മേളിക്കുന്നു.

മനുഷ്യാവതാരം ചെയ്ത ക്രിസ്തു ലോകത്തിൽ ബലഹീനമായതു തെര ഞ്ഞെടുത്തു. ഭോഷത്വമെന്നു ലോകം വിധിച്ച കുരിശിനെ വരിച്ചു. അങ്ങനെ അധികാരത്തിനു പുതിയ വ്യാഖ്യാനം നല്കി. അധികാരം സേവനത്തിലും ആത്മത്യാഗത്തിലുമാണ് അടങ്ങിയിരിക്കുന്നതെന്നു നമ്മെ പഠിപ്പിച്ചു.

എന്താണു സഭയെ സംബന്ധിച്ച് ഇതിന്റെ അർത്ഥം എന്നു നമുക്ക് ഇനി നോക്കാം.

**ചോദ്യങ്ങൾ**

1. താഴെക്കൊടുക്കുന്ന വേദഭാഗങ്ങൾ വായിച്ച് അധികാരത്തിന്റെ വിവിധ അർത്ഥങ്ങൾ മനസ്സിലാക്കുക. മത്താ. 7:29, ലൂക്കോ. 7:8, മർക്കോ. 11:28, ലൂക്കോ. 4:36, ലൂക്കോ. 9:1, 22:25, 1 തിമോ. 2:2, തിത്തോസ് 2:15.
2. എന്തുകൊണ്ടാണ് അവിശ്വാസികളായ യെഹൂദപ്രമാണിമാർക്കു കർത്താവു തന്റെ അധികാരം എങ്ങനെയുള്ളതാണെന്നു വിശദീകരിച്ചുകൊടുക്കുവാൻ മടി കാണിക്കുന്നത്.

## പാഠം 4

# സഭയുടെ അധികാരം

❑ ശിക്ഷിക്കാനല്ല രക്ഷിക്കാൻ ❑ ചാകുന്ന ഗോതമ്പുമണി ജീവിക്കുന്നു ❑ ആത്മത്യാഗം എങ്ങനെ? ❑ തനിമയും അധികാരവും

### 1. ശിക്ഷിക്കാനല്ല, രക്ഷിക്കാൻ

സഭയുടെ അധികാരത്തിന്റെ ഉറവിടവും മാതൃകയും യേശുക്രിസ്തുവിന്റെ അധികാരമാണെന്നു നാം കഴിഞ്ഞ പാഠത്തിൽ സൂചിപ്പിച്ചു. ദൈവം മനുഷ്യരെ തന്റെ അധികാരം കാണിപ്പാൻ ആഗ്രഹിച്ചതുകൊണ്ടല്ല മനുഷ്യാവതാരം സംഭവിച്ചത്. അധികാരപ്രകടനമായിരുന്നു ദൈവത്തിന്റെ ലക്ഷ്യമെങ്കിൽ ത്രിത്വത്തിൽ രണ്ടാമനായ വചനമായ ദൈവം ഒരു സാധാരണക്കാരനെപ്പോലെ ജനിച്ചു ഹീനമായ ഒരു മരണം അനുഭവിക്കേണ്ട കാര്യമില്ലായിരുന്നു. പൗരസ്ത്യ സഭാപിതാക്കന്മാർ കൂടെക്കൂടെ ഉപയോഗിക്കുന്ന പദമാണു 'ഫിലാന്ത്രോപ്പിയാ' (Philanthropia) അഥവാ മനുഷ്യസ്നേഹം, ദൈവത്തിനു മനുഷ്യരോടുള്ള ആഴമായ സ്നേഹത്തെയാണ് ഈ വാക്കു സൂചിപ്പിക്കുന്നത്. മനുഷ്യസ്നേഹമാണു മനുഷ്യാവതാരത്തിന്റെ കാരണവും അടിസ്ഥാനവും; അധികാര പ്രകടനമല്ല. ദൈവം തന്റെ ഏകജാതനായ പുത്രനെ ലോകത്തിലേക്കയപ്പാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു.

ഈ മനുഷ്യസ്നേഹമാണു സഭയുടെ അധികാരത്തിന്റെയും പ്രേരകശക്തി. അനുതാപമുള്ള മനുഷ്യരുടെ പാപങ്ങളെ സ്നേഹപൂർവം മോചിക്കുവാനും അവരുടെ പാപരോഗങ്ങളെ സൗഖ്യമാക്കുവാനും സഭയ്ക്ക് അധികാരം നല്ക

പ്പെട്ടിരിക്കുന്നു. മനുഷ്യപുത്രൻ വന്നതു ലോകത്തെ ന്യായം വിധിപ്പാനല്ല, രക്ഷിപ്പാനാകുന്നു എന്നതുകൊണ്ടു സഭയും രക്ഷയുടെ സുവിശേഷമാണു പ്രഖ്യാപിക്കുന്നത്. ക്ഷമ, മോചനം, സൗഖ്യം, അനുരഞ്ജനം, സ്നേഹം, രക്ഷ തുടങ്ങിയ വാക്കുകളൊക്കെ സഭയുടെ അധികാരത്തെ പ്രതിഫലിപ്പി ക്കുന്നവയാണ്. അവയ്ക്കു പകരം ഭരണം, ആജ്ഞ, വിചാരണ, ശിക്ഷ തുട ങ്ങിയ പദങ്ങൾ മാത്രം ഉപയോഗിച്ചാൽ അവ ക്രിസ്തീയസഭയുടെ ദിവ്യാധി കാരത്തെ തെറ്റായി മനസ്സിലാക്കുവാൻ ഇടയാക്കും. പാശ്ചാത്യസഭയുടെയും മറ്റും ചരിത്രത്തിലെ ചില കാലഘട്ടങ്ങളിൽ ഈ രണ്ടാമതു പറഞ്ഞ തരത്തി ലുള്ള വാക്കുകൾ അമിതമായി ഉപയോഗിച്ച് അധികാരത്തെ നിർവചിക്കുവാൻ ശ്രമങ്ങൾ നടന്നിട്ടുണ്ട്.

### 2. ചാകുന്ന ഗോതമ്പുമണി ജീവിക്കുന്നു

കർത്താവിന്റെ അധികാരം ആത്മത്യാഗത്തിലാണ് അടങ്ങിയിരിക്കുന്നത് എന്നു നാം കണ്ടു. സ്വയം വെറുമയാക്കി ലോകത്തിനു വേണ്ടി കഷ്ടതയും മരണവും അനുഭവിച്ചു. സ്വയത്തെ എടുത്തുകാട്ടി പെരുപ്പിച്ചു കാണിച്ചല്ല, താൻ ദൈവപുത്രനായ മശിഹായാണെന്നു ലോകത്തെ പഠിപ്പിച്ചത്. പിതാ വായ ദൈവവുമായുള്ള സംസർഗത്തിന്റെ അർത്ഥം നമുക്കു കാണിച്ചു തരു കയും സ്വയം കഷ്ടാനുഭവത്തിനും മരണത്തിനും തയ്യാറാകുകയും ചെയ്ത പ്പോൾ നസ്രായനായ യേശു വരുവാനിരിക്കുന്ന മശിഹായാണെന്നു പലരും മനസ്സിലാക്കിത്തുടങ്ങി. 'ഗോതമ്പുമണി നിലത്തുവീണു ചാകുന്നില്ല എങ്കിൽ അതു തനിയെ ഇരിക്കും. ചത്തു എങ്കിലോ അധികം ഫലം പുറപ്പെടുവിക്കും' (യോഹ. 12:24) എന്നതു തന്നെക്കുറിച്ചു തന്നെ കർത്താവു നടത്തിയ പ്രവ ചനമാണ്. സഭയെ സംബന്ധിച്ചും അതിന്റെ സ്വഭാവവും അധികാരവും വ്യക്തമാക്കുന്ന കർത്തൃവചനമാണിത്.

ഇത് ഒരു വൈരുദ്ധ്യമായി പലർക്കും തോന്നാം. സ്വയം നഷ്ടപ്പെടാതി രിക്കുന്ന വ്യക്തികളും സമൂഹങ്ങളുമാണു നമ്മുടെ ലോകത്തിൽ അധികാരം പ്രാപിക്കുന്നത്. സ്വയത്തെ അരക്കെട്ടുറപ്പിക്കുക (Self - assertion) യാണ് അധികാരത്തിന്റെ ആദ്യപടി എന്നാണു മിക്കവരും ധരിച്ചിരിക്കുന്നത്. അതിനു വിപരീതമായി സ്വയത്യാഗം (Self - denial) ആണ് കർത്താവ് സഭയ്ക്ക് നല്കിയ മാതൃക.

### 3. ആത്മത്യാഗം എങ്ങനെ?

സഭ നിത്യമായി കർത്താവിനോടു കൂടി നിലനില്ക്കുന്നതാണെങ്കിൽ അത് എങ്ങനെ സ്വയം ത്യജിക്കും എന്നു ചിലർ ചോദിക്കും. ഇവിടെയും ഉത്തരം കർത്താവിന്റെ ജീവിതമാതൃക തന്നെയാണ്. ലോകത്തിൽ ദുഃഖി തരോടും നിന്ദിതരോടും പീഡിതരോടും കൂടി നില്ക്കയും അവർക്കു വേണ്ടി

വാദിക്കുകയും ചെയ്യുന്ന സഭ സ്വയം ത്യജിക്കുകയാണ്. സ്വാഭാവികമായും അപ്പോൾ ലൗകികാധികാരങ്ങളും പല പദവികളും അവകാശങ്ങളും സഭയ്ക്കു നഷ്ടപ്പെടുത്തേണ്ടതായി വരും. നീതിക്കും സമാധാനത്തിനും വേണ്ടി നിലകൊള്ളുന്ന സഭ തീർച്ചയായും കുരിശിന്റെ പാതയിലാണു സഞ്ചരിക്കുന്നത്. സാമ്പത്തിക ചൂഷണത്തിനും യുദ്ധസന്നാഹങ്ങൾക്കും മനുഷ്യത്വഹീനതയ്ക്കും എതിരെ പൊരുതിയാൽ സഭ പീലാത്തോസിന്റെ കോടതിയിൽ വിസ്തരിക്കപ്പെടും. സഭ, നഷ്ടപ്പെട്ടുപോയ ആടുകളെ കണ്ടെത്തി തോളിൽ വഹിക്കുകയും ബലഹീനരെ താങ്ങുകയും രോഗികളെ സൗഖ്യമാക്കുകയും പാപങ്ങളെ മോചിക്കുകയും ചെയ്താൽ, 'എന്തധികാരത്താൽ ഇതു ചെയ്യുന്നു' എന്നു വിദ്വേഷത്തോടെ ലോകം സഭയോടു ചോദിച്ചേക്കാം. പക്ഷേ ഇവിടെയൊക്കെയാണ് സഭയുടെ അധികാരത്തിന്റെ പ്രഭവസ്ഥാനങ്ങൾ നാം കണ്ടെത്തുന്നത്. ജനങ്ങളുടെ മേൽ കർതൃത്വം നടത്തുന്ന അധികാരികളെ എത്ര വേണമെങ്കിലും നമ്മുടെ ലോകത്തിൽ ലഭിക്കും. എന്നാൽ മേൽപ്പറഞ്ഞതുപോലെ ആത്മത്യാഗത്തിൽ നിന്നുദിക്കുന്ന അധികാരം സ്വയം കണ്ടെത്തുന്ന സമൂഹങ്ങളും വ്യക്തികളും ഇവിടെ അപൂർവമാണ്.

### 4. തനിമയും അധികാരവും

സഭയുടെ അധികാരത്തെക്കുറിച്ചുള്ള അന്വേഷണം സഭയുടെ തനിമ (identity) എന്താണെന്നുള്ള ചോദ്യത്തിലേക്കു നമ്മെ നയിക്കുന്നു. രണ്ടാം നൂറ്റാണ്ടിൽ എഴുതപ്പെട്ട പ്രസിദ്ധമായ ഒരു ക്രിസ്തീയ ലേഖനമാണ് 'ഡയോഗ്നീറ്റസിനുള്ള കത്ത്.' ഇതിന്റെ കർത്താവ് ആരാണെന്നു വ്യക്തമായി അറിയാൻ പാടില്ലെങ്കിലും രണ്ടാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഒരു ക്രൈസ്തവ നേതാവോ ചിന്തകനോ ആയിരിക്കാം എന്നുറപ്പാണ്. ക്രിസ്തീയ സഭയുടെ സ്വഭാവത്തെക്കുറിച്ചും തനിമയെക്കുറിച്ചും ഇതിൽ പ്രതിപാദിച്ചിരിക്കുന്നതിന്റെ ചുരുക്കമിതാണ്: ക്രിസ്ത്യാനികൾക്കു സ്വന്തമായി നഗരമില്ല, ഭാഷയില്ല, വേഷമില്ല. എല്ലാ ദേശങ്ങളും രാജ്യങ്ങളും അവർ സ്വന്തമെന്നു കരുതുന്നു. ലോകം മുഴുവൻ ദൈവത്തിന്റെ സൃഷ്ടിയാണെന്നറിയുന്നതുകൊണ്ട് ഒരു പട്ടണവും സ്ഥലവും അവർക്ക് അന്യമല്ല. എന്നാൽ ഈ ലോകത്തെ മുഴുവൻ അവർ പരദേശമെന്ന് എണ്ണുന്നു. അവർ എല്ലാവരെയും സ്നേഹിക്കുന്നു. പക്ഷേ എല്ലാവരാലും വെറുക്കപ്പെടുന്നു. അവർ എല്ലാവർക്കും നന്മ ചെയ്യുന്നു. എന്നാൽ എല്ലാവരാലും ഉപദ്രവിക്കപ്പെടുന്നു. അവരുടെ സാന്നിദ്ധ്യം അദൃശ്യമാണ്. പ്രത്യേക വേഷഭൂഷാദികൾ കൊണ്ട് അവർ ശ്രദ്ധിക്കപ്പെടുന്നില്ല. ശരീരത്തിൽ ആത്മാവ് അദൃശ്യമായി വസിച്ച് അതിനെ ചൈതന്യവത്താക്കുന്നതുപോലെ ക്രിസ്തീയസഭ അതിന്റെ അദൃശ്യമായ സാന്നിദ്ധ്യം കൊണ്ടു ലോകത്തെ ജീവിപ്പിക്കുന്നു.

രണ്ടാം നൂറ്റാണ്ടിലെ ക്രിസ്തീയസഭയുടെ അവസ്ഥയും അതിന്റെ ആത്മ ബോധവും വെളിവാക്കുന്നതാണ് ഈ ലേഖനം. ഇവിടെ ക്രിസ്തീയസഭ കൾക്കു ബാഹ്യമായ തനിമ (identity) സൃഷ്ടിക്കുന്നതിൽ വലിയ താല്പ ര്യമില്ല. അതിന്റെ ആന്തരീയ ജീവൻ കൊണ്ടു ലോകത്തെ പോഷിപ്പിക്കുന്ന തിലാണു ശ്രദ്ധ. ബാഹ്യപ്രകടനങ്ങളും അധികാരചിഹ്നങ്ങളും സംഘടനാ പരമായ ശക്തിയും കാണിക്കുന്നതിലുപരി സഭയുടെ യഥാർത്ഥ അധികാര ത്തിലേക്കു നമ്മുടെ ശ്രദ്ധയെ ക്ഷണിക്കുന്നു ഇവിടെ.

യേശുക്രിസ്തുവിനെപ്പോലെ മനുഷ്യവർഗത്തെ ശുശ്രൂഷിക്കുന്നതിലും സ്വയം മറ്റുള്ളവർക്കുവേണ്ടി നല്കുന്നതിലും ലോകത്തിനു മുഴുവൻ വേണ്ടി മദ്ധ്യസ്ഥത അണയ്ക്കുന്നതിലും സഭ അതിന്റെ അധികാരം കണ്ടെത്തുന്നു. മനുഷ്യർക്കു സൗഖ്യവും പാപമോചനവും സമൃദ്ധിയായ ജീവനും നല്കുന്ന അധികാരമാണു സഭ ക്രിസ്തുവിൽ നിന്നു പ്രാപിച്ചത്.

## ക്രിസ്ത്യാനികളും ലൗകികാധികാരികളും

ലൗകിക ഭരണാധികാരികളോടുള്ള ക്രിസ്ത്യാനികളുടെ മനോഭാവം എന്തായിരിക്കണം എന്നതിനെക്കുറിച്ച് വളരെ വിപുലമായ ചിന്തകളും വിശകലനങ്ങളും സഭയിൽ എന്നും ഉണ്ടായിട്ടുണ്ട്. കർത്താവിന്റെ മാതൃ കയാണ് ഇവിടെയും സഭയ്ക്ക് മാർഗ്ഗനിർദ്ദേശം നൽകുന്നത്. യഹൂദന്മാരുടെ ഭരണകർത്താക്കളെ കാരണമില്ലാതെ കർത്താവ് വിമർശിക്കുന്നില്ല. എന്നാൽ വിവിധതരത്തിൽ കഷ്ടപ്പെടുന്ന സാധാരണ ജനങ്ങളുടെ പക്ഷം പിടിച്ചു കൊണ്ട്, മത - സമൂഹ നേതൃത്വത്തിന്റെ അനീതികളെയും കാപട്യത്തെയും പരസ്യമായി തുറന്നുകാട്ടാൻ തനിക്ക് മടിയില്ലായിരുന്നു. "കൈസർക്കുള്ളത് കൈസർക്കും ദൈവത്തിനുള്ളത് ദൈവത്തിനും കൊടുക്കുവാനുള്ള" (മത്താ 22:21) കർത്താവിന്റെ നിർദ്ദേശം പലരും ഉദ്ധരിക്കുന്ന ഒന്നാണ്.

ക്രിസ്തീയസഭ പീഡിപ്പിക്കപ്പെട്ടുകൊണ്ടിരുന്ന കാലത്തും ലൗകിക ഭര ണാധികാരികൾക്കു വേണ്ടി നിരന്തരം പ്രാർത്ഥിക്കണം എന്ന് സഭ പഠിപ്പി ച്ചിരുന്നു. "രാജാക്കന്മാർക്കും സകല അധികാരസ്ഥന്മാർക്കും വേണ്ടി യാച നയും പ്രാർത്ഥനയും പക്ഷവാദവും സ്തോത്രവും ചെയ്യേണം" (1 തിമോ. 2:1-2) എന്ന് പൗലോസ് ശ്ലീഹാ തിമോത്തിയോസിലൂടെ സഭയെ ഉൽബോധി പ്പിക്കുന്നു. വി. കുർബാനയിലെ മൂന്നാം തുബ്ദേനിൽ അധികാരികൾക്കു വേണ്ടി നാം പ്രാർത്ഥിക്കുന്നത് ഈ ശ്ലൈഹിക നിർദ്ദേശമനുസരിച്ചാണ്. പിൽക്കാലത്ത്, റോമാ സാമ്രാജ്യം മുഴുവൻ ക്രിസ്തുമതം സ്വീകരിച്ചപ്പോൾ വിശ്വാസികളായ ഭരണകർത്താക്കൾക്കു വേണ്ടിയാണ് നാം പ്രാർത്ഥിക്കേ ണ്ടത് എന്ന ചിന്ത പ്രബലപ്പെട്ടു. എന്നാൽ വേദപുസ്തകാടിസ്ഥാനത്തിൽ നോക്കിയാൽ, എല്ലാത്തരം ഭരണാധികാരികൾക്കു വേണ്ടിയും പ്രാർത്ഥി ക്കണം എന്നാണ് കാണുന്നത്. അധികാരികൾക്ക് നീതിബോധവും ജനക്ഷേ

മതാല്പര്യവും സമാധാന വാഞ്ഛയും ഉണ്ടായിട്ട് അതുമൂലം ജനങ്ങൾക്ക് നന്മയും സ്വസ്ഥതയും കൈവരണം എന്നാണ് പ്രാർത്ഥനയുടെ സാരം.

റോമാ ലേഖനത്തിൽ പൗലോസ് ശ്ലീഹാ പഠിപ്പിക്കുന്നത് "ഏതു മനുഷ്യനും ശ്രേഷ്ഠാധികാരങ്ങൾക്കു കീഴടങ്ങണമെന്നാണ്." ഭരണകർത്താക്കളോടു വിധേയപ്പെട്ട് കരവും നികുതിയും കൊടുത്ത് പൗരധർമ്മം നിറവേറ്റുന്നത് ആവശ്യമാണെന്ന് ഇവിടെ പറയുന്നു (റോമ. 13:1-7). എല്ലാ അധികാരങ്ങളും ദൈവത്തിൽ നിന്നാണ് എന്നതാണ് ഇതിന്റെ അടിസ്ഥാനം. ലോകത്തിൽ നീതി നടത്തുവാനാണ് ദൈവം അവർക്ക് അധികാരം കൊടുത്തിരിക്കുന്നത്. ഈ വേദഭാഗം സഭാചരിത്രത്തിൽ വിവാദമായിട്ടുണ്ട്. ക്രൂരന്മാരായ സ്വേച്ഛാധിപതികളെയും അഴിമതിക്കാരായ ഭരണകർത്താക്കളെയും സാമ്രാജ്യവാദികളായ ഭരണകൂടങ്ങളെയും അനുസരിക്കാതെ, അവരെ സമാധാനപൂർവം എതിർക്കുകയും അക്രമരഹിതമായ മാർഗ്ഗങ്ങളിലൂടെ നീക്കം ചെയ്യുകയുമാണ് സഭയുടെ പ്രവാചകധർമ്മം എന്ന് ശക്തമായ പ്രബോധനം സഭയിൽ നിലവിലുണ്ട്. ഇവിടെയും കർത്താവിന്റെ മാതൃകയാണ് നമുക്ക് വഴി കാട്ടുന്നത്. പാശ്ചാത്യരാജ്യങ്ങളുടെ കൊളോണിയൽ ഭരണത്തിൽ നിന്നും നമ്മുടെ രാജ്യമുൾപ്പെടെയുള്ള നിരവധി രാഷ്ട്രങ്ങൾ മോചിതമായത് ഇത്തരുണത്തിൽ ഓർക്കാം. അതിക്രൂരമായ വംശഹത്യ നടത്തിയ ഹിറ്റ്ലറെപ്പോലെയുള്ള ഭരണകർത്താക്കളെ അന്നത്തെ റോമൻ കത്തോലിക്കാ സഭയുടെ അധികാരികൾ എതിർത്തില്ല എന്നത് പാശ്ചാത്യസഭയ്ക്ക് എന്നും കളങ്കമാണ്. അധികാരം എപ്പോഴും ദുർവിനിയോഗം ചെയ്യപ്പെടാനുള്ള സാദ്ധ്യത നിലനിൽക്കുന്നതുകൊണ്ട്, നമ്മുടെ ക്രിസ്തീയ ധാർമ്മിക ബോധത്തെയും ബഹുജന നന്മയെയും ഉയർത്തിപ്പിടിച്ചുകൊണ്ട് ഭരണാധികാരികളെ വിമർശിക്കാനും തിരുത്തുവാനും സഹായിക്കുവാനും ആവശ്യമായ സന്ദർഭങ്ങളിൽ അവരോടു സഹകരിക്കുവാനുമുള്ള സന്നദ്ധത നാം കാണിക്കേണ്ടതാണ്. എന്നാൽ ക്രിസ്തീയസഭ രാഷ്ട്രീയ പാർട്ടിയുണ്ടാക്കുകയോ സങ്കുചിതമോ ജാതീയമോ ആയ രാഷ്ട്രീയ ലക്ഷ്യങ്ങൾക്കു വേണ്ടി സംഘടിക്കുകയോ ചെയ്യുന്നത് സുവിശേഷ വെളിച്ചത്തിൽ ആശാസ്യമല്ല. അധികാരം സേവനത്തിനും ശുശ്രൂഷയ്ക്കും വേണ്ടിയാണെന്ന കർത്തൃവചനവും മാതൃകയും തന്നെ ഇവിടെയും നമുക്ക് അടിസ്ഥാനം.

## ചോദ്യങ്ങൾ

1. ദൈവത്തിന്റെ 'മനുഷ്യസ്നേഹം' എങ്ങനെ സഭയുടെ അധികാരത്തിന്റെ അടിസ്ഥാനമാകുന്നു. ഒരു ഖണ്ഡിക എഴുതുക.
2. സഭയുടെ അധികാരത്തിന്റെ പ്രഭവസ്ഥാനങ്ങൾ ഏവ?
3. ഡയോഗ്നീറ്റസിനുള്ള കത്തിന്റെ സാരാംശം എന്ത്?

പാഠം 5

# സഭയും എക്യുമെനിക്കൽ പ്രസ്ഥാനവും

❑ അകൽച്ചയും അടുപ്പവും ❑ ഭൂമിയും അതിന്റെ പൂർണതയും ❑ ഐക്യത്തിനുള്ള പ്രചോദനം ❑ വിശ്വാസത്തിലുള്ള ഐക്യം ❑ വിവേകപൂർവമായ ഐക്യം

## 1. അകൽച്ചയും അടുപ്പവും

ക്രിസ്തുവിന്റെ ശരീരമായ ഏക സഭയിൽ വിഭജനം ഉണ്ടായപ്പോഴെല്ലാം ഐക്യത്തിനു വേണ്ടിയുള്ള ശ്രമങ്ങളും ധാരാളം നടന്നിട്ടുണ്ട്. സഭാശരീരത്തിലെ വിഭജനങ്ങൾക്കു പല കാരണങ്ങളുണ്ട്. ദൈവശാസ്ത്രപരവും സാംസ്കാരികവും രാഷ്ട്രീയവും വ്യക്തിപരവും സാമ്പത്തികവുമായ കാരണങ്ങളൊക്കെ വിശദാംശങ്ങളിലേക്കു കടന്നുചെല്ലുന്നവർക്കു കണ്ടെത്താൻ കഴിയും. അഞ്ചാം നൂറ്റാണ്ടിൽ 431-ലെ എഫേസൂസ് സുന്നഹദോസിനോടനുബന്ധിച്ച് 'നെസ്തോറിയ' വിശ്വാസത്തിന്റെ പേരിൽ ആദ്യത്തെ പ്രധാന വിഭജനം ഉണ്ടായി. പേർഷ്യയിലും മറ്റുമുണ്ടായിരുന്ന കിഴക്കൻ സുറിയാനി സഭയും മറ്റു സഭകളും തമ്മിൽ ഇതേത്തുടർന്നു പരസ്പരം അകന്നു. വീണ്ടും അഞ്ചാം നൂറ്റാണ്ടിൽത്തന്നെ 451-ലെ കൽക്കിദോൻ സുന്നഹദോസിനു ശേഷം സുപ്രധാനമായ മറ്റൊരു വേർപിരിച്ചിൽ ഉണ്ടായി. യേശുക്രിസ്തുവിൽ മനുഷ്യസ്വഭാവവും ദൈവസ്വഭാവവും തമ്മിൽ എങ്ങനെ ചേർന്നിരിക്കുന്നു എന്നതിനെച്ചൊല്ലിയുള്ള ദൈവശാസ്ത്രപരമായ തർക്കങ്ങൾ ഇവിടെ പ്രധാന കാരണമായിരുന്നു. ഇതുമൂലം അക്കാലത്തു പ്രശസ്തങ്ങളായിരുന്ന ഈജിപ്റ്റിലെ (കോപ്റ്റിക്) സഭയും അന്ത്യോഖ്യൻ സുറിയാനിസഭയും ഒരു വശത്തും റോമൻ സഭയും ഗ്രീക്കു സഭയുമായി മറുവശത്തുമായി വിഭജനം ഉണ്ടായി. പില്ക്കാലത്ത് അർമ്മീനിയൻ സഭ, ഇൻഡ്യൻ സഭ, എത്യോപ്യൻ സഭ എന്നിവ കോപ്റ്റിക് - സുറിയാനി സഭകളുടെ ക്രിസ്തുശാസ്ത്രപരമായ നിലപാടു സ്വീകരിക്കുകയും ഈ അഞ്ചു സഭകൾ കൂടിച്ചേർന്ന് ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ എന്ന പേരിൽ അറിയപ്പെടുകയും ചെയ്തു. ഈ സഭകൾ തമ്മിൽ പരസ്പരം കുർബാനാസംസർഗം നിലനില്ക്കുന്നു. പതിനൊന്നാം നൂറ്റാണ്ടിൽ (എ. ഡി. 1054) കോൺസ്റ്റാന്റിനോപ്പിൾ ആസ്ഥാനമാക്കിയിരുന്ന ഗ്രീക്ക് ഓർത്തഡോക്സ് സഭയും റോമൻ സഭയും തമ്മിൽ ദൈവശാസ്ത്ര തർക്കങ്ങളെത്തുടർന്നു വേർപിരിഞ്ഞു. പതിനാറാം നൂറ്റാണ്ടിൽ, റോമൻ കത്തോലിക്കാ സഭയിൽ നവീകരണം ഉണ്ടാകുകയും റോമൻ കത്തോലിക്കരെന്നും നവീകരണ സഭകളെന്നുമുള്ള പേരുകളിൽ പാശ്ചാത്യസഭ രണ്ടായി ത്തീർന്നു. പിന്നീട് കൂടെക്കൂടെ നവീകരണ വിഭാഗത്തിൽ വേർപിരിച്ചിലുകളുണ്ടാകുകയും അതു നിരവധി സഭകളായി പരസ്പരം വേർപെടുകയും ചെയ്തു.

വിഭജനത്തിന്റെ കാരണങ്ങളിലേക്കു വിശദമായി കടക്കുകയല്ല ഇവിടെ നമ്മുടെ ലക്ഷ്യം. സഭാഗാത്രം പലതായി മുറിക്കപ്പെട്ടിരിക്കുന്നു എന്ന ദുഃഖ സത്യത്തെക്കുറിച്ച് ഇന്നു മിക്കവാറും എല്ലാ ക്രിസ്ത്യാനികളും ബോധ വാന്മാരായിക്കഴിഞ്ഞിരിക്കുന്നു. തത്ഫലമായി ഐക്യത്തിനു വേണ്ടി പണ്ടു മുതലേ നടന്നുവന്നിരുന്ന ചിതറിയ ശ്രമങ്ങൾക്കു കൂടുതൽ ശക്തിയും സാർ വത്രികതയും കൈവന്നിരിക്കുന്നു. അതിന്റെ ഫലമാണ് ആധുനിക എക്യു മെനിക്കൽ പ്രസ്ഥാനം.

## 2. ഭൂമിയും അതിന്റെ പൂർണതയും

'ഇക്കുമെനി' (Oikoumene) എന്ന ഗ്രീക്കു വാക്കിന്റെ അർത്ഥം 'മനുഷ്യാ ധിവാസമുള്ള ഭൂമി മുഴുവൻ' എന്നാണ്. ഈ വാക്കിൽ നിന്നാണ് എക്യുമെ നിക്കൽ എന്ന പദം ഉണ്ടായത്. പല അർത്ഥങ്ങളിലും 'ഇക്കുമെനി' എന്ന പദം ഉപയോഗിക്കപ്പെട്ടിട്ടുണ്ടെങ്കിലും 'ഭൂമിയും അതിന്റെ പൂർണതയും' (സങ്കീ. 24:1, 1 കൊരി. 10:26) എന്ന അതിവിശാലമായ അർത്ഥത്തിലാണു ക്രിസ്തീയ പാരമ്പര്യം അതിനെ കാണുന്നത്. സർവലോകത്തെയും ആ വാക്കു സൂചിപ്പിക്കുന്നു. 'സഭൈക്യപ്രസ്ഥാനം' എന്ന് 'എക്യുമെനിക്കൽ' എന്ന വാക്കിനെ ഭാഷാന്തരം ചെയ്യാറുണ്ടെങ്കിലും സർവ സൃഷ്ടിയുടെയും പരമമായ ഐക്യം എന്ന വിശാലമായ കാഴ്ചപ്പാടിന്റെ പശ്ചാത്തലത്തി ലാണ് അതു മനസ്സിലാക്കേണ്ടത്.

ആദ്യമെ സൂചിപ്പിച്ചതുപോലെ, വിഭജനം ഉണ്ടായ അവസരങ്ങളിലെല്ലാം ഐക്യശ്രമങ്ങളും ഉണ്ടായതു മൂലം എക്യുമെനിക്കൽ പ്രസ്ഥാനത്തിനു വളരെ പുരാതനമായ ചരിത്രമാണുള്ളത്. എന്നാൽ ആധുനിക എക്യുമെനിക്കൽ പ്രസ്ഥാനം ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭദശകത്തിൽ പശ്ചിമ യൂറോപ്പി ലാണ് ആരംഭിച്ചത്. വിവിധ നവീകരണ (പ്രോട്ടസ്റ്റന്റ്) സഭാനേതാക്കന്മാ രായിരുന്നു ആദ്യം അതിന്റെ മുന്നണിയിൽ. ഏഷ്യയിലും ആഫ്രിക്കയിലു മൊക്കെ മിഷനറി പ്രവർത്തനങ്ങൾ നടത്തിയിരുന്ന നവീകരണസഭകൾ തമ്മിൽ പരസ്പരം യാതൊരു ഐക്യവും അക്കാലങ്ങളിൽ ഇല്ലായിരുന്നു. വിശ്വാസപരമായ കാര്യങ്ങളിൽ മൗലികമായി വ്യത്യാസം ഉണ്ടെന്നു പറയാ നാവാത്ത ഈ സഭകൾ തമ്മിലുള്ള ഐക്യമാണ് എക്യുമെനിക്കൽ പ്രസ്ഥാ നത്തിന്റെ പല നേതാക്കന്മാരും ആദ്യം വിഭാവനം ചെയ്തത്. ഇന്നും പ്രോട്ട സ്റ്റന്റു സഭകൾ ഒരുമിച്ചുകൂടിയാൽ എക്യുമെനിസമായി എന്നു കരുതുന്ന ധാരാളം പേരുണ്ട്. ഏതായാലും ഈ പ്രസ്ഥാനത്തിന്റെയും ഇതുപോലുള്ള പല ക്രൈസ്തവ സംരംഭങ്ങളുടെയും കൂട്ടായ ഫലമാണ് അഖില ലോക സഭാ കൗൺസിൽ (World Council of Churches). ജനീവ ആസ്ഥാനമാക്കി 1948-ൽ സ്ഥാപിക്കപ്പെട്ട ഈ സഭൈക്യ സംഘടനയുടെ സ്ഥാപകാംഗമാണു മലങ്കര ഓർത്തഡോക്സ് സഭ. സ്ഥാപനം മുതൽ ഇന്നുവരെ നമ്മുടെ പ്രഗ

ത്തരായ ഓർത്തഡോക്സ് നേതാക്കന്മാരുടെ സാന്നിദ്ധ്യവും പ്രവർത്തനവും മൂലം ആദരണീയവും ക്രിയാത്മകവുമായ സംഭാവനകൾ ഈ സംഘട നയ്ക്കും എക്യുമെനിക്കൽ പ്രസ്ഥാനത്തിനും നല്കുവാൻ നമ്മുടെ സഭയ്ക്കു കഴിഞ്ഞിട്ടുണ്ട്. ഇന്ന് എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ഏറ്റവും ശക്ത മായ ഒരുപകരണമാണ് അഖില ലോക സഭാ കൗൺസിൽ.

ഇതുപോലെ തന്നെ ഇൻഡ്യയിൽ ദേശീയതലത്തിൽ നാഷനൽ കൗൺ സിൽ ഓഫ് ചർച്ചസ് (N.C.C.) എന്ന സംഘടനയും പ്രവർത്തിക്കുന്നുണ്ട്. നമ്മുടെ സഭയ്ക്ക് അംഗത്വമുള്ള ഈ കൗൺസിൽ പലരും വിചാരിക്കുന്ന തുപോലെ അഖിലലോക സഭാകൗൺസിലിന്റെ ശാഖയോ ദേശീയ യൂണിറ്റോ അല്ല. രണ്ടും വ്യത്യസ്ത സംഘടനകളാണ്. കേരളത്തിൽ പ്രാദേ ശിക തലത്തിൽ പ്രവർത്തിക്കുന്ന കേരളാ കൗൺസിൽ ഓഫ് ചർച്ചസിലും (K.C.C.) നമ്മുടെ സഭയ്ക്ക് അംഗത്വമുണ്ട്.

ഇന്ന് അഖിലലോക സഭാകൗൺസിലിൽ ഔദ്യോഗികമായി അംഗത്വ മുള്ളതു നവീകരണ സഭകൾക്കും വിവിധ ഓർത്തഡോക്സ് സഭകൾക്കു മാണ്. റോമൻ കത്തോലിക്കാ സഭ ഔദ്യോഗികമായി കൗൺസിലിൽ അംഗ മല്ലെങ്കിലും പല കാര്യങ്ങളിലും സഹകരിച്ചു പ്രവർത്തിക്കുന്നു. എന്നാൽ കൗൺസിലിന്റെ ദൈവശാസ്ത്രവിഭാഗമായ ഫെയ്ത്ത് ആൻഡ് ഓർഡർ (Faith and Order) കമ്മീഷനിൽ റോമൻ കത്തോലിക്കാ സഭ ഔദ്യോഗി കാംഗത്വം സ്വീകരിച്ചിട്ടുണ്ട്.

### 3. ഐക്യത്തിനുള്ള പ്രചോദനം

വി. യോഹന്നാന്റെ സുവിശേഷം 17-ാം അദ്ധ്യായത്തിൽ കർത്താവു നടത്തുന്ന 'മഹാപുരോഹിത പ്രാർത്ഥന' എക്യുമെനിക്കൽ പ്രസ്ഥാന ത്തിന്റെ പ്രചോദന കേന്ദ്രമാണ്. പിതാവും പുത്രനും പരിശുദ്ധാത്മാവുമായ പരിശുദ്ധ ത്രിത്വത്തിന്റെ പരമമായ ഐക്യത്തിൽ സഭയും മനുഷ്യരാശിയും ഒന്നായിത്തീരണമെന്നതു യേശുക്രിസ്തുവിന്റെ മനുഷ്യാവതാര ലക്ഷ്യമാ യിരുന്നു. 'ഒരു കർത്താവും ഒരു വിശ്വാസവും ഒരു മാമോദീസയും' (എഫേ. 4:5) എന്ന ആശയം അപ്പോസ്തോലിക കാലത്തു തന്നെ പ്രബലമായിരുന്നു എന്ന് പൗലോസ് ശ്ലീഹാ സൂചിപ്പിക്കുന്നു.

സഭകൾ തമ്മിലുള്ള ഭിന്നത ശരിയായ ക്രിസ്തീയ സാക്ഷ്യത്തിനു വിഘാതം സൃഷ്ടിച്ചതു പല ക്രിസ്ത്യാനികളെയും വേദനിപ്പിച്ചു. എക്യു മെനിക്കൽ പ്രസ്ഥാനത്തിന്റെ ഉത്ഭവത്തിന്, വേദനാപൂർണമായ ഈ അനു ഭവം ഒരു കാരണമായി. ഇന്നത്തെ ലോകത്തിൽ ക്രിസ്തീയ സാക്ഷ്യമെ ന്നത് ഐക്യത്തിനു വേണ്ടിയുള്ള സാക്ഷ്യമായിരിക്കണമെന്നും സഭകൾ ഒന്നിക്കാതെ ഈ സാക്ഷ്യം നിർവഹിക്കാൻ സാധിക്കയില്ലെന്നും വ്യക്ത മാണ്. ആദ്യമൊക്കെ സഭകളുടെ ഐക്യം എന്നതായിരുന്നു പ്രധാന ലക്ഷ്യ

മെങ്കിലും ഇന്നു മനുഷ്യരാശിയുടെ മുഴുവൻ ഐക്യം എന്ന വലിയ ലക്ഷ്യ ത്തിലേക്കാണ് എക്യുമെനിക്കൽ പ്രസ്ഥാനം നീങ്ങുന്നത്. 'ജനതകളുടെ പ്രകാശമായി' (യെശ. 49:6) വിളിക്കപ്പെട്ടിരിക്കുന്ന പുതിയ ഇസ്രായേലാകുന്ന സഭ, അതിനുവേണ്ടിത്തന്നെയല്ല, ലോകത്തിന്റെ മുഴുവൻ നന്മയ്ക്കും വേണ്ടി യാണ് ജീവിക്കേണ്ടത് എന്ന മൗലികമായ ബോധം മിക്ക സഭകളെയും പ്രചോ ദിപ്പിക്കുന്നുണ്ട്.

അതുമൂലം, നീതിപൂർവകമായ സാമ്പത്തികക്രമം, സാമൂഹ്യ സമത്വം, ചൂഷണത്തിൽ നിന്നും ദാരിദ്ര്യത്തിൽ നിന്നുമുള്ള ജനങ്ങളുടെ വിമോചനം, വർഗീയവും വംശപരവുമായ അനുരഞ്ജനം, മനുഷ്യാന്തസ് വീണ്ടെടുക്കൽ, സൃഷ്ടിയുടെ സംരക്ഷണം തുടങ്ങി സകല മനുഷ്യരെയും ബാധിക്കുന്ന എല്ലാക്കാര്യങ്ങളിലും എക്യുമെനിക്കൽ പ്രസ്ഥാനം താത്പര്യം കാണി ക്കുന്നു. ശരീരവും മനസ്സും ആത്മാവും കൂടിച്ചേർന്ന സമ്പൂർണ്ണ മനുഷ്യന്റെ വിമോചനമാണു രക്ഷയുടെ കാതൽ എന്നു മനസ്സിലാക്കിക്കൊണ്ടാണു ക്രിസ്തീയസഭകൾ ഈ വഴിക്കു നീങ്ങുന്നത്.

### 4. വിശ്വാസത്തിലുള്ള ഐക്യം

സഭകളുടെ ഐക്യം കൈവരിക്കണമെങ്കിൽ അടിസ്ഥാനപരമായ ക്രിസ്തീയ വിശ്വാസത്തിൽ യോജിപ്പുണ്ടാകണമെന്ന് ഓർത്തഡോക്സ് പാരമ്പര്യം അനുശാസിക്കുന്നു. സാമൂഹ്യവും സാമ്പത്തികവും ജീവകാ രുണ്യപരവുമായ കാര്യങ്ങളിൽ സഹകരിച്ചു പ്രവർത്തിക്കുന്നതോടൊപ്പം വിശ്വാസപരമായ ഐക്യം നേടുക സുപ്രധാനമാണെന്നു മനസ്സിലാക്കുന്ന തുകൊണ്ട് അഖിലലോക സഭാകൗൺസിൽ ഇതു സംബന്ധിച്ചുള്ള പഠന ങ്ങൾക്കും ചർച്ചകൾക്കും സഭകളുടെ കൂട്ടായ സമ്മതത്തിനും പ്രമുഖസ്ഥാനം കൊടുക്കുന്നുണ്ട്. സാധാരണഗതിയിൽ നവീകരണസഭകൾ, ഐക്യത്തിന്റെ പ്രാരംഭപടിയായി വി. കുർബാനാസംസർഗം നടത്തുകയും തങ്ങളുടെ വിശ്വാ സപരമായ വ്യത്യാസങ്ങളെപ്പറ്റിയും സഭൈക്യത്തെപ്പറ്റിയും പിന്നീട് ആലോ ചിക്കുകയും ചെയ്യുന്നു. എന്നാൽ ഓർത്തഡോക്സ് പാരമ്പര്യത്തിൽ സമ്പൂർണമായ ഐക്യത്തിന്റെ അടയാളമായിട്ടാണ് വി. കുർബാനയിലുള്ള സംസർഗത്തെ കാണുന്നത്. ഒരേ കുർബാനയിൽ പങ്കാളികളാകുക എന്നു പറഞ്ഞാൽ ക്രിസ്തുവിൽ ഒരേ ശരീരമായിത്തീരുകയെന്നാണർത്ഥം. അപ്പോൾ വിശ്വാസപരമായ ഐക്യത്തിലും പരസ്പര സ്നേഹത്തിലും എത്താതെ ഒരുമിച്ചു വി. കുർബാന അനുഭവിക്കുക എന്നതു ശരിയായ മാർഗമായി ഓർത്തഡോക്സ് സഭകൾ കാണുന്നില്ല. അതുകൊണ്ട് അവ ധാനപൂർവമായ ഒരു നിലപാടാണ് ഇക്കാര്യത്തിൽ പ്രദർശിപ്പിക്കേണ്ടത് എന്ന് ഓർത്തഡോക്സ് സഭകൾ കരുതുന്നു.

### 5. വിവേകപൂർവമായ ഐക്യം

അതുപോലെ തന്നെ, എക്യുമെനിസത്തിന്റെ പേരിൽ നമ്മുടെ സഭാംഗങ്ങളെ പ്രലോഭിപ്പിച്ചും തെറ്റിദ്ധരിപ്പിച്ചും സത്യവിശ്വാസത്തിൽ നിന്ന് അകറ്റി, തങ്ങളുടെ കൂടെ ചേർക്കുവാൻ ശ്രമിക്കുന്ന ചില സഭാവിഭാഗങ്ങളുണ്ട്. ഇത്തരം ശ്രമങ്ങൾ പരിശുദ്ധാത്മാവിനെതിരെയുള്ള പ്രവർത്തനമാണെന്നും ഐക്യത്തിന്റെ ഏറ്റവും പ്രധാന തടസ്സമാണെന്നും നാം മനസ്സിലാക്കേണ്ടതാണ്. ഓർത്തഡോക്സ് സഭയുടെ വിശ്വാസവും ദൈവശാസ്ത്രനിലപാടുകളും ശരിയായ ക്രിസ്തീയ പാരമ്പര്യത്തിൽനിന്ന് ഒട്ടും വ്യതിചലിച്ചിട്ടില്ല എന്നു മറ്റു സഭകൾക്കു കൂടുതൽ വ്യക്തമായിക്കൊണ്ടിരിക്കുകയാണ്. റോമൻ കത്തോലിക്കാ സഭയിലെ പ്രബുദ്ധരായ പണ്ഡിതന്മാരെയും നവീകരണ സഭകളിലെ നേതാക്കന്മാരെയുമെല്ലാം ഓർത്തഡോക്സ് ദൈവശാസ്ത്രം ആഴമായി സ്വാധീനിച്ചുകൊണ്ടിരിക്കുന്നു. നമ്മുടെ പുരാതനമായ ക്രിസ്തീയ പാരമ്പര്യത്തിന്റെ അടിസ്ഥാനങ്ങളെ കൂടുതൽ സമഗ്രമായി അന്വേഷിക്കുന്നതിനു പകരം മറ്റുള്ളവരുടെ പ്രലോഭനങ്ങൾക്കു വഴങ്ങി മഹത്തായ ഓർത്തഡോക്സ് പൈതൃകം നഷ്ടപ്പെടുത്തുന്നത് ശോചനീയമാണ്. എക്യുമെനിക്കൽ പ്രസ്ഥാനത്തിൽ ഓർത്തഡോക്സ് സഭ സജീവമായി പങ്കെടുക്കുന്നതോടൊപ്പം മേൽപറഞ്ഞ പ്രശ്നങ്ങൾ നിലനില്ക്കുന്നതുകൊണ്ടു, വിവേകബുദ്ധിയും ത്യാജ്യഗ്രാഹ്യ വിവേചനശക്തിയും വിശ്വാസികൾ പ്രകടിപ്പിക്കണമെന്നു സഭ ഉദ്ബോധിപ്പിക്കുന്നു.

### ചോദ്യങ്ങൾ

1. എക്യുമെനിക്കൽ എന്ന വാക്കിന്റെ അർത്ഥത്തെക്കുറിച്ച് അഞ്ചു വാചകങ്ങൾ എഴുതുക.
2. മലങ്കരസഭയ്ക്ക് എക്യുമെനിക്കൽ പ്രസ്ഥാനത്തിലുള്ള പങ്കിനെപ്പറ്റി ഒരു ഖണ്ഡിക എഴുതുക.
3. ഐക്യത്തിനുള്ള പ്രധാന പ്രചോദനം എന്താണ്?

## പാഠം 6

# സഭയും നോഹയുടെ പെട്ടകവും

❑ നോഹയുടെ പെട്ടകം: രണ്ടു വ്യാഖ്യാനങ്ങൾ ❑ അക്രൈസ്തവരോടുള്ള ബന്ധം ❑ സഭയും ഡയലോഗും

കർത്താവിന്റെ രക്ഷാകരമായ മനുഷ്യാവതാരത്തിന്റെ തുടർച്ചയായിട്ടാണു നാം വിശുദ്ധ സഭയെ കാണുന്നത്. 'എല്ലാറ്റിലും എല്ലാം നിറയ്ക്കുന്ന

വന്റെ നിറവായിരിക്കുന്ന അവന്റെ ശരീരമായ സഭയ്ക്ക്' ക്രിസ്തുവിലുള്ള സർവവും നല്കപ്പെട്ടിരിക്കുന്നു എന്നു പൗലോസ് ശ്ലീഹാ എഴുതുന്നു (എഫേ. 1:22-23). സഭാംഗങ്ങളായ നാമോരോരുത്തരും നന്മയ്ക്കു വേണ്ടി കർത്താവിനെപ്പോലെ കഷ്ടതയനുഭവിച്ചാൽ അതു കർത്താവിന്റെ കഷ്ടാനുഭവത്തിന്റെ തുടർച്ചയാണെന്നും തന്റെ ശരീരമായ സഭയുടെ തന്നെ അനുഭവമാണെന്നും അദ്ദേഹം പഠിപ്പിക്കുന്നു. 'ഇപ്പോൾ ഞാൻ നിങ്ങൾക്കു വേണ്ടിയുള്ള കഷ്ടാനുഭവങ്ങളിൽ സന്തോഷിച്ചു ക്രിസ്തുവിന്റെ കഷ്ടങ്ങളിൽ കുറവായുള്ളത് എന്റെ ശരീരത്തിൽ സഭയായ അവന്റെ ശരീരത്തിനു വേണ്ടി പൂരിപ്പിക്കുന്നു' (കൊലൊ. 1:24). മനുഷ്യാവതാരം ചെയ്ത ക്രിസ്തുവും ലോകത്തിൽ നിലനിന്നുപോരുന്ന ക്രിസ്തീയസഭയും തമ്മിലുള്ള അഭേദ്യമായ ബന്ധം ഇവിടെ വ്യക്തമാകുന്നു. അപ്പോൾ കർത്താവിനെപ്പോലെ ലോകത്തിന്റെ രക്ഷയാണ് സഭയുടെയും ജീവിതത്തിന്റെ ഒരേയൊരു ലക്ഷ്യം.

### 1. നോഹയുടെ പെട്ടകം: രണ്ടു വ്യാഖ്യാനങ്ങൾ

പഴയനിയമത്തിൽ വിവരിക്കപ്പെടുന്ന 'നോഹയുടെ പെട്ടകം' (ഉല്പ. 6:8) സഭയുടെ മുൻകുറിയാണെന്ന് ആദിമ സഭാപിതാക്കന്മാർ വ്യാഖ്യാനിക്കുന്നുണ്ട്. ലോകത്തെ മുഴുവൻ നശിപ്പിച്ച ജലപ്രളയത്തിൽ നോഹയുടെ പെട്ടകം രക്ഷയുടെ പ്രതീകമായി ഉയർന്നുനില്ക്കുന്നു. പെട്ടകത്തിൽ കയറിയ മനുഷ്യരും മൃഗങ്ങളും രക്ഷ പ്രാപിക്കുന്നു. ബാക്കിയുള്ളതെല്ലാം നശിച്ചുപോകുന്നു. ഈ പ്രതീകത്തെ രണ്ടു തരത്തിൽ വ്യാഖ്യാനിക്കാറുണ്ട്. പാശ്ചാത്യരായ പല സഭാ ഗുരുക്കന്മാരും നാശത്തിന്റെയും രക്ഷയുടെയും അതിർവരമ്പ് വളരെ കൂടുതൽ വ്യക്തമായി നിർവചിക്കുന്നു. സഭയാകുന്ന പെട്ടകത്തിൽ പ്രവേശിക്കുന്നവർ മാത്രം രക്ഷപ്പെടുന്നു. ബാക്കിയുള്ളവർ നിത്യനാശത്തിനു വിധിക്കപ്പെടുന്നു. ഈ വ്യാഖ്യാനത്തിന്റെ ഫലമായി നാം കാണുന്ന ദൃശ്യസഭയിലുള്ളവർ മാത്രം രക്ഷിക്കപ്പെടുമെന്നും മറ്റു മതവിശ്വാസികളും അക്രൈസ്തവരായ സകല മനുഷ്യരും നശിച്ചുപോകുമെന്നും ചിലർ പഠിപ്പിക്കുന്നു. ഇത് ശരിയായ ക്രിസ്തീയ സമീപനമല്ല.

പൗരസ്ത്യ പാരമ്പര്യം നോഹയുടെ പെട്ടകത്തെ വ്യാഖ്യാനിക്കുന്നത് വേറൊരു തരത്തിലാണ്. സഭയാകുന്ന പെട്ടകം നാശത്തിന്റെയല്ല രക്ഷയുടെ അടയാളമാണ്. സർവ ജീവജാലങ്ങളുടെയും രക്ഷയ്ക്കു വേണ്ടിയാണ് പെട്ടകം നിലകൊള്ളുന്നത്. ആരൊക്കെയാണ് രക്ഷിക്കപ്പെടുന്നതെന്നും ആരൊക്കെയാണ് നാശയോഗ്യരെന്നും അവസാനതീർപ്പു കല്പിക്കാൻ സഭയ്ക്ക് അധികാരമില്ല. മനുഷ്യരെ ന്യായം വിധിക്കുകയല്ല സഭയുടെ ലക്ഷ്യം, അവരെ രക്ഷിക്കുകയാണ്. സകല ജീവജാലങ്ങളുടെയും ഇണകളെ 'അവയുടെ സന്തതി ഭൂമിയിലൊക്കെയും ശേഷിച്ചിരിക്കേണ്ടതിന്' (ഉല്പ. 7:3)

നോഹ പരിരക്ഷിക്കണമെന്നു ദൈവം കല്പിക്കുന്നു. ശുദ്ധിയുള്ള മൃഗങ്ങളും ശുദ്ധിയില്ലാത്ത മൃഗങ്ങളും ദൈവത്തിന്റെ രക്ഷയ്ക്കു അർഹരായിത്തീരുന്നു (ഉല്പ. 7:2). തന്റെ സൃഷ്ടിയുടെ നാശമല്ല, രക്ഷയാണ് സ്രഷ്ടാവായ ദൈവം ആഗ്രഹിക്കുന്നത്. മനുഷ്യരുടെ ആത്യന്തിക നന്മയെ കരുതി, ചിലതരം ആത്മീയ ശിക്ഷാരീതികളും അച്ചടക്ക നടപടികളും എടുക്കാൻ സഭയ്ക്ക് അധികാരമുണ്ട്. എന്നാൽ ദൈവരാജ്യത്തിൽ നിന്ന് ഏതൊരു മനുഷ്യനെയെങ്കിലും തള്ളിക്കളയുവാൻ സഭയ്ക്ക് അധികാരമില്ല. 'ലോകത്തെ വിധിപ്പാനല്ല, ലോകത്തെ രക്ഷിപ്പാനത്രേ ഞാൻ വന്നിരിക്കുന്നത്' (യോഹ. 12:47) എന്നു കർത്താവ് പറയുന്നു. പ്രകാശമായ കർത്താവിനെ കണ്ടിട്ടും കണ്ടില്ല എന്നു നടിച്ചു സ്വയം പ്രകാശത്തിന് ഇതരരായി, സ്വയം ന്യായം വിധിക്കപ്പെടുന്നവർ ഉണ്ട് എന്നതു മറ്റൊരു വശമാണ്.

## 2. അക്രൈസ്തവരോടുള്ള ബന്ധം

ക്രൈസ്തവ സഭാംഗങ്ങളല്ലാത്തവരോടുള്ള നമ്മുടെ സമീപനത്തിൽ നാം ശ്രദ്ധിക്കേണ്ട ചില സംഗതികളുണ്ട്.

1. സകല മനുഷ്യരും ദൈവത്തിന്റെ മക്കളും തന്റെ 'സാദൃശ്യവും സ്വരൂപവും' വഹിക്കുന്നവരുമാണ്.

2. കർത്താവിന്റെ ശരീരമായ സഭ, സകല മനുഷ്യർക്കും വേണ്ടി സ്നേഹപൂർവം പ്രാർത്ഥിക്കുകയും സകലരുടെയും നന്മയും രക്ഷയും ആഗ്രഹിക്കുകയും ചെയ്യുന്നു (1 തിമൊ. 2:1-4).

3. രക്ഷ ദൈവത്തിന്റെ ദാനമാകുന്നു. എങ്ങനെയെല്ലാം തന്റെ സൃഷ്ടിയെ രക്ഷിക്കാമെന്നു നിശ്ചയിക്കുന്നതു ദൈവമാണ്. ദൈവത്തിന്റെ പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിനു പരിധിയും പരിമിതിയും കല്പിക്കുവാൻ നമുക്ക് അധികാരമില്ല (അപ്പോ. പ്ര. 10:34-35).

(4) രക്ഷയുടെ സാധാരണ മാർഗമായി യേശുക്രിസ്തു സ്ഥാപിച്ചിരിക്കുന്ന സഭയിലെ  അംഗങ്ങളായവർ വിനയത്തോടും സ്തോത്രത്തോടും കൂടെ തങ്ങൾക്കു ലഭിച്ച ദിവ്യകൃപയെയും ദിവ്യജ്ഞാനത്തെയും ഓർക്കുകയും സകല മനുഷ്യർക്കും വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യണം (തീത്തോസ് 3:4-7).

(5) സഭയെന്നത് ഇവിടെ ജീവിച്ചിരിക്കുന്ന ഏതാനും മനുഷ്യരുടെ മാത്രം സമൂഹമല്ലെന്നും വാങ്ങിപ്പോയ വിശ്വാസികളും വിശുദ്ധന്മാരും ശുദ്ധിമതികളും കർത്താവിന്റെ വരവിനുവേണ്ടി കാത്തിരുന്നു നന്മ ചെയ്തവരും, സ്വർഗ്ഗീയ സൈന്യങ്ങളും അടങ്ങുന്ന ഒരു വലിയ രഹസ്യമാണെന്നും നാം മനസ്സിലാക്കുന്നു. ഈ സഭയെ സങ്കുചിതവും വെറും ചരിത്രപരവുമായ ഒരു സംഘടനയായിക്കാണുവാൻ സാദ്ധ്യമല്ല. തങ്ങൾ മാത്രം രക്ഷയ്ക്കവകാ

ശികളും നിങ്ങൾ നശിച്ചുപോകുന്നവരുമാണെന്ന് അക്രൈസ്തവരോടു പറയുവാൻ സഭാംഗങ്ങളായ നമുക്കു സാധ്യമല്ല.

### 3. സഭയും ഡയലോഗും

എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ആവിർഭാവത്തോടുകൂടി മറ്റു മതങ്ങളിൽപ്പെട്ടവരും അക്രൈസ്തവമായ പ്രത്യയശാസ്ത്രങ്ങളിൽ വിശ്വസിക്കുന്നവരുമായ ആളുകളുമായി സംഭാഷണങ്ങളും ചർച്ചകളും നടത്തുവാൻ സഭകൾ തയ്യാറാകുന്നുണ്ട്. നമ്മുടെ സഭയും ഇതുപോലെയുള്ള ഡയലോഗുകളിൽ സജീവമായി പങ്കെടുക്കുന്നു. ഇത്തരം പരസ്പര ബന്ധങ്ങളുടെ പ്രഥമലക്ഷ്യം അക്രൈസ്തവ സഹോദരങ്ങളുമായി ആശയവിനിമയം നടത്തുകയും മനുഷ്യരാശിയെ ബാധിക്കുന്ന പൊതു പ്രശ്നങ്ങളെപ്പറ്റി കൂട്ടായി ചിന്തിക്കുകയും ചെയ്യുക എന്നതാണ്.

തീർച്ചയായും ഈ ബന്ധങ്ങളിലൂടെ ക്രൈസ്തവമൂല്യങ്ങളും ക്രൈസ്തവ ദർശനവും മറ്റുള്ളവർക്കു കാണിച്ചുകൊടുക്കുന്നതിനു സഭകൾക്കു കഴിയുന്നുണ്ട്. ലോകത്തിൽ മനുഷ്യരെ അഭിമുഖീകരിക്കുന്ന വളരെയധികം പ്രശ്നങ്ങൾക്കു പരിഹാരം തേടാൻ സഭകൾ മറ്റുള്ളവരുമായി ആത്മാർത്ഥമായി സഹകരിക്കുന്നു. നന്മ എവിടെക്കണ്ടാലും ആരിൽക്കണ്ടാലും അതിനെ സ്വീകരിക്കുവാനും നന്മയുള്ള മനുഷ്യരുമായി കൂടിച്ചേർന്നു പ്രവർത്തിക്കുവാനും നമ്മുടെ ക്രിസ്തീയ വിശ്വാസം നമ്മെ പഠിപ്പിക്കുന്നു. 'ലോകത്തിന്റെ വെളിച്ച'മായും 'ഭൂമിയുടെ ഉപ്പാ'യും ഇവിടെ ജീവിക്കുവാനാണു കർത്താവ് നമ്മെ പഠിപ്പിച്ചത്. മറ്റുള്ളവരുടെ സ്വാതന്ത്ര്യം, സംസ്കാരം, മൂല്യങ്ങൾ, നല്ല പാരമ്പര്യങ്ങൾ എന്നിവയെ ബഹുമാനിച്ചുകൊണ്ട്, യേശുക്രിസ്തുവിന്റെ സ്നേഹം ലോകത്തിൽ വിളംബരം ചെയ്യുകയാണു നമ്മുടെ മിഷനറി പ്രവർത്തനത്തിന്റെ അന്തഃസത്ത.

### ചോദ്യങ്ങൾ

1. 'നോഹയുടെ പെട്ടക'ത്തെ സഭയുടെ പ്രതീകമായി കരുതി ചെയ്യുന്ന രണ്ടു വ്യാഖ്യാന രീതികൾ ഏവ?
2. അക്രൈസ്തവരോടുള്ള സമീപനത്തിൽ നാം ശ്രദ്ധിക്കേണ്ട ഏതാനും കാര്യങ്ങൾ ചുരുക്കമായി പറയുക.

# യൂണിറ്റ് 3

## പാഠം 1

# മഹാപുരോഹിതനായ ക്രിസ്തുവും സഭയുടെ പൗരോഹിത്യവും

❑ തുടർച്ചയും അകൽച്ചയും ❑ മൽക്കീസെദെക്കിന്റെ ക്രമപ്രകാരം ❑ രാജാവും പ്രവാചകനും ❑ സഭയുടെ പങ്കാളിത്തം ❑ സഭാശരീരം മുഴുവനും ❑ മശിഹായുടെ മറ്റ് വിശേഷണങ്ങൾ

ക്രിസ്തീയസഭയിൽ പൗരോഹിത്യത്തെക്കുറിച്ചുള്ള എല്ലാ ചിന്തകളും ആരംഭിക്കുന്നതു രണ്ട് അടിസ്ഥാനങ്ങളിൽ നിന്നാണ്.

(1) യേശുക്രിസ്തു ദൈവത്തിനും മനുഷ്യനുമിടയ്ക്കു മദ്ധ്യസ്ഥനായി നില്ക്കുന്ന ഏക നിത്യമഹാപുരോഹിതനാണ്.

(2) ക്രിസ്തുവിന്റെ ശരീരമായ വിശുദ്ധ സഭ തന്റെ രാജത്വത്തിലും പൗരോഹിത്യത്തിലും പങ്കാളിയായതുകൊണ്ട് രാജകീയ പുരോഹിതവർഗമാകുന്നു.

പരസ്പരം ബന്ധപ്പെട്ട ഈ രണ്ടു മൗലികാശയങ്ങളിൽ ഒന്നാമത്തേതു വളരെ വ്യക്തമായി എബ്രായലേഖനത്തിലും രണ്ടാമത്തേതു വി. പത്രോസിന്റെ ഒന്നാം ലേഖനത്തിലും വെളിപാടു പുസ്തകത്തിലും നാം കാണുന്നു. അപ്പോസ്തോലിക കാലത്തു തന്നെ സഭയിൽ രൂപമെടുക്കുകയും ഇന്നുവരെ അഭംഗുരം നിലനിന്നുപോരികയും ചെയ്യുന്ന പ്രത്യേക പൗരോഹിത്യത്തിന്റെ സ്വഭാവം മനസ്സിലാക്കുന്നതിന് ഈ രണ്ടു പുതിയനിയമ ആശയങ്ങളും അനുപേക്ഷണീയങ്ങളാണ്.

### 1. തുടർച്ചയും അകൽച്ചയും

എബ്രായ ലേഖനകർത്താവു ക്രിസ്തുവിനെ നിത്യമഹാപുരോഹിതനായി അവതരിപ്പിക്കുന്നു. യെഹൂദന്മാരിൽ നിന്നു ക്രിസ്ത്യാനികളായവരെ പ്രഥമമായി ഉദ്ദേശിച്ച് എഴുതിയ ലേഖനമായതുകൊണ്ട്, യഹൂദ പൗരോഹിത്യവുമായി ക്രിസ്തുവിന്റെ പൗരോഹിത്യത്തിനുള്ള സാമ്യവും വ്യത്യാസവും വളരെ വിശദമായി ഇവിടെ വിവരിക്കപ്പെടുന്നു. ഒരർത്ഥത്തിൽ പഴയനിയമ പൗരോഹിത്യത്തിന്റെ തുടർച്ചയും പൂർത്തീകരണവുമാണ് യേശുക്രിസ്തുവിൽ കാണുന്നത്. മറ്റൊരർത്ഥത്തിൽ മൗലികമായ വ്യത്യാസവുമുണ്ട്. ഈ വ്യത്യാസത്തിലാണു ക്രിസ്തുവിന്റെ പൗരോഹിത്യത്തിന്റെ അതുല്യത എബ്രായ ലേഖനകർത്താവു സ്ഥാപിക്കുന്നത്. എബ്രായ പഴയനിയമത്തിൽ 'പുരോഹിതൻ' എന്നതിന് 'കോഹൻ' (Kohen) എന്നും അതിന്റെ ഗ്രീക്ക് തർജ്ജമയിൽ Hiereus എന്നും ഉപയോഗിച്ചിരിക്കുന്നു. ഇതേ പദങ്ങളാണു പുരോഹിതനായ ക്രിസ്തുവിനും ഉപയോഗിച്ചിരിക്കുന്നത്.

ലേവ്യ പൗരോഹിത്യത്തിനു വളരെയധികം കുറവുകളുണ്ടായിരുന്നു. അഹറോന്റെ ക്രമപ്രകാരമുള്ള ആ പൗരോഹിത്യത്തിനായിട്ടു തെരഞ്ഞെടുക്കപ്പെടുന്ന മനുഷ്യർ സ്വന്തപാപങ്ങൾക്കു വേണ്ടി കൂടെ യാഗമർപ്പിപ്പാൻ ബാദ്ധ്യസ്ഥരായിരുന്നു (എബ്രാ. 7:27). ആണ്ടുതോറും മൃഗബലിയിലൂടെ പാപപരിഹാരം തേടാൻ അവർ നിർബന്ധിതരായിരുന്നു (10:1-4). ഇത്തരം യാഗങ്ങളിലൂടെ ജനങ്ങൾക്കു സൽഗുണപൂർത്തി വരുത്തുവാൻ കഴിഞ്ഞിരുന്നില്ല (10:1). മരണം മൂലം ലേവ്യ പുരോഹിതന്റെ പൗരോഹിത്യം അവസാനിക്കുന്നു. വരുവാനുള്ള നന്മകളുടെ നിഴൽ മാത്രമായ ന്യായപ്രമാണത്തിനു വിധേയമായിരുന്ന പൗരോഹിത്യവും യാഗങ്ങളും നിഴൽ പോലെ അപൂർവ്വവും അപര്യാപ്തവുമായിരുന്നു.

## 2. മൽക്കീസെദെക്കിന്റെ ക്രമപ്രകാരം

ഇതിൽ നിന്നും മൗലികമായി വ്യത്യസ്തമായിരുന്നു ക്രിസ്തുവിന്റെ പൗരോഹിത്യം. മൽക്കീസെദെക്ക് എന്ന നിത്യ മഹാപുരോഹിതനെയാണ് ഇവിടെ മാതൃകയായി അവതരിപ്പിക്കുന്നത്. 'അത്യുന്നതനായ ദൈവത്തിന്റെ പുരോഹിത'നായ മൽക്കീസെദെക്കിനെക്കുറിച്ചു നമുക്കു വളരെയൊന്നും അറിഞ്ഞുകൂടാ. സങ്കീർത്തനങ്ങളിൽ സൂചിപ്പിക്കുന്ന (110:4) നിത്യനായ ഈ മഹാപുരോഹിതനെ തന്നെയാണ് എബ്രായ ലേഖനകർത്താവും അവതരിപ്പിക്കുന്നത്. അവനു പിതാവില്ല, മാതാവില്ല, വംശാവലിയില്ല, ജീവാരംഭവും ജീവാവസാനവും ഇല്ല. അവൻ ദൈവപുത്രനു തുല്യനായി എന്നേക്കും പുരോഹിതനായിരിക്കുന്നു (7:3). മൽക്കീസെദെക്കിനു ദശാംശം കൊടുത്ത അബ്രഹാമിലൂടെ ലേവ്യ പൗരോഹിത്യം മുഴുവൻ മൽക്കീസെദെക്കിന്റെ ക്രമപ്രകാരം നിത്യമഹാപുരോഹിതനായ യേശുക്രിസ്തുവിനു വിധേയപ്പെട്ടിരിക്കുന്നു (7:9).

ഇങ്ങനെ, ഒരിക്കലും നീങ്ങിപ്പോകാത്ത പൗരോഹിത്യമുള്ള ക്രിസ്തുവിന് യെഹൂദ പുരോഹിതന്മാരെപ്പോലെ സ്വന്തപാപങ്ങൾക്കുവേണ്ടി യാഗമർപ്പിക്കേണ്ട ആവശ്യമില്ല. മാത്രവുമല്ല, ആവർത്തിച്ചു യാഗം കഴിക്കാതെ, തന്റെ കാൽവരിയിലെ ഏകയാഗം മൂലം നിത്യരക്ഷയ്ക്കുള്ള വാതിൽ നമുക്കു തുറന്നു തന്നിരിക്കുന്നു. ചുരുക്കത്തിൽ, താരതമ്യം പാടില്ലാത്ത അതുല്യമായ നിത്യപൗരോഹിത്യമായിരുന്നു ക്രിസ്തുവിന്റേത്. മുകളിൽ സൂചിപ്പിച്ച സങ്കീർത്തന ഭാഗത്തു കാണുന്നതുപോലെ, പഴയനിയമം പ്രതീക്ഷിച്ചുകൊണ്ടിരുന്ന മിശിഹായ്ക്കു മാത്രമാണ് ഈ അതുല്യപൗരോഹിത്യം കൈവരുന്നത്.

## 3. രാജാവും പ്രവാചകനും

ഇതുപോലെ തന്നെ പഴയനിയമത്തിൽ മിശിഹായെക്കുറിച്ചുള്ള മറ്റു രണ്ടു പ്രമുഖ പ്രതീക്ഷകൾ അവൻ രാജാവും പ്രവാചകനുമായിരിക്കുമെന്നാണ്.

യഹോവയുടെ രാജത്വത്തിൻകീഴിൽ രക്ഷ കണ്ടെത്തിയ യെഹൂദജനതയെ സംബന്ധിച്ചു മിശിഹാ രാജാവായി വരുമ്പോൾ ഇസ്രായേലിന്റെ പൂർണ്ണമായ വീണ്ടെടുപ്പ് ഉണ്ടാകുമെന്നു കരുതപ്പെട്ടിരുന്നു. മിക്ക യെഹൂദന്മാരും വളരെ ലൗകികമായ അർത്ഥത്തിലാണ് ഈ രാജത്വത്തെ മനസ്സിലാക്കിയതെങ്കിൽ, കർത്താവ് അതിനു പുതിയ അർത്ഥം കൊടുക്കുന്നു. നിന്ദ്യമൃഗമായ കഴുതയുടെ പുറത്ത് യെരുശലേം നഗരത്തിലേക്കു പ്രവേശിച്ച സീയോനിലെ രാജാവിനെയും ഹീനമായ കുരിശിൽ കുറ്റവാളിയെപ്പോലെ തൂക്കപ്പെട്ട യഹൂദന്മാരുടെ രാജാവിനെയും മനസ്സിലാക്കുവാൻ യെഹൂദ ജനതയ്ക്കു പ്രയാസമായിരുന്നു. എങ്കിലും തന്റെ രാജത്വത്തിന്റെ അർത്ഥം കർത്താവ് അങ്ങനെയായിരുന്നു വെളിപ്പെടുത്തിയത്.

മഹാപുരോഹിതനും രാജാവുമായിരിക്കുന്ന മിശിഹാ പ്രവാചകനുമാണ്. നസ്രേത്തിലെ പള്ളിയിൽ വച്ച് യെശയ്യാ പ്രവാചകന്റെ പുസ്തകം വായിച്ചു തന്റെ ജീവിതദൗത്യം പ്രഖ്യാപിച്ച ക്രിസ്തു, തന്റെ പ്രവാചകധർമ്മം വെളിപ്പെടുത്തി (ലൂക്കോ. 4:16-24). ഒരു പ്രവാചകനും തന്റെ സ്വന്തനാട്ടിൽ ബഹുമാനിതനാവുകയില്ല എന്ന യാഥാർത്ഥ്യം അവിടെവച്ചു തന്നെ അനുഭവിച്ച ക്രിസ്തുവിൽ നാം യഥാർത്ഥ പ്രവാചകനെ കാണുന്നു. വേദഗ്രന്ഥങ്ങൾ വ്യാഖ്യാനിക്കുകയും ദൈവരാജ്യം സമീപിച്ചിരിക്കുന്നുവെന്നു പ്രഖ്യാപിക്കുകയും രോഗികളെ സൗഖ്യമാക്കുകയും ജനങ്ങളെ കണ്ടു മനസ്സലിഞ്ഞ് അവരെ തീറ്റിപ്പോറ്റുകയും ചെയ്യുന്ന യേശുവിൽ ഗുരുവും പ്രവാചകനും വൈദ്യനും ഇടയനും ഒന്നായിത്തീരുന്നു. ക്രിസ്തുവിന്റെ പൗരോഹിത്യ സ്വഭാവവും രാജാവ്, ഗുരു, പ്രവാചകൻ, വൈദ്യൻ, ഇടയൻ എന്നീ ഭാവങ്ങളും പരസ്പരം പൂരിപ്പിക്കുന്നു.

### 4. മശിഹായുടെ മറ്റു വിശേഷണങ്ങൾ

1. പുരോഹിതൻ 2. രാജാവ് 3. പ്രവാചകൻ 4. ഗുരു 5. വൈദ്യൻ/സൗഖ്യദായകൻ 6. ഇടയൻ 7. രക്ഷകൻ 8. ദൈവത്തിന്റെ കുഞ്ഞാട് 9. ദാവീദിന്റെ പേരും വംശവും ശുഭ്രമായ ഉദയനക്ഷത്രവും.

### 5. സഭയുടെ പങ്കാളിത്തം

ഇങ്ങനെയുള്ള ക്രിസ്തുവിന്റെ ശരീരമായ വിശുദ്ധ സഭ ഈ സ്വഭാവങ്ങളിലെല്ലാം പങ്കുചേരുന്നു. ഈ പങ്കാളിത്തത്തെക്കുറിച്ചാണു വി. പത്രോസ് സൂചിപ്പിക്കുന്നത്. 'നിങ്ങളോ അന്ധകാരത്തിൽ നിന്നു തന്റെ അത്ഭുതപ്രകാശത്തിലേക്കു നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാൻ തക്കവണ്ണം തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജകീയ പുരോഹിതവർഗവും വിശുദ്ധ വംശവും സ്വന്തജനവും ആകുന്നു' (1 പത്രോ. 2:9). 'യേശുക്രിസ്തു മുഖാന്തരം ദൈവത്തിനു പ്രസാദമുള്ള ആത്മീയ യാഗം കഴിപ്പാൻ തക്ക

വിശുദ്ധ പുരോഹിത വർഗമാകേണ്ടതിനു പണിയപ്പെടുകയാണ്' ദൈവജനം മുഴുവൻ.

ക്രിസ്തുവിനെപ്പോലെ ലോകത്തിനുവേണ്ടി മദ്ധ്യസ്ഥതയണക്കാൻ സഭ ക്രിസ്തുവിന്റെ പൗരോഹിത്യത്തിൽ പങ്കാളിയാകുന്നു. അതുപോലെ രാജത്വത്തിലും പ്രവാചകദൗത്യത്തിലും സഭ ക്രിസ്തുവിന്റെ സ്വഭാവത്തിൽ പങ്കെടുക്കുന്നു. ലോകത്തെ പഠിപ്പിക്കുകയും മനുഷ്യസമൂഹത്തിൽ ഇടയ പരിപാലന ശുശ്രൂഷയനുഷ്ഠിക്കുകയും ചെയ്യുന്ന സഭ കർത്താവിനെപ്പോലെ ഗുരുവിന്റെയും ഇടയന്റെയും സ്വഭാവവും ധർമവുമാണ് പ്രകടിപ്പിക്കുന്നത്. ഇതു സഭയുടെ നാഥനായ കർത്താവ് സഭയ്ക്കു നൽകിയിരിക്കുന്ന അവകാശവും പദവിയുമാണ്. “നമ്മെ സ്നേഹിക്കുന്നവനും നമ്മുടെ പാപം പോക്കി നമ്മെ തന്റെ രക്തത്താൽ വിടുവിച്ചു തന്റെ പിതാവായ ദൈവത്തിന് നമ്മെ രാജ്യവും പുരോഹിതന്മാരും ആക്കിത്തീർത്തവനുമായവനു എന്നെന്നേക്കും മഹത്ത്വവും ബലവും ആമേൻ” (വെളിപാട് 1:6 cf, 5:10, 20:6).

## 6. സഭാശരീരം മുഴുവനും

മുകളിൽപ്പറഞ്ഞ എല്ലാ ധർമ്മങ്ങളും അനുഷ്ഠിക്കുന്നതു സഭ മുഴുവനായിട്ടാണ്. ഇതിൽ പരമ പ്രധാനമാണു സഭയുടെ വിശുദ്ധ കുർബ്ബാനാർപ്പണം. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സഭ മുഴുവൻ വി. പുരോഹിതവർഗമായി നിന്നുകൊണ്ടു സമർപ്പിക്കുന്ന തിരുബലി കർത്താവിന്റെ കാൽവരിയിലെ ബലിയുടെ ആവർത്തനമോ വെറും ഓർമ്മയോ മാത്രമല്ല. അതു കർത്താവിന്റെ ഏകവും നിത്യവുമായ യാഗത്തിലുള്ള പരിപൂർണ പങ്കാളിത്തമാണ്. സഭ മുഴുവനും ഒരുമിച്ച് പ്രകാശിപ്പിക്കുന്ന ഈ പൗരോഹിത്യ സ്വഭാവത്തിന്റെ പശ്ചാത്തലത്തിലാണു സഭയ്ക്കുള്ളിലുള്ള പ്രത്യേക പൗരോഹിത്യത്തിന്റെ അർത്ഥം നാം മനസ്സിലാക്കേണ്ടത്.

## ചോദ്യങ്ങൾ

1. ക്രിസ്തീയ പൗരോഹിത്യത്തിന്റെ രണ്ട് അടിസ്ഥാനങ്ങൾ ഏവ?
2. 1 പത്രോ. 2:5 മനഃപാഠമാക്കുക.
3. മിശിഹായ്ക്ക് വേദപുസ്തകത്തിൽ നല്കിയിരിക്കുന്ന ചില വിശേഷണങ്ങൾ വിശദീകരിക്കുക?

## പാഠം 2

# പൗരോഹിത്യഘടനയുടെ പരിണാമം

❑ ത്രിവിധസ്ഥാനങ്ങൾ ❑ ആദിമസഭയുടെ പാരമ്പര്യം ❑ വൈദികസ്ഥാനികൾ ദൈവജനത്തോടു കൂടെ ❑ സുന്നഹദോസുകൾ ❑ വൈദികസ്ഥാനം സഭയ്ക്കുള്ളിൽ

### 1. ത്രിവിധ സ്ഥാനങ്ങൾ

എപ്പിസ്ക്കോപ്പാ, കശ്ശീശാ, ശെമ്മാശ്ശൻ എന്നീ മൂന്നു വിധത്തിലാണല്ലോ സഭയ്ക്കുള്ളിൽ വൈദികസ്ഥാനങ്ങളെ നാം മനസ്സിലാക്കുന്നത്. അന്ത്യോഖ്യയിലെ ബിഷപ്പായിരുന്ന വി. ഇഗ്നാത്തിയോസിന്റെ പ്രസിദ്ധങ്ങളായ ലേഖനങ്ങളിൽ (രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ എഴുതപ്പെട്ടവ) നിന്ന്, അതിപുരാതനമായ ഈ ത്രിവിധ സ്ഥാനങ്ങളുടെ ഏറ്റവും വ്യക്തമായ സൂചന ലഭിക്കുന്നുണ്ട്. അതിനു മുമ്പ്, പുതിയനിയമത്തിൽ എപ്പിസ്ക്കോപ്പാ, ശെമ്മാശ്ശൻ എന്ന രണ്ടു സ്ഥാനങ്ങളെപ്പറ്റി സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. പൗലോസ് ശ്ലീഹാ സഭ സ്ഥാപിക്കുന്ന സ്ഥലങ്ങളിലെല്ലാം അദ്ധ്യക്ഷന്മാരെ (മൂപ്പന്മാരെ) നിയമിക്കുന്നതായി നാം കാണുന്നു. അങ്ങനെയുള്ള അദ്ധ്യക്ഷന്മാരെയാണ് എപ്പിസ്ക്കോപ്പാ എന്നു വിളിച്ചുവന്നത്. 'എപ്പിസ്ക്കോപ്പോസ്' (Episcopos) എന്ന ഗ്രീക്ക് പദത്തിന്റെ ആക്ഷരികാർത്ഥം മേൽനോട്ടക്കാരൻ എന്നാണ്. ഇംഗ്ലീഷു ഭാഷയിൽ ഉപയോഗിക്കുന്ന ബിഷപ്പ് എന്ന പദവും ഈ ഗ്രീക്ക് വാക്കിന്റെ മറ്റൊരു രൂപമാണ്. പുതിയനിയമകാലത്ത് എപ്പിസ്ക്കോപ്പാ, കശ്ശീശാ എന്നീ പദങ്ങൾ പരസ്പരം മാറിമാറി ഉപയോഗിക്കാവുന്നവിധം ഏതാണ്ട് ഒരേ അർത്ഥം ധ്വനിപ്പിച്ചിരുന്നു. സുറിയാനിയിൽ കശ്ശീശാ എന്നും ഗ്രീക്ക് ഭാഷയിൽ പ്രെസ്ബിറ്ററോസ് (ഇംഗ്ലീഷിൽ presbyter) എന്നും ഉപയോഗിക്കുന്ന വാക്കിന്റെ അർത്ഥം പ്രായംകൂടിയ ആൾ (elder) എന്നാണ്. ഏതെങ്കിലുമൊരു പ്രാദേശികസഭയിൽ പ്രായം കൊണ്ടും പക്വത കൊണ്ടും ജ്ഞാനം കൊണ്ടും മൂപ്പു കൂടിയ ആളുകളെയായിരുന്നിരിക്കും ശ്ലീഹന്മാർ മേൽനോട്ടക്കാരായി നിയമിച്ചത്. അങ്ങനെ പുതിയനിയമകാലത്ത് എപ്പിസ്ക്കോപ്പാ, കശ്ശീശാ എന്നീ സ്ഥാനങ്ങൾ പരസ്പരം മാറിമാറി ഉപയോഗിക്കുന്നതായി കാണുന്നു.

അപ്പോസ്തോലപ്രവൃത്തികളിൽ, ശെമ്മാശ്ശന്മാരെ തിരഞ്ഞെടുക്കുകയും പ്രത്യേക ജോലിക്കായി നിയമിക്കുകയും ചെയ്യുന്നത് നാം കാണുന്നു. സേവകർ, ശുശ്രൂഷകർ എന്നൊക്കെയാണു ശെമ്മാശ്ശൻ എന്ന വാക്കിന്റെ അർത്ഥം. ഇംഗ്ലീഷിൽ deacon എന്ന പദമുപയോഗിക്കുന്നു. തുടക്കത്തിൽ മേശകളിൽ ശുശ്രൂഷിപ്പാനും ആദിമസഭയുടെ അനുദിന ഭരണകാര്യങ്ങൾ ക്രമീകരിക്കുവാനുമാണ് അവരെ നിയമിക്കുന്നത്. എന്നാൽ ക്രമേണ ശെമ്മാശ്ശൻ എന്നതു

വൈദികസ്ഥാനങ്ങളിൽ ഒന്നായി മാറി. അങ്ങനെയാണ് രണ്ടാം നൂറ്റാണ്ടോടുകൂടി എപ്പിസ്ക്കോപ്പാ, കശ്ശീശാ, ശെമ്മാശ്ശൻ എന്ന മൂന്നു വ്യത്യസ്ത സ്ഥാനങ്ങൾ നാം കാണുന്നത്.

എപ്പിസ്കോപ്പായുടെയും ശെമ്മാശ്ശന്റെയും സ്വഭാവവും ജീവിതവും എങ്ങനെയുള്ളതായിരിക്കണമെന്നു പ. പൗലോസ് ശ്ലീഹായുടെ തിമോഥിയോസിനെഴുതിയ ലേഖനങ്ങളിൽ നാം വ്യക്തമായി കാണുന്നു (1 തിമോ. 3:1-13). ക്രിസ്തീയ വിശ്വാസത്തിന്റെയും അതിൽ അധിഷ്ഠിതമായ ധാർമികതയുടെയും ഉത്തമ മാതൃകകളായിട്ടാണ് അവരെ അവതരിപ്പിച്ചിരിക്കുന്നത്.

## 2. ആദിമസഭയുടെ പാരമ്പര്യം

പുരാതന ക്രൈസ്തവകേന്ദ്രങ്ങളായ യരുശലേം, അന്ത്യോഖ്യാ, അലക്സാന്ത്രിയ, റോം, കോൺസ്റ്റാന്റിനോപ്പിൾ തുടങ്ങിയവയെല്ലാം റോമാ സാമ്രാജ്യത്തിന്റെ വിശാലമായ അതിരുകൾക്കുള്ളിലായിരുന്നു. എപ്പിസ്കോപ്പാ തുടങ്ങിയ വൈദികസ്ഥാനങ്ങൾക്കു പില്ക്കാലത്തുണ്ടായ പരിണാമങ്ങളും വികാസവും റോമാ സാമ്രാജ്യത്തിനുള്ളിലെ ഈ കേന്ദ്രങ്ങളിലാണു മുഖ്യമായും സംഭവിച്ചത്. റോമാ സാമ്രാജ്യത്തിനു പുറത്തു പേർഷ്യാ, ഇൻഡ്യാ എന്നീ സ്ഥലങ്ങളിലൊക്കെ പുരാതന സഭകളുണ്ടായിരുന്നെങ്കിലും ചരിത്രപരമായ പല കാരണങ്ങൾ കൊണ്ടു മുകളിൽപ്പറഞ്ഞ ക്രൈസ്തവ കേന്ദ്രങ്ങളിലുണ്ടായ സഭാഘടനകളും രീതികളുമാണു പില്ക്കാലത്തു പൊതുവേ എല്ലായിടത്തും പ്രാബല്യത്തിൽ വന്നത്.

ക്രിസ്തീയ സമൂഹങ്ങൾ ആദ്യരൂപമെടുത്തത് നഗരങ്ങളിലാണ്. പുതിയനിയമത്തിൽ കാണുന്ന ക്രിസ്തീയ കൂട്ടങ്ങളെ ഏഷ്യാമൈനറിലും യൂറോപ്പിലുമുള്ള ചില പട്ടണങ്ങളോടു ബന്ധപ്പെട്ടാണു നാം കാണുന്നത്. ആളുകൾ കൂടിതാമസിക്കുന്ന പട്ടണപ്രദേശങ്ങളിൽ സുവിശേഷകർക്ക് എത്തുന്നതിനും കൂടുതൽ ആളുകൾക്കു സുവിശേഷം കേൾക്കുന്നതിനും അവസരമുണ്ടായി. വളരെ ക്രമേണയാണു ഗ്രാമങ്ങളിലേക്കു വ്യാപകമായി സുവിശേഷം പ്രചരിച്ചതും അവിടെ സഭകൾ സ്ഥാപിക്കപ്പെട്ടതും. ഒരു പട്ടണത്തിൽ സാധാരണഗതിയിൽ ഒരു ക്രിസ്തീയ കൂട്ട (സഭ) മാണ് ഉണ്ടായിരുന്നത്. വി. കുർബാനയ്ക്കായി അവിടെയുള്ള എല്ലാവരും ഒരുമിച്ചുകൂടിയിരുന്നു. ഇങ്ങനെ കൂടിവരുന്ന സഭയ്ക്ക് ഒരു അദ്ധ്യക്ഷൻ (എപ്പിസ്ക്കോപ്പാ) ഉണ്ടായിരുന്നു. അദ്ദേഹമായിരുന്നു വി. കുർബാനയിൽ പ്രധാന കാർമികത്വം വഹിച്ചിരുന്നത്. അപ്പോൾ ഒരു പ്രത്യേക സ്ഥലത്ത് ഒരു ക്രിസ്തീയ സമൂഹത്തിന് ഒരു എപ്പിസ്ക്കോപ്പാ എന്നതായിരുന്നു ആദ്യകാല പാരമ്പര്യം. എന്നാൽ പെട്ടെന്നു ക്രിസ്തീയസഭ വളരുകയും ആളുകളുടെ സംഖ്യയനുസരിച്ച് ഒരു സ്ഥലത്തു തന്നെ ഒന്നിലധികം ക്രിസ്തീയ കൂട്ടങ്ങൾ (ഇടവകകൾ) രൂപമെടുക്കുകയും ചെയ്തു. അപ്പോൾ ഒരു സ്ഥലത്തു തന്നെ ഒന്നി

ലധികം എപ്പിസ്കോപ്പാമാർ ഉണ്ടാകുന്നത് ഉചിതമല്ലെന്നു വന്നു. അങ്ങനെ യാണു കശ്ശീശന്മാരുടെ പ്രത്യേക പാരമ്പര്യം ഉടലെടുത്തത്. ഒരു പ്രദേ ശത്ത് എപ്പിസ്ക്കോപ്പാ പ്രധാന മേലദ്ധ്യക്ഷനായിരിക്കുകയും അദ്ദേഹം കൈവെപ്പു മൂലം അധികാരപ്പെടുത്തുന്ന പട്ടക്കാരായ കശ്ശീശന്മാർ (മൂപ്പ ന്മാർ) ആ പ്രദേശത്തുള്ള ഇടവകകളിൽ എപ്പിസ്കോപ്പായ്ക്കു വേണ്ടി വി. കുർബ്ബാനയിലും മറ്റു കൂദാശകളിലും പ്രധാന കാർമികത്വം വഹിക്കുകയും ജനങ്ങളുടെ ഇടയപരിപാലനം ഏറ്റെടുക്കുകയും ചെയ്തു. ഇപ്പോൾ നാം സഭയിൽ കാണുന്ന അജപാലനഘടനയുടെ തുടക്കം ഇങ്ങനെയാണ്.

### 3. വൈദികസ്ഥാനികൾ ദൈവജനത്തോടു കൂടെ

ഓരോ സ്ഥലത്തുമുള്ള എപ്പിസ്കോപ്പാ ഏകനായിട്ടല്ല നിലകൊണ്ടത്. കശ്ശീശന്മാരും ശെമ്മാശ്ശന്മാരും ഉൾപ്പെട്ട ഒരു ചെറിയ സമൂഹം എപ്പോഴും അദ്ദേഹത്തെ സഹായിക്കുന്നതിനും ഉപദേശങ്ങൾ നല്കുന്നതിനും തയാ റായി അദ്ദേഹത്തിന്റെ കൂടെ ജീവിച്ചിരുന്നു. ജനങ്ങളുമായുള്ള സജീവബ ന്ധത്തിലാണ് സഭാദ്ധ്യക്ഷൻ ജീവിച്ചത്. ജനങ്ങളിൽ പക്വമതികളായ കുറെ വ്യക്തികളും കശ്ശീശന്മാരും ശെമ്മാശ്ശന്മാരും എപ്പിസ്കോപ്പായോടൊപ്പം ചേരുന്ന കൗൺസിൽ ഏതാണ്ടൊരു ഉപദേശകസമിതിയുടെയും ആത്മീയ കൂട്ടായ്മയുടെയും സ്ഥാനം വഹിച്ചിരുന്നു. ഓരോ പ്രദേശത്തുമുള്ള സഭ യുടെ ആത്മീയവും ഭൗതികവുമായ നടത്തിപ്പിൽ മുഖ്യപങ്കു വഹിച്ചിരുന്നതു ബിഷപ്പിനെ ചുറ്റിയുള്ള ഈ കൗൺസിലാണ്. ഇന്നും നമ്മുടെ സഭയിൽ ഈ പാരമ്പര്യത്തിന്റെ തുടർച്ചയായിട്ടാണു ഭദ്രാസന കൗൺസിലുകൾ നടന്നുവരുന്നത്. സാധാരണഗതിയിൽ ഒരു ഭദ്രാസനത്തിലെ ജനങ്ങളുടെ സഭാജീവിതത്തെ ബാധിക്കുന്ന പ്രധാന പ്രശ്നങ്ങളെല്ലാം എപ്പിസ്കോപ്പാ അദ്ധ്യക്ഷനായിരിക്കുന്ന ഈ കൗൺസിലാണു കൈകാര്യം ചെയ്യുന്നത്. ഇതിന്റെ ചെറിയ രൂപമെന്ന നിലയിലാണ് ഓരോ ഇടവകയിലും പട്ടക്കാ രൻ അദ്ധ്യക്ഷനായുള്ള ഇടവക കൗൺസിലുകൾ രൂപംകൊണ്ടത്. ഇടവക യിലെ ജനങ്ങളുടെ ആത്മീയവും ഭൗതികവുമായ എല്ലാ കാര്യങ്ങളിലും വൈദികനെ സഹായിക്കുന്നതിനും ഉപദേശിക്കുന്നതിനും ഇടയപരിപാലന ശുശ്രൂഷയിൽ അദ്ദേഹത്തോടൊപ്പം സഹകരിക്കുന്നതിനുമാണ് ഇത്തരം കമ്മറ്റികൾ ഉണ്ടായിരിക്കുന്നത്. ലൗകിക വസ്തുവിലും സ്വത്തിലുമുള്ള ഭരണം മാത്രമാണ് അത്തരം കമ്മറ്റികളുടെ ചുമതല എന്നു പലരും തെറ്റി ദ്ധരിക്കാറുണ്ട്. ഇടവകകളെ പൊതുവായി ബാധിക്കുന്ന സംഗതികളെ സംബ ന്ധിച്ച് അടിസ്ഥാനപരമായ തീരുമാനങ്ങൾ എടുക്കുന്നത് പൊതുയോഗങ്ങ ളാണ്. ഇടവക പൊതുയോഗത്തിനും ആത്മീകസ്വഭാവമുണ്ട്. രാജകീയ പുരോഹിതവർഗമാകുന്ന ദൈവജനത്തിന്റെ കൂട്ടമാണ് അത്. പരിശുദ്ധാത്മ നടത്തിപ്പിൽ വിശ്വസിച്ചു കൂടുന്ന ഇത്തരം കൂട്ടങ്ങൾ വെറും ലൗകിക ഭര ണസമിതികളല്ല. സഭയുടെ ആകമാനതലത്തിൽ അസോസ്യേഷൻ എന്ന

പേരിൽ ഓരോ ഇടവകയിൽ നിന്നു രണ്ടു ജനപ്രതിനിധികളും ഒരു വൈദികനും എല്ലാ മെത്രാപ്പോലീത്തന്മാരും സഭയുടെ പ്രധാന മേലദ്ധ്യക്ഷനും ഉൾപ്പെടുന്ന അതിവിപുലമായ പൊതുയോഗം നമ്മുടെ സഭയിലുണ്ട്. സഭയെ മുഴുവൻ പ്രതിനിധാനം ചെയ്യുന്ന ഇത്തരം സമിതികൾ പുരാതന ക്രിസ്തീയ പാരമ്പര്യത്തിന്റെ സമുചിതമായ തുടർച്ചയാണ്. സഭയിലെ മേല്പട്ടക്കാരും പട്ടക്കാരും ശെമ്മാശ്ശന്മാരും ജനങ്ങളിൽ നിന്ന് വേറിട്ട് നില്ക്കുകയല്ലെന്നും, പ്രത്യേകമായ പരിശുദ്ധാത്മ നൽവരം മൂലം അവർ നേതൃത്വം കൊടുക്കുന്ന ദൈവജനത്തിന്റെ ഭാഗം കൂടിയാണ് അവരെന്നും ഇങ്ങനെയുള്ള കൂട്ടങ്ങൾ വ്യക്തമാക്കുന്നു.

### 4. സുന്നഹദോസുകൾ

പല പ്രദേശങ്ങളിലുള്ള എപ്പിസ്ക്കോപ്പാമാർ ഒരുമിച്ചുചേരുന്ന കൗൺസിലുകളെയാണ് എപ്പിസ്കോപ്പൽ സുന്നഹദോസ് എന്നു വിളിക്കുന്നത്. മുൻപാഠങ്ങളിൽ വ്യക്തമാക്കിയിട്ടുള്ളതുപോലെ ഇത്തരം സുന്നഹദോസുകൾ സഭയുടെ ഐക്യത്തിന്റെയും കാതോലിക സ്വഭാവത്തിന്റെയും നിദർശനങ്ങളാണ്. റോമൻ ഭരണക്രമത്തിൻകീഴിൽ പ്രധാന നഗരങ്ങളിലെ എപ്പിസ്കോപ്പാമാർക്ക് പ്രത്യേക ചില സ്ഥാനങ്ങളും പദവികളും ലഭിച്ചു. അങ്ങനെയുള്ളവരെയാണു മെത്രാപ്പോലീത്താമാർ എന്നു വിളിച്ചുതുടങ്ങിയത്. ചിലപ്പോൾ ഒരു മെത്രാപ്പോലീത്തായുടെ ഭരണസീമയ്ക്കുള്ളിൽ പല എപ്പിസ്കോപ്പാമാരുണ്ടായിരിക്കും. പാത്രിയർക്കീസ്, കാതോലിക്കാ എന്നീ സ്ഥാനങ്ങളും പില്ക്കാലത്ത് ഇങ്ങനെയുണ്ടായതാണ്. ഏറ്റവും പ്രധാന നഗരത്തിലെ എപ്പിസ്കോപ്പായെ ആ പ്രദേശത്തെ സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി തെരഞ്ഞെടുക്കുകയും അദ്ദേഹം സഭയുടെ മുഖ്യവക്താവും പ്രധാന പിതാവുമായിത്തീരുകയും ചെയ്തു. റോമാ സാമ്രാജ്യത്തിനുള്ളിൽ ഇത്തരം സ്ഥാനികളെ പാത്രിയർക്കീസ് എന്നു വിളിച്ചപ്പോൾ, സാമ്രാജ്യത്തിനു പുറത്തു തത്തുല്യമായ സ്ഥാനങ്ങൾ അലങ്കരിച്ചവരെ കാതോലിക്കാ എന്നു വിളിച്ചു. ഇവരുടെ സ്ഥാനം സഭയ്ക്ക് ഉപരിയല്ല, പ്രത്യുത സഭയ്ക്കുള്ളിലും ദൈവജനത്തോടു കൂടിയുമാണ്.

### 5. വൈദികസ്ഥാനം സഭയ്ക്കുള്ളിൽ

സഭാഘടനയെക്കുറിച്ച് ഇത്രയും പറഞ്ഞത് ഒരു കാര്യം വ്യക്തമാക്കാനാണ്. എപ്പിസ്കോപ്പാ, കശ്ശീശാ, ശെമ്മാശ്ശൻ എന്നീ വൈദികസ്ഥാനങ്ങൾക്ക് അർത്ഥമുണ്ടാകുന്നതു വിശുദ്ധ സഭയ്ക്കുള്ളിലാണ്. ഈ സ്ഥാനങ്ങൾ വഹിക്കുന്നവരെല്ലാം വി. മാമോദീസായും മൂറോനഭിഷേകവും ഏറ്റു സഭയുടെ അംഗങ്ങളായിത്തീർന്നവരാണ്. മിശിഹായുടെ ശരീരമായ സഭയിലെ അവയവങ്ങളായിരിക്കുന്ന ഈ അവസ്ഥ പരമ പ്രധാനമാണ്. ഏതെങ്കിലും വൈദികസ്ഥാനത്തേക്കു ഒരാൾ ഉയർത്തപ്പെടുമ്പോൾ അതിന്റെ അടി

സ്ഥാനം, അദ്ദേഹം വി. മാമോദീസായിലൂടെ മൂറോനഭിഷേകം മൂലം കർത്താവിന്റെ തിരുശരീരരക്തങ്ങളിൽ പങ്കാളിയായ ഒരു ക്രിസ്ത്യാനിയാണ് എന്നതാണ്. ഈ ഉറച്ച അടിസ്ഥാനത്തിന്മേലാണു പരിശുദ്ധാത്മാവിന്റെ നിയോഗം, ദൈവജനത്തിന്റെ സമ്മതം (സ്വീകരണം), എപ്പിസ്കോപ്പായുടെ കൈവയ്പ് എന്നിവയിലൂടെ വൈദികസ്ഥാനത്തിന് അനുയോജ്യമായ പരിശുദ്ധാത്മ നൽവരങ്ങൾ ഒരു വ്യക്തി പ്രാപിക്കുന്നത്. സഭയുടെ നാമത്തിലും സഭയ്ക്കു വേണ്ടിയും സഭയോടു കൂടിയും പ്രകടിപ്പിക്കപ്പെടേണ്ട നൽവരങ്ങളാണ് ഇവ.

**ചോദ്യങ്ങൾ**

1. എപ്പിസ്കോപ്പാ, കശ്ശീശാ, ശെമ്മാശ്ശൻ എന്നീ വാക്കുകളുടെ അർത്ഥമെഴുതുക.
2. എപ്പിസ്കോപ്പായുടെ കൗൺസിൽ (ഉപദേശകസമിതി) എന്താണെന്ന് ഒരു ഖണ്ഡികയിൽ വ്യക്തമാക്കുക.

## പാഠം 3

# പുരോഹിതന്റെ വിളിയും തെരഞ്ഞെടുപ്പും

❑ സഭയും വ്യക്തികളുടെ വിളിയും ❑ സ്വയം മുൻപോട്ടു വരുന്നില്ല ❑ ക്രിസ്തീയസമൂഹം വിളിക്കുന്നു ❑ ഉൾപ്രേരണയുടെസ്ഥാനം ❑ കൈവെപ്പിലൂടെ പൂർണ്ണമാകുന്നു

പുരോഹിതനായിത്തീരുന്ന വ്യക്തിയും രാജകീയ പുരോഹിതവർഗമാകുന്ന ദൈവജനവും തമ്മിലുള്ള മൗലികവും വേർപിരിക്കാനാവാത്തതുമായ ബന്ധത്തെക്കുറിച്ചു നാം സൂചിപ്പിച്ചു. പുരോഹിതന്റെ വിളിയും തെരഞ്ഞെടുപ്പും ഏതു വിധത്തിലുള്ളതാണെന്നു നോക്കാം.

### 1. സഭയും വ്യക്തികളുടെ വിളിയും

പുരോഹിതന്റെ വിളിയെപ്പറ്റി ചിന്തിക്കുമ്പോൾ, കർത്താവ് താൻ തെരഞ്ഞെടുത്ത ശിഷ്യന്മാരോടു പറയുന്ന വാക്കുകൾ നിർണായകമാണ്. 'നിങ്ങൾ എന്നെ തെരഞ്ഞെടുത്തു എന്നല്ല ഞാൻ നിങ്ങളെ തെരഞ്ഞെടുത്തു, നിങ്ങൾ പോയി ഫലം കായ്ക്കേണ്ടതിന്നും നിങ്ങളുടെ ഫലം നിലനില്ക്കേണ്ടതിന്നും നിങ്ങളെ ആക്കിവെച്ചുമിരിക്കുന്നു' (യോഹ. 15:16). ദൈവവിളി (vocation) എന്നതു വൈദികനാവാൻ ഒരു വ്യക്തിയുടെ മനസ്സിൽ

ദൈവം തോന്നിക്കുന്ന ആഗ്രഹമാണ് എന്ന ചിന്തയിൽ ദൈവവിളിയെ വളരെ വ്യക്തിഗതമായി വ്യാഖ്യാനിക്കുന്ന പാശ്ചാത്യ നവീകരണപാരമ്പര്യം നമുക്കു പരിചിതമാണ്. ഇന്നു നമ്മുടെ സഭയിലും പ്രായോഗികമായി ഈ വീക്ഷണം പരന്നിട്ടുണ്ട്. അതുകൊണ്ടു സെമിനാരി വിദ്യാഭ്യാസത്തിനായി വ്യക്തികൾ സ്വയം തീരുമാനമെടുത്തു മുൻപോട്ടു വരുകയാണു പൊതുവേ കാണുന്നത്. വ്യക്തിയുടെ നല്ല ആഗ്രഹത്തിനു സ്ഥാനമുണ്ട്. അതു പരിശുദ്ധാത്മ പ്രേരിതവുമായിരിക്കാം. എന്നാൽ ഓർത്തഡോക്സ് സഭയുടെ പുരാതന പാരമ്പര്യമനുസരിച്ചു വ്യക്തിപരമായ ആഗ്രഹത്തേക്കാളുപരി, പരിശുദ്ധാത്മാവിന്റെ പ്രേരണ സഭയുടെ വിളിയിലൂടെ അനുഭവപ്പെടുന്നതിന്റെ ഫലമായി, സഭാംഗങ്ങളിൽ പക്വമതികളും അനുയോജ്യരുമായ വ്യക്തികൾ പൗരോഹിത്യ ശുശ്രൂഷയിലേക്കു വരുകയായിരുന്നു പതിവ്. വൈദികപദവിയിലേക്കോ മേൽപ്പട്ടസ്ഥാനത്തേക്കോ ലഭിച്ച സഭയുടെ ക്ഷണം സ്വീകരിക്കാൻ വിനയം മൂലം മടി കാണിച്ച പല വ്യക്തികളെയും സഭ നിർബന്ധപൂർവം പുരോഹിതന്മാരാക്കിയ ധാരാളം സംഭവങ്ങൾ സഭാചരിത്രത്തിലുണ്ട്. അങ്ങനെ വന്നവരൊക്കെ ഉത്തമ പുരോഹിതരായി ശോഭിക്കുകയും ചെയ്തു. നേരെ മറിച്ചു, മേൽപ്പട്ടസ്ഥാനത്തിനും മറ്റും സ്വയം പേരു നിർദ്ദേശിച്ച്, പ്രചരണം നടത്തി, തെരഞ്ഞെടുപ്പിൽ ജയിക്കാൻ ശ്രമിച്ച പലരെയും അക്കാരണം കൊണ്ടു തന്നെ സഭ അയോഗ്യരായി തള്ളിക്കളഞ്ഞിട്ടുണ്ട്. അപ്പോൾ ഒരു കാര്യം വ്യക്തമാണ്. കർത്താവിനെപ്പോലെ സമൂഹത്തിനു വേണ്ടി ഇടയനും പുരോഹിതനും പ്രവാചകനുമായി നിലകൊള്ളാനുള്ള വിളി വ്യക്തിപരമായ ഒരാഗ്രഹത്തിന്മേലല്ല നിലകൊള്ളുന്നത്. പ്രത്യുത ദൈവജനത്തിന്റെ പരിശുദ്ധാത്മപ്രേരിതമായ ക്ഷണത്തിലും സമ്മതത്തിലും സ്വീകരണത്തിലുമാണ്.

## 2. സ്വയം മുൻപോട്ടു വരുന്നില്ല

പഴയനിയമത്തിലും പുരോഹിതനു സമൂഹത്തിന്റെ വിളി സുപ്രധാനമായിരുന്നതായി എബ്രായ ലേഖന കർത്താവു പറയുന്നു. 'എന്നാൽ അഹരോനെപ്പോലെ ദൈവം വിളിക്കുന്നവനല്ലാതെ ആരും ആ സ്ഥാനം സ്വയമേ എടുക്കുന്നില്ല. അവ്വണ്ണം ക്രിസ്തുവും മഹാപുരോഹിതൻ ആകുവാനുള്ള മഹത്വം സ്വതവേ എടുത്തിട്ടില്ല' (5:4-5). ക്രിസ്തീയ സമൂഹം നല്കുന്ന ക്ഷണം സമൂഹത്തിന്റെ ആത്മീയാനുഭവത്തിന്റെയും വിളിക്കപ്പെടുന്ന വ്യക്തിയെക്കുറിച്ചുള്ള അവധാനപൂർവമായ വിലയിരുത്തലിന്റെയും, സമൂഹത്തിന്റെ ആവശ്യത്തിന്റെയും അടിസ്ഥാനത്തിലായിരിക്കും. അതുകൊണ്ട് ആ വിളി തെറ്റായിപ്പോകാനുള്ള സാദ്ധ്യത വിരളമാണ്. അപ്പോസ്തോലപ്രവൃത്തികളിൽ ശെമ്മാശ്ശന്മാരെ തെരഞ്ഞെടുക്കുന്നത് അപ്പോസ്തോലന്മാർ തനിച്ചല്ല, ശിഷ്യസമൂഹം മുഴുവനും കൂടിയാണ് (6:2-4). അതുപോലെ തന്നെ യറുശലേം സുന്നഹദോസിന്റെ തീരുമാനം അന്ത്യോഖ്യയിലും മറ്റുമുള്ള സഭ

കളെ അറിയിക്കുന്നതിനായി ആളുകളെ തെരഞ്ഞെടുക്കുന്നത് 'അപ്പോസ്തോലന്മാരും മൂപ്പന്മാരും സർവസഭയും' ഒരുമിച്ചു കൂടിയാണ് (അപ്പോ. പ്ര. 15:23).

### 3. ക്രിസ്തീയസമൂഹം വിളിക്കുന്നു

അപ്പോസ്തോലികമായ ഈ വിശിഷ്ട പാരമ്പര്യം ഒരളവിൽ ഓർത്തഡോക്സ് സഭയിൽ പരിരക്ഷിക്കപ്പെടുന്നുണ്ട്. ഇപ്പോഴും എപ്പിസ്കോപ്പന്മാരെ തെരഞ്ഞെടുക്കുന്നതു സഭ മുഴുവന്റെയും പ്രതിനിധികൾ പരിശുദ്ധാത്മശക്തിയിൽ ഒന്നിച്ചുകൂടിയാണ്. റോമൻ കത്തോലിക്കാസഭയിൽ മാർപ്പാപ്പാ നേരിട്ടു ബിഷപ്പന്മാരെ നിയമിക്കുന്ന രീതിയാണു മുഖ്യമായും നിലവിലുള്ളത്. അടുത്ത കാലത്തായി ജനങ്ങളുടെ ഇഷ്ടമറിയാനുള്ള സംവിധാനങ്ങൾ ഉണ്ടാകേണ്ടത് ആവശ്യമാണ് എന്ന ചിന്ത റോമൻ സഭയിലും ഉടലെടുത്തിട്ടുണ്ട്. ജനങ്ങൾ നിർദ്ദേശിക്കയും അവർ 'യോഗ്യൻ' (ആക്സിയോസ്) എന്ന് ഉച്ചത്തിൽ വിളിച്ചുപറഞ്ഞു സ്വീകരിക്കുകയും ചെയ്യുന്നവരാണു പാരമ്പര്യമനുസരിച്ചു ഓർത്തഡോക്സ് സഭയിലെ എപ്പിസ്കോപ്പാമാരായിത്തീരുന്നത്. വൈദികരുടെ കാര്യത്തിലും അടുത്ത കാലം വരെ, സഭയിലെ ഇടവകകൾ യോഗ്യരായ വ്യക്തികളെ തെരഞ്ഞെടുത്തു മെത്രാപ്പോലീത്തായുടെ അടുത്തേയ്ക്ക് അയയ്ക്കുന്ന രീതിയായിരുന്നു നിലവിലിരുന്നത്. ആധുനികമായ സെമിനാരി വിദ്യാഭ്യാസം വന്നതിനുശേഷം ഈ പാരമ്പര്യത്തിനു മങ്ങലേറ്റിട്ടുണ്ട്. എങ്കിലും, സ്വമനസ്സാലെ വൈദിക സെമിനാരിയിൽ ചേർന്നു പൗരോഹിത്യം സ്വീകരിക്കുവാൻ ആഗ്രഹിക്കുന്നവർ അവരുടെ മാതൃ ഇടവകകൾക്കും സഭയ്ക്കു മുഴുവനും സ്വീകാര്യരും സമ്മതരും ആണെന്ന് ഉറപ്പു വരുത്താനുള്ള മാർഗങ്ങൾ സംവിധാനം ചെയ്തിട്ടുണ്ട്. മുകളിൽ സൂചിപ്പിച്ച കുറവിനെ ഇത് ഒരളവു വരെ പരിഹരിക്കുന്നു.

### 4. ഉൾപ്രേരണയുടെ സ്ഥാനം

ദൈവവിളിയിൽ ദൈവജനത്തിനുള്ള പങ്കിനെപ്പറ്റി ഇത്രയും പറഞ്ഞതുകൊണ്ടു വ്യക്തിപരമായ ആഗ്രഹവും ശക്തിയായ ഉൾപ്രേരണയും അർത്ഥരഹിതമാണെന്നു വരുന്നില്ല. പൗലോസ് അപ്പോസ്തോലൻ തിമോഥിയോസിനെഴുതിയ ഒന്നാം ലേഖനത്തിൽ പറയുന്നു, 'ഒരുവൻ അദ്ധ്യക്ഷസ്ഥാനം കാംക്ഷിക്കുന്നെങ്കിൽ നല്ല വേല ആഗ്രഹിക്കുന്നു എന്നുള്ളതു വിശ്വാസയോഗ്യം ആകുന്നു' (3:1). വി. പൗലോസിനുണ്ടായ വിളി അദ്ദേഹത്തിന്റെ വിവരണമനുസരിച്ചു തികച്ചും വ്യക്തിപരമായ ദർശനത്തിലൂടെയായിരുന്നു. ഉയിർത്തെഴുന്നേറ്റ ക്രിസ്തു നേരിട്ടു പൗലോസിനു പ്രത്യക്ഷപ്പെടുകയും തന്നെ അപ്പോസ്തോലനായി വിളിക്കയും ചെയ്തു (അപ്പോ. പ്ര. 22: 6–10). പക്ഷേ തുടർന്നു വായിക്കുമ്പോൾ മനസ്സിലാകും, ദൈവത്തിന്റെ തെരഞ്ഞെടുപ്പു പല വിധത്തിൽ സഭയിലൂടെ പൗലോസിനു വെളിപ്പെട്ടു എന്ന്.

പരിശുദ്ധാത്മാവിന്റെ നിയോഗം മറ്റു വ്യക്തികളിലൂടെയോ സ്വന്തം ഉൾപ്രേര ണയിലൂടെയോ സഭയുടെ വിളികളിലൂടെയോ ലഭിക്കാം. ഏതൊക്കെ തര ത്തിൽ പരിശുദ്ധാത്മാവു വ്യക്തികളെ പൗരോഹിത്യ ശുശ്രൂഷയ്ക്കായി വിളിക്കും എന്നതിനു നാം യാതൊരു പരിധിയും കല്പിക്കുന്നില്ല. ആത്മാ വിന്റെ വ്യാപാരങ്ങൾക്കു പരിധി നിർണ്ണയിക്കുവാൻ നമുക്ക് അവകാശമില്ല.

### 5. കൈവെപ്പിലൂടെ പൂർണ്ണമാകുന്നു

എങ്ങനെ വിളിക്കപ്പെട്ടാലും സഭയിലെ മേൽപ്പട്ടക്കാരുടെ കൈവെപ്പി ലൂടെയാണു ദൈവവിളി പൂർണ്ണമാകുന്നത്. കർത്താവിൽനിന്ന് അപ്പോ സ്തോലന്മാരിലൂടെ ലഭിച്ച അധികാരത്താലാണു സഭയ്ക്കുവേണ്ടി സഭ യോടൊപ്പം നിന്നുകൊണ്ട് മേൽപ്പട്ടക്കാരൻ വ്യക്തികൾക്കു കൈവെപ്പ് നല്കുന്നത്. 'മൂപ്പന്മാരുടെ കൈവെപ്പോടു കൂടെ നിനക്കു ലഭിച്ചതായി നിന്നി ലുള്ള കൃപാവരത്തെ ഉപേക്ഷയായി വിചാരിക്കരുത്' എന്നു പ. പൗലോസ് തിമോഥിയോസിനെ ഓർമ്മിപ്പിക്കുന്നു (1 തിമോ. 4:14).

ചുരുക്കത്തിൽ വൈദികസ്ഥാനികളുടെ വിളിയും തെരഞ്ഞെടുപ്പും സംബ ന്ധിച്ചു മൂന്നു കാര്യങ്ങൾ അനുപേക്ഷണീയങ്ങളാണ്.

1. പരിശുദ്ധാത്മാവാണു വിശ്വാസികളായ വ്യക്തികളെ പ്രത്യേകം പൗരോ ഹിത്യത്തിനായി നിയോഗിക്കുന്നത്. 'നിങ്ങളെത്തന്നെയും താൻ (ക്രിസ്തു) സ്വന്തരക്തത്താൽ സമ്പാദിച്ചിരിക്കുന്ന ദൈവത്തിന്റെ സഭയെ മേയ്പാൻ പരിശുദ്ധാത്മാവു നിങ്ങളെ അദ്ധ്യക്ഷരാക്കി വച്ച ആട്ടിൻകൂട്ടം മുഴുവനെയും സൂക്ഷിച്ചുകൊൾവിൻ' എന്നു പ. പൗലോസ് എഫേസൂസിലെ മൂപ്പന്മാരോടു പറയുന്നു (അപ്പോ. പ്ര. 20:28).

2. രാജകീയ പുരോഹിതവർഗമാകുന്ന വിശുദ്ധ സഭയുടെ വിളിയും സമ്മ തവും സ്വീകരണവും വ്യക്തികൾക്കു സഭയിൽ പ്രത്യേക പൗരോഹിത്യം നല്കുന്നതിന് ആധാരമാണ്.

3. മേൽപ്പട്ടക്കാർ ദൈവജനത്തോടൊപ്പം നിന്നുകൊണ്ട് പ്രത്യേകം വിളി ക്കപ്പെട്ട വ്യക്തികൾക്ക് അപ്പോസ്തോലിക കൈവെപ്പു നല്കുകയും പ്രത്യേക പരിശുദ്ധാത്മ നൽവരം അവർക്കു ലഭിക്കുന്നതിനായി പരിശുദ്ധാ ത്മാവിനെ ആഹ്വാനം ചെയ്യുകയും ചെയ്യുന്നു.

ഈ മൂന്നു വ്യവസ്ഥകൾ ഇല്ലാതെ പൗരോഹിത്യത്തിനുള്ള വിളിയും തെരഞ്ഞെടുപ്പും പൂർണമാകുന്നില്ല.

### ചോദ്യങ്ങൾ

1. പൗരോഹിത്യ പദവിയിലേക്കു സഭ വ്യക്തികളെ വിളിക്കുന്നതിനെപ്പറ്റി ഒരു ഖണ്ഡിക എഴുതുക.

2. വൈദിക സ്ഥാനികളുടെ വിളിയും തെരഞ്ഞെടുപ്പും സംബന്ധിച്ചു മൂന്നു പ്രധാനപ്പെട്ട സംഗതികൾ എഴുതുക.

## പാഠം 4

# എപ്പിസ്കോപ്പാ, കശ്ശീശാ, ശെമ്മാശ്ശൻ

❑ എപ്പിസ്കോപ്പാ ❑ കശ്ശീശന്മാർ ❑ ശെമ്മാശ്ശന്മാർ ❑ വിശുദ്ധക്രമം

### 1. എപ്പിസ്കോപ്പാ

സഭയുടെ ഘടനയിൽ എപ്പിസ്കോപ്പായുടെ സ്ഥാനം സുപ്രധാനമാണ്. അപ്പോസ്തോലന്മാരുടെ കാലത്തിനുശേഷം സഭാജീവിതത്തിന്റെ കേന്ദ്ര ബിന്ദുക്കളിലൊന്നായി നാം കാണുന്നത് ഇടയനും ഗുരുവുമായ എപ്പിസ്കോപ്പായെയാണ്. അപ്പോസ്തോലിക പിതാവും അന്ത്യോഖ്യയിലെ എപ്പിസ്കോപ്പായുമായിരുന്ന വിശുദ്ധ ഇഗ്നാത്തിയോസ് രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിലെഴുതിയ ലേഖനങ്ങളിൽ ഇക്കാര്യം എടുത്തു പറയുന്നുണ്ട്. 'എവിടെ എപ്പിസ്കോപ്പായുണ്ടോ അവിടെ സഭയുമുണ്ട്' എന്നാണദ്ദേഹം പറയുന്നത്. സഭയുടെ അദ്ധ്യക്ഷനായ എപ്പിസ്കോപ്പായിൽ നിന്നു വേർപെട്ടു നില്ക്കുന്നവർ സഭയ്ക്ക് ഇതരന്മാരാണ് എന്നും അദ്ദേഹം പറയുന്നു.

വിശുദ്ധ കുർബാനയെ കേന്ദ്രീകരിച്ച്, അതിൽ പ്രധാന കാർമികത്വം വഹിക്കുന്ന എപ്പിസ്കോപ്പായും അദ്ദേഹത്തിനു ചുറ്റും നില്ക്കുന്ന കശ്ശീശന്മാരുടെയും ശെമ്മാശ്ശന്മാരുടെയും വൃന്ദങ്ങളും അടങ്ങിയ വാങ്മയചിത്രമാണ് ആദിമ സഭാപിതാക്കന്മാർ നമുക്കു നല്കുന്നത്. ഇതിൽ വി. കുർബാനയും എപ്പിസ്കോപ്പായും ക്രിസ്തീയ സമൂഹത്തിന്റെ കേന്ദ്രബിന്ദുക്കളായി വർത്തിക്കുന്നു.

മഹാപുരോഹിതനും നല്ല ഇടയനുമായ ക്രിസ്തുവിന്റെ കൗദാശിക സാന്നിദ്ധ്യ (Sacramental Presence) മാണ് എപ്പിസ്കോപ്പാ എന്ന് ഓർത്തഡോക്സ് പാരമ്പര്യം പഠിപ്പിക്കുന്നു. ക്രിസ്തുവിന്റെ അസാന്നിദ്ധ്യത്തിൽ തനിക്കു പകരം നില്ക്കുന്ന ആൾ (വികാരി) അല്ല എപ്പിസ്കോപ്പാ. നേരെ മറിച്ച്, ദൈവജനത്തിന്റെ മദ്ധ്യത്തിൽ നിലകൊള്ളുന്ന എപ്പിസ്കോപ്പായിലൂടെ ക്രിസ്തു തന്നെ സഭയിൽ സന്നിഹിതനാകുന്നു. ജനങ്ങളുടെ പാപങ്ങളെ മോചിക്കുവാനും നല്ല ഇടയനെപ്പോലെ അവരെ വഴി നടത്തുവാനും, ജനങ്ങൾക്കുവേണ്ടി പുരോഹിതനായി മദ്ധ്യസ്ഥതയണയ്ക്കുവാനും എപ്പിസ്കോപ്പാ വിളിക്കപ്പെട്ടിരിക്കുന്നു. പുതിയനിയമത്തിൽ കർത്താവിനു നല്കി

യിരിക്കുന്ന 'പുരോഹിതൻ' എന്ന വിശേഷണം പില്ക്കാലത്ത് എപ്പിസ്കോപ്പായ്ക്കും നല്കപ്പെട്ടു. ക്രിസ്തുവിന്റെ കൗദാശിക സാന്നിദ്ധ്യമെന്ന നിലയിൽ സഭയിൽ എല്ലാവിധത്തിലും ക്രിസ്തുവിന്റെ മാതൃകയെ സ്വന്തജീവിതംകൊണ്ടു സവിശേഷമായി ഉദാഹരിച്ചു കാണിക്കുന്ന വ്യക്തിയായിരിക്കണം എപ്പിസ്കോപ്പാ എന്നാണു പ്രതീക്ഷിക്കപ്പെട്ടിരിക്കുന്നത്.

### 2. കശ്ശീശന്മാർ

ഓരോ വിശുദ്ധ കുർബാനയിലും അദ്ധ്യക്ഷനായിരിക്കേണ്ടത് എപ്പിസ്കോപ്പായാണെങ്കിലും, പ്രായോഗിക കാരണങ്ങൾ കൊണ്ട് ഇടവകകളിൽ കശ്ശീശന്മാരെ അധികാരപ്പെടുത്തിത്തുടങ്ങിയതായി മുൻപാഠത്തിൽ സൂചിപ്പിച്ചല്ലോ. പെട്ടെന്നു തന്നെ സഭാജീവിതത്തിലെ അനുപേക്ഷണീയ ഘടകമായിത്തീർന്നു അവർ. ഒരു ഇടവകയിൽ എപ്പിസ്കോപ്പാ ചെയ്യേണ്ടതായ എല്ലാ കാര്യങ്ങളും കശ്ശീശായ്ക്ക് ചെയ്യുവാൻ അധികാരം ലഭിച്ചു. എന്നാൽ സഭയുടെ പൊതുവായ കാര്യങ്ങളായ മൂറോൻ കൂദാശ, പട്ടം കൊടുക്കൽ എന്നിവ മാത്രം എപ്പിസ്കോപ്പായുടെ പ്രധാന കാർമികത്വത്തിൽ നടത്തിപ്പോന്നു. ഈ പാരമ്പര്യം ഇന്നുവരെയും സഭയിൽ നിലനില്ക്കുന്നു. അപ്പോൾ ഒരിടവകയെ സംബന്ധിച്ചിടത്തോളം പ്രായോഗികമായി പറഞ്ഞാൽ ക്രിസ്തുവിന്റെ കൗദാശിക സാന്നിദ്ധ്യം വഹിച്ചുകൊണ്ട് അവരുടെ ഇടയിൽ നിലകൊള്ളുന്നത് ആ ഇടവകയുടെ അദ്ധ്യക്ഷനായ കശ്ശീശായാണ്. പുരോഹിതനും ഇടയനും രാജാവും, പ്രവാചകനും ഗുരുവും വൈദ്യനുമായ യേശുക്രിസ്തുവിനെ തന്റെ ജീവിതത്തിലൂടെയും വ്യക്തിത്വത്തിലൂടെയും ഇടവകകളിൽ പ്രകാശിപ്പിക്കാൻ കശ്ശീശാ വിളിക്കപ്പെട്ടിരിക്കുന്നു. നാലാം നൂറ്റാണ്ടിന്റെ അവസാനത്തോടു കൂടെ എപ്പിസ്കോപ്പായെ മഹാപുരോഹിതൻ എന്നും കശ്ശീശായെ പുരോഹിതൻ എന്നും വ്യാപകമായി വിളിക്കുവാൻ തുടങ്ങി.

### 3. ശെമ്മാശ്ശന്മാർ

ശെമ്മാശ്ശന്മാരെ ആദ്യം തെരഞ്ഞെടുത്തതു 'ലൗകിക'മായ ചില കാര്യങ്ങൾക്കുവേണ്ടിയാണ്. അപ്പോസ്തോലന്മാർ ജീവിച്ചിരിക്കെത്തന്നെ ആദിമസഭയിൽ ഗ്രീക്കു ഭാഷക്കാരായ യെഹൂദന്മാരും എബ്രായ ഭാഷക്കാരായ യെഹൂദന്മാരും തമ്മിൽ ചെറിയ പിണക്കങ്ങളും പരാതികളും ഉണ്ടായി (അപ്പോ. പ്ര. 6:1–6). ആ കാര്യങ്ങളിൽ തീരുമാനമുണ്ടാകുന്നതിനും ഭക്ഷണം വിളമ്പുന്നതിലും മറ്റുമുള്ള പരാതികൾ ഒഴിവാക്കുന്നതിനും വിശ്വാസികളുടെ സമൂഹത്തിന്റെ അനുദിനഭരണം നടത്തുന്നതിനുമാണ് ഏഴ് 'ശുശ്രൂഷകന്മാരെ' തെരഞ്ഞെടുക്കുന്നത്. പക്ഷേ അവരുടെ യോഗ്യതയായി അപ്പോസ്തോലന്മാർ നിർദ്ദേശിച്ചത് 'പരിശുദ്ധാത്മാവും ജ്ഞാനവും നിറഞ്ഞ, നല്ല സാക്ഷ്യമുള്ള ഏഴു പുരുഷന്മാർ' എന്നാണ്. ക്രമേണ സഭയുടെ ആരാ

ധനാ സംവിധാനത്തിലെ അവിഭാജ്യഘടകമായിത്തീർന്നു ശെമ്മാശ്ശന്മാർ. സഭയുടെ ജീവകാരുണ്യപരവും സാമൂഹ്യവുമായ പ്രവർത്തനങ്ങളും ശെമ്മാശ്ശന്മാരുടെ ചുമതലയിൽ വന്നിട്ടുണ്ട്. എപ്പിസ്കോപ്പായുടെ പരിചരണം നിർവഹിക്കുന്നതും ശെമ്മാശ്ശന്മാരുടെ ജോലിയുടെ ഭാഗമായി. ഇന്നു കശ്ശീശാ സ്ഥാനത്തേക്കുള്ള ഒരു ചവിട്ടുപടിയായിട്ടാണു ശെമ്മാശ്ശന്റെ സ്ഥാനത്തെ പൊതുവെ മനസ്സിലാക്കുന്നത്. അതുകൊണ്ട് അത് 'അപൂർണ മായ പട്ട'മായി പലരും കരുതുന്നു. എന്നാൽ ആ സ്ഥാനം അതിൽത്തന്നെ പൂർണമാണ്. ആയുഷ്ക്കാലം മുഴുവൻ ശെമ്മാശ്ശന്മാരായിരുന്നിട്ടുള്ള വള രെയധികം പേരുണ്ട്. മാർ സ്തേഫാനോസ്, മാർ അപ്രേം തുടങ്ങിയ പ്രശ സ്തന്മാരായ ശെമ്മാശ്ശന്മാരെ സഭയുടെ ചരിത്രത്തിൽ കാണാം. പക്വമതി കളായ സ്ത്രീകളെ 'ശെമ്മാശ്ശിനി (deaconness) മാരായി കൈവെപ്പു നല്കി നിയമിക്കുന്ന രീതി അപ്പോസ്തോലിക കാലം മുതൽ ഉണ്ടായിരുന്നു. ക്രെം ക്രെയ സഭയിലെ 'ശുശ്രൂഷക്കാരി'യായ ഫേബയെ പൗലോസ് ശ്ലീഹാ ശ്ലാഘി ക്കുന്നതായി കാണുന്നു (റോമ. 16:1). ഇടക്കാലത്തു നിന്നുപോയ ഈ പാര മ്പര്യം സമുദ്ധരിക്കുന്നത് എന്തുകൊണ്ടും അഭികാമ്യമാണ്. പുരുഷന്മാരോ ടൊപ്പം 'ജീവന്റെ കൃപയ്ക്കു കൂട്ടവകാശികളും' സഭയുടെ രാജകീയ പൗരോ ഹിത്യത്തിൽ പൂർണ പങ്കാളികളുമായ സ്ത്രീകളുടെ വിലപ്പെട്ട സേവനം സഭയ്ക്കു ലഭിക്കുവാൻ ഇതു സഹായിക്കും.

### 4. വിശുദ്ധ ക്രമം

മേല്പട്ടക്കാരും പട്ടക്കാരും ശെമ്മാശ്ശന്മാരും അടങ്ങിയ വൈദികശ്രേ ണിയെ ഹയരാർക്കി (hierarchy) എന്നു ചിലപ്പോൾ വിശേഷിപ്പിക്കാറുണ്ട്. പുരോഹിതന്മാരുടെ ഭരണം എന്നാണ് ഈ വാക്കിനു റോമൻ കത്തോലി ക്കരും മറ്റും നല്കുന്ന അർത്ഥം. എന്നാൽ ഇതിന്റെ ശരിയായ അർത്ഥം ഇതല്ല. ഏതാണ്ട് അഞ്ചാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ 'അരിയോപഗക്കാര നായ ദീവന്നാസ്യോസ്' എന്ന തൂലികാനാമത്തിൽ പ്രശസ്തനായ ഒരു ക്രിസ്തീയ ചിന്തകൻ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഒരു കൃതിയിൽ ദൈവ സിംഹാസനത്തിനു ചുറ്റും നിരന്തരം ചലനാത്മകമായി ദൈവത്തെ മഹത്വ പ്പെടുത്തുന്ന ഒൻപതു വൃന്ദം മാലാഖമാരുടെ വർണനയുണ്ട്. ദൈവതേജസ് പ്രസരിപ്പിക്കാനുള്ള കഴിവനുസരിച്ചാണ് ഓരോ വൃന്ദത്തിന്റെയും നില ക്രമീ കരിച്ചിരിക്കുന്നത്. ഭാസുരമായ പ്രകാശത്തിന്റെയും അനന്തമായ ചലനത്തി ന്റെയും സമ്പൂർണ ചിത്രമാണിത്. ഇതിനെ 'വിശുദ്ധമായ ക്രമീകരണം' (ഹയ രാർക്കി) എന്ന് അദ്ദേഹം വിളിക്കുന്നു. സഭയിൽ മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശ്ശന്മാർ തുടങ്ങിയവരുടെ ക്രമീകരണത്തെ ഈ 'ദിവ്യ ഹയരാർക്കി' യോടാണ് അദ്ദേഹം ഉപമിക്കുന്നത്. അപ്പോൾ സഭയിലെ ഹയരാർക്കി 'പുരോഹിതന്മാരുടെ ഭരണമല്ല, പ്രത്യുത ദൈവസിംഹാസനത്തിനു ചുറ്റും നിന്നു ദിവ്യതേജസ് അനുഭവിക്കുകയും പ്രസരിപ്പിക്കുകയും ചെയ്യുന്ന മാലാ

ഖമാർക്കു തുല്യമായ വിശുദ്ധ ക്രമീകരണ' (Holy ordering) മാണ്. ഈ അർത്ഥമാണ് ഓർത്തഡോക്സ് പാരമ്പര്യത്തിൽ സ്വീകാര്യമായിട്ടുള്ളത്.

**ചോദ്യങ്ങൾ**

1. സഭയിൽ എപ്പിസ്കോപ്പായുടെ സ്ഥാനത്തെക്കുറിച്ച് ഒരു ഖണ്ഡിക എഴുതുക.
2. ശെമ്മാശ്ശന്മാരുടെ ചുമതലകൾ എന്തെല്ലാം?
3. വിശുദ്ധ ക്രമീകരണം (ഹയരാർക്കി) എന്നാൽ എന്ത്?

## പാഠം 5

# അപ്പോസ്തോലിക പിൻതുടർച്ച

❑ പിൻതുടർച്ച എങ്ങനെ ❑ സമൂഹത്തിന്റെ പിൻതുടർച്ച ❑ ജ്ഞാനവാദികളും അപ്പോസ്തോലിക പാരമ്പര്യവും

യേശുക്രിസ്തു തന്റെ അപ്പോസ്തോലന്മാർക്കു നല്കിയ അധികാരം എങ്ങനെയാണു പിൻതലമുറകളിലേക്കു പകരുന്നത് എന്നതിനെപ്പറ്റി ധാരാളം വിവാദങ്ങൾ ഉണ്ടായിട്ടുണ്ട്. 'അപ്പോസ്തോലിക പിൻതുടർച്ച' (Apostolic succession) എന്ന പ്രയോഗം പലപ്പോഴും തെറ്റായി വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്.

### 1. പിൻതുടർച്ച എങ്ങനെ

അപ്പോസ്തോലന്മാർ സഭ സ്ഥാപിച്ച പല സ്ഥലങ്ങളിലും ജനങ്ങൾക്കു സമ്മതന്മാരായ വ്യക്തികൾക്കു കൈവെപ്പു നല്കി അവരെ അതാതു സഭകളുടെ അദ്ധ്യക്ഷന്മാരായി നിയമിക്കുന്നതായി നാം മനസ്സിലാക്കുന്നുണ്ട്. അങ്ങനെ എപ്പിസ്കോപ്പാമാരായവർ അവർക്കുശേഷം ജനങ്ങളെ നയിക്കുന്നതിനു പിൻഗാമികളെ നിയമിച്ചു. അങ്ങനെ അപ്പോസ്തോലന്മാരുടെ പിൻതുടർച്ചക്കാരായി വന്നവരാണു സഭയിലെ എല്ലാ മേല്പട്ടക്കാരും. എന്നാൽ ഈ പിൻതുടർച്ചാക്രമത്തെ തീരെ ലളിതമായി, അതായത് ഒരു മെത്രാനിൽ നിന്നു മറ്റൊരു മെത്രാനിലേക്കു കൈവെപ്പു മൂലം കൈമാറുന്ന ഒന്നായി മനസ്സിലാക്കുന്നതു ശരിയല്ല.

### 2. സമൂഹത്തിന്റെ പിൻതുടർച്ച

ഒന്നാമതായി അപ്പോസ്തോലിക പിൻതുടർച്ചയെന്നത് ഒരു വ്യക്തിയിൽ

നിന്നും മറ്റൊരു വ്യക്തിയിലേക്കു കൈമാറുന്ന ഒന്നല്ല. ക്രിസ്തീയസമൂഹ മാണ് ഈ പിൻതുടർച്ച സാദ്ധ്യമാക്കിത്തീർക്കുന്നത്. സഭയിൽ വിശ്വാസ ത്തിന്റെ പാരമ്പര്യം ഇടമുറിയാതെ നില്ക്കുന്നതുപോലെ അപ്പോസ്തോ ലികാധികാരവും സഭയിൽ നിക്ഷിപ്തമാണ്. പരിശുദ്ധാത്മാവിന്റെ നിരന്ത രമായ പ്രവർത്തനത്തിലൂടെ ഈ അധികാരം ക്രിസ്തുവിന്റെ ശരീരമായ സഭയിൽ അവികലമായി പ്രവഹിക്കുന്നു. അപ്പോൾ ഏതെങ്കിലും വ്യക്തി യിലല്ല പ്രഥമമായി അപ്പോസ്തോലിക പിന്തുടർച്ച നാം കാണേണ്ടത്. പ്രത്യുത ക്രിസ്തീയ സഭയിൽ മുഴുവനായിട്ടാണ്. എന്നാൽ സമൂഹം തെര ഞ്ഞെടുക്കുകയും പരിശുദ്ധാത്മാവിനാൽ നിയോഗിക്കപ്പെടുകയും ചെയ്യുന്ന വ്യക്തികൾ എപ്പിസ്കോപ്പാസ്ഥാനത്തേക്ക് ഉയർത്തപ്പെടുമ്പോൾ അവർ അപ്പോസ്തോലിക പിൻതുടർച്ചയുടെ വിശിഷ്ട സാക്ഷികളായിത്തീരുന്നു. ക്രിസ്തീയ സമൂഹത്തിന്റെ തെരഞ്ഞെടുപ്പും സമ്മതവുമില്ലാതെ ഏതെങ്കി ലുമൊരു വ്യക്തിക്ക് സഭയിലെ ഒരു മേൽപ്പട്ടക്കാരൻ മേൽപ്പട്ടസ്ഥാനം കൊടു ത്താൽ അത് അപ്പോസ്തോലിക പിൻതുടർച്ചയാവുകയില്ല.

മൂന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ എഴുതപ്പെട്ട റോമിലെ ഹിപ്പോളിറ്റ സിന്റെ 'അപ്പോസ്തോലിക പാരമ്പര്യ'ത്തിൽ ഇത് എടുത്തു പറയുന്നു. 'ജന ങ്ങൾ എല്ലാവരുംകൂടി തെരഞ്ഞെടുത്തവനും യാതൊരു തരത്തിലും കുറ്റ മില്ലാത്തവനുമായ വ്യക്തിയെ എപ്പിസ്കോപ്പാ ആയി പട്ടം കെട്ടണം. ഇങ്ങ നെയുള്ള ഒരു വ്യക്തിയെ നിർദ്ദേശിക്കുകയും അദ്ദേഹത്തെ എല്ലാവരും സ്വീകരിക്കുകയും ചെയ്തുകഴിഞ്ഞാൽ, ഞായറാഴ്ച ദിവസം ജനങ്ങളെല്ലാം കശ്ശീശന്മാരോടും സംബന്ധിക്കുവാൻ സൗകര്യപ്പെടുന്ന എപ്പിസ്കോപ്പാന്മാ രോടൊപ്പം ഒരുമിച്ചുകൂടണം. എല്ലാവരുടെയും സമ്മതത്തോടെ എപ്പി സ്കോപ്പാമാർ അദ്ദേഹത്തിന്റെ തലയിൽ കൈവയ്ക്കുകയും കശ്ശീശന്മാർ നിശ്ശബ്ദരായി നില്ക്കുകയും ചെയ്യണം. എല്ലാവരും പരിശുദ്ധാത്മവാസ ത്തിനായി ഹൃദയത്തിൽ നിശ്ശബ്ദരായി പ്രാർത്ഥിച്ചുകൊണ്ടിരിക്കണം.'

രണ്ടാമതായി, ഓരോ അപ്പോസ്തോലനും വ്യക്തിപരമായിട്ടല്ല തങ്ങ ളുടെ അധികാരം പിൻഗാമികൾക്കു നല്കിയത്. അപ്പോസ്തോലിക സമൂഹം മുഴുവനായിട്ടാണു ക്രിസ്തുവിന്റെ അധികാരത്തെ പകർന്നു കൊടുത്തത്. അതുകൊണ്ടു ഇൻഡ്യയിൽ തോമ്മാശ്ലീഹാ മേൽപ്പട്ടക്കാരെ വാഴിച്ചാലും അന്ത്യോക്യയിൽ പത്രോസ് ശ്ലീഹാ വാഴിച്ചാലും എല്ലാ മേൽപ്പട്ടക്കാർക്കും ലഭിക്കുന്നത് അപ്പോസ്തോലിക സമൂഹത്തിന്റെ പൊതുവായ പിൻതുടർച്ച യാണ്. ഏതെങ്കിലും ഒരു പ്രത്യേക അപ്പോസ്തോലന്റെ മാത്രം പിൻതു ടർച്ചയാണ് ഏതെങ്കിലുമൊരു പ്രത്യേക ബിഷപ്പിനുള്ളത് എന്നു കരുതു ന്നത് ശരിയായിരിക്കുകയില്ല. അപ്പോസ്തോലിക സമൂഹത്തിൽ നിന്ന് അതിന്റെ തുടർച്ചയായുള്ള ക്രിസ്തീയ സഭയിലേക്കു മുഴുവനായാണ് പിൻതുടർച്ച വരുന്നത്.

മൂന്നാമതായി, മാമോദീസായോട് മൂറോനഭിഷേകത്തിലൂടെ പരിശുദ്ധാത്മ നൽവരം പ്രാപിക്കുന്ന ഒരു ക്രിസ്ത്യാനിയെയാണു പില്ക്കാലത്ത് എപ്പി സ്കോപ്പായായി വാഴിക്കുന്നത്. ആ അവസരത്തിൽ മൂറോനഭിഷേകം നട ത്തുന്നില്ല എന്നത് ശ്രദ്ധേയമാണ്. പരിശുദ്ധാത്മാവിന്റെ പ്രത്യേകമായ ചില നൽവരങ്ങൾ പുതുതായി വാഴിക്കപ്പെടുന്ന എപ്പിസ്കോപ്പായ്ക്കു ലഭിക്കു ന്നതിനുവേണ്ടി സമൂഹം പ്രാർത്ഥിക്കുകയും അദ്ദേഹത്തിനു കൈവെപ്പു നല്കുകയും ചെയ്യുകയാണ്. ഇങ്ങനെ കൈവെപ്പു ലഭിക്കുന്നതിനു മുൻപു തന്നെ ചെറുപ്പം മുതൽ ക്രിസ്തീയവിശ്വാസ പരിശീലനം അദ്ദേഹത്തിനു സ്വന്തം കുടുംബത്തിൽ നിന്നും ഇടവകയിൽ നിന്നും ക്രിസ്തീയ സമൂഹ ത്തിൽ നിന്നും ലഭിച്ചിരിക്കും. അപ്പോൾ എപ്പിസ്കോപ്പായായി തീരുന്ന വ്യക്തിയെ വിശ്വാസം പഠിപ്പിക്കുന്നതു സാധാരണഗതിയിൽ അദ്ദേഹത്തിനു പട്ടം കൊടുക്കുന്ന മേൽപ്പട്ടക്കാരനായിരിക്കയില്ല, ക്രിസ്തീയ സമൂഹവും സ്വന്തം കുടുംബവുമായിരിക്കും. തിമോഥിയോസിന്റെ നിർവ്യാജവിശ്വാസം ആദ്യം അവന്റെ വല്യമ്മ ലോവീസിലും അമ്മ യുനീക്കയിലും ഉണ്ടായി രുന്നതായി പൗലോസ് ശ്ലീഹാ എടുത്തു പറയുന്നു (2 തിമോ. 1:5). അപ്പോ സ്തോലിക പിൻതുടർച്ച ഒരു ബിഷപ്പിൽ നിന്നു മറ്റൊരു ബിഷപ്പിലേക്കല്ല ക്രിസ്തീയ സമൂഹത്തിൽ പൊതുവായിട്ടാണ് എന്ന് ഇവിടെ വീണ്ടും തെളി യുന്നു.

### 3. ജ്ഞാനവാദികളും അപ്പോസ്തോലിക പാരമ്പര്യവും

ആദിമനൂറ്റാണ്ടുകളിൽ സത്യവിശ്വാസത്തിന് അപകടം വരുത്തിക്കൊണ്ടു ജ്ഞാനവാദികളായ ധാരാളം ക്രിസ്ത്യാനികൾ സഭയിൽ ഉണ്ടായി. അവർ ക്രിസ്തുവിൽ നിന്നും നേരിട്ടു പ്രത്യേകമായ ജ്ഞാനം പ്രാപിച്ചിട്ടുണ്ടെന്നും ആ അറിവു രഹസ്യമായതുകൊണ്ട് എല്ലാവർക്കും അതു ലഭിക്കുകയി ല്ലെന്നും മറ്റും അവകാശപ്പെട്ടു. ജ്ഞാനവാദികളായ ഗുരുക്കന്മാർ തങ്ങൾക്കു രഹസ്യമായി ലഭിച്ചുവെന്ന് അവകാശപ്പെട്ട അറിവിന്റെ അടിസ്ഥാനത്തിൽ, സഭയുടെ നിയമാനുസൃത മേൽപ്പട്ടക്കാരെ നിഷേധിക്കുകയും സഭയുടെ ചില ഉത്തമ പാരമ്പര്യങ്ങളെ അവഗണിക്കുകയും ചെയ്തു. അപ്പോസ്തോ ലന്മാരുടെ യഥാർത്ഥ പിന്തുടർച്ച നിഗൂഢ പാരമ്പര്യത്തിലൂടെ തങ്ങൾക്കു ലഭിച്ചിട്ടുണ്ടെന്നും അവർ അവകാശപ്പെട്ടു.

ഈ തെറ്റായ അവകാശവാദത്തെ എതിർക്കുന്നതിനുവേണ്ടിയാണ് ഓരോ സ്ഥലത്തും അപ്പോസ്തോലന്മാരുടെ പിൻഗാമികളും അവരുടെ പിൻ ഗാമികളും ആരൊക്കെയാണ് എന്ന് കണ്ടുപിടിച്ച് ചിലർ പട്ടിക തയ്യാറാക്കി യത്. സഭയിൽ പരസ്യമായി വാഴിക്കപ്പെട്ട ഈ എപ്പിസ്കോപ്പന്മാർ സഭ യുടെ പരസ്യപാരമ്പര്യത്തിന്റെ സാക്ഷികളാണെന്നും ഇതിൽ നിന്നും വ്യത്യ സ്തമായി രഹസ്യമായ പാരമ്പര്യമൊന്നും അപ്പോസ്തോലന്മാർ നല്കി

യിട്ടില്ലെന്നും അതുകൊണ്ട് അപ്പോസ്തോലിക പിൻതുടർച്ച ഈ മേൽപ്പട്ട ക്കാരിലൂടെയാണു നല്കുന്നതെന്നും വി. ഐറേനിയോസിനെപ്പോലെയു ള്ളവർ വാദിച്ചു.

അന്നത്തെ പ്രത്യേക സാഹചര്യത്തിൽ ഈ വാദം മനസ്സിലാക്കാൻ പ്രയാ സമില്ല. പില്ക്കാലത്ത് ബിഷപ്പിനെ ക്രിസ്തീയ സമൂഹത്തിൽ നിന്നും വേർതി രിച്ച് അപ്പോസ്തോലിക പിൻതുടർച്ചയുടെ അവകാശിയായി അവതരിപ്പി ച്ചപ്പോഴാണ് അതു വികലമായ വാദമായത്.

**ചോദ്യങ്ങൾ**

1. അപ്പോസ്തോലിക പിൻതുടർച്ചയെ ശരിയായി മനസ്സിലാക്കാൻ സഹാ യിക്കുന്ന മൂന്നു സംഗതികൾ ചുരുക്കമായി എഴുതുക.
2. ജ്ഞാനവാദികൾ എങ്ങനെയാണ് അപ്പോസ്തോലിക പിൻതുടർച്ച അവകാശപ്പെട്ടത്?

## പാഠം 6

# വിശുദ്ധ കൂദാശകൾ

❑ അടിസ്ഥാനം ❑ പരമമായ കൂദാശ ❑ സഭയുടെ രഹസ്യങ്ങൾ ❑ കൂദാ ശകൾ എത്ര?

### 1. അടിസ്ഥാനം

യേശുക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യത്തിലാണു കൂദാശകളുടെ അർത്ഥം സ്ഥിതിചെയ്യുന്നത്. മനുഷ്യനോടുള്ള ദൈവത്തിന്റെ നിസ്സീമമായ സ്നേഹമാണ്, മനുഷ്യാവതാരത്തിനു തന്നെ പ്രേരിപ്പിച്ചത്. സ്വയമായി ദൈവത്തെ അറിയുന്നതിനും സ്നേഹിക്കുന്നതിനും മനുഷ്യനു കഴിവില്ലാ തിരുന്ന അവസ്ഥയിലാണു ദൈവം ക്രിസ്തുവിലൂടെ തന്നെത്തന്നെ വെളി പ്പെടുത്തിയത്. അതുകൊണ്ടു കൂദാശകൾ എന്നു നാം വിളിക്കുന്ന ദിവ്യ രഹസ്യങ്ങളുടെ അടിസ്ഥാനം ദൈവത്തിന്റെ അളവറ്റ മനുഷ്യസ്നേഹവും തൽഫലമായുണ്ടായ ക്രിസ്തുവിന്റെ മനുഷ്യാവതാരവുമാണ്.

### 2. പരമമായ കൂദാശ

കാണുന്നതിനും കേൾക്കുന്നതിനും മണക്കുന്നതിനും രുചിക്കുന്നതിനും സ്പർശിക്കുന്നതിനുമുള്ള നമ്മുടെ ഇന്ദ്രിയങ്ങൾ മൂലമാണല്ലോ ശരീരിക ളായ നാം ചുറ്റുപാടുകളെ ആദ്യം മനസ്സിലാക്കുന്നത്. ശരീരത്തെയും

അതിന്റെ ഇന്ദ്രിയങ്ങളെയും നിഷേധിക്കുന്ന ആത്മീയതയല്ല ക്രിസ്തീയസഭ പഠിപ്പിക്കുന്നത്. മനുഷ്യാവതാരം മൂലം അദൃശ്യനും അപ്രമേയനും അപരിമിതനുമായ ദൈവം നസ്രായനായ യേശുവിൽ മനുഷ്യർക്കു കാണപ്പെട്ടു. യോഹന്നാൻ ശ്ലീഹാ പറയുന്നതുപോലെ 'ഞങ്ങൾ കേട്ടതും സ്വന്തം കണ്ണുകൊണ്ടു കണ്ടതും ഞങ്ങൾ നോക്കിയതും ഞങ്ങളുടെ കൈ തൊട്ടതുമായ ജീവന്റെ വചന'മാണെന്നു (1 യോഹ. 1:1) മാണ് യേശുക്രിസ്തുവിനെക്കുറിച്ചുള്ള അപ്പോസ്തോലിക സാക്ഷ്യം. കർത്താവു നമ്മുടെ ശരീരവും നമ്മുടെ സ്വഭാവവും അവയുടെ പൂർണതയിൽ സ്വീകരിച്ചു. വി. യാക്കോബിന്റെ കുർബാനക്രമത്തിൽ പറയുന്നതുപോലെ 'അവൻ ആത്മാവിനെയും ശരീരത്തെയും, സ്വജാതികളെയും വിജാതികളെയും, സ്വർഗത്തെയും ഭൂമിയെയും തന്നിൽ ഒന്നാക്കി' (എഫേ. 1:10). ഈ ഒന്നാക്കൽ മൂലം ആത്മീയമെന്നും ലൗകികമെന്നും രണ്ടു തരത്തിൽ വേർപെടുത്തി ചിന്തിക്കാൻ ക്രിസ്തീയ വിശ്വാസത്തിൽ പ്രയാസമാണ്. മാത്രവുമല്ല ദൈവം തന്റെ സൃഷ്ടിയെ ക്രിസ്തുവിലൂടെ തന്നോട് ഏകീഭവിപ്പിച്ചതുമൂലം ഭൗതിക വസ്തുക്കൾക്കു ദൈവസാന്നിദ്ധ്യം വഹിക്കുവാൻ കഴിവു നല്കി. ദൈവത്തെയും മനുഷ്യനെയും ഒന്നാക്കുന്ന പ്രക്രിയ ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിൽ ആരംഭിച്ചതുകൊണ്ട്, ക്രിസ്തുവിന്റെ സഭയിൽ അനുഷ്ഠിക്കപ്പെടുന്ന കൂദാശകൾക്കെല്ലാം അതിൽ പങ്കാളിത്തമുണ്ട്. ഏറ്റവും വിപുലമായ അർത്ഥത്തിൽ ദൈവത്തെയും മനുഷ്യനെയും ഏകീഭവിപ്പിക്കുന്നത് എല്ലാം കൗദാശികമാണ്. മനുഷ്യാവതാരം ചെയ്ത ക്രിസ്തുവാണു പരമമായ കൂദാശ. കൂദാശകളിലൂടെ ദൈവസ്വഭാവത്തിൽ നാം പങ്കാളികളാകുന്നു. സൃഷ്ടിയുടെ സ്വഭാവത്തെ രൂപാന്തരപ്പെടുത്തി, സ്നേഹത്തിന്റെ പരമമായ സംസർഗത്തിലേക്കു നാം പ്രവേശിക്കുന്നു.

### 3. സഭയുടെ രഹസ്യങ്ങൾ

സുറിയാനിയിൽ കൂദാശ എന്ന വാക്കിന് 'വിശുദ്ധീകരണം' എന്ന അർത്ഥമാണ്. എന്നാൽ 'സഭയുടെ രഹസ്യങ്ങൾ' എന്ന പ്രയോഗമാണ് പുരാതനമായത്. ഈ അർത്ഥത്തിലാണ് ഗ്രീക്ക് ഭാഷയിൽ mysterion എന്ന പദമുപയോഗിക്കുന്നത്. ലത്തീൻ ഭാഷയിലെ sacramentum എന്ന പദത്തിൽ നിന്നാണ് യൂറോപ്യൻ ഭാഷകളിൽ sacrament എന്ന വാക്കുണ്ടായത്. റോമൻ പട്ടാളത്തിൽ ചേരുന്ന ഭടൻ എടുക്കുന്ന പ്രതിജ്ഞ 'യാഗമൃഗത്തിന്മേൽ പതിക്കുന്ന മുദ്ര,' കോടതിയിൽ അന്യായം സമർപ്പിക്കുന്നയാൾ കെട്ടിവയ്ക്കുന്ന പണം തുടങ്ങിയവയെ കുറിക്കുവാൻ sacramentum എന്ന പദം ആദ്യകാലത്ത് ഉപയോഗിച്ചിരുന്നു. ക്രമേണ ലത്തീൻസഭയിൽ മാമോദീസാ, കുർബാന തുടങ്ങിയവയെ സൂചിപ്പിക്കുവാൻ ആ വാക്ക് ഉപയോഗിച്ചു.

സഭയുടെ രഹസ്യങ്ങൾ (Mysteries) എന്ന പ്രയോഗമാണ് പൗരസ്ത്യ പാരമ്പര്യത്തിൽ പൊതുവെ സ്വീകാര്യമായത്. പുതിയനിയമത്തിൽ ചില

പ്പോൾ യേശുക്രിസ്തുവിനെയും 'രഹസ്യം' എന്നു വിശേഷിപ്പിക്കുന്നതായിക്കാണാം. മറ്റു ചിലപ്പോൾ സഭയെക്കുറിച്ചും ദൈവത്തിന്റെ നിഗൂഢ പദ്ധതിയെക്കുറിച്ചും ഈ വാക്കുപയോഗിച്ചിട്ടുണ്ട് (റോമ. 16:25-26; 11:25; 1 കൊരി. 2:6; കൊലോ. 1:26-27; 2:2; എഫേ. 1:9, 1:4-10; 3:3-12). രഹസ്യം എന്നതിനു ഗ്രീക്ക്, അരമായ, എബ്രായ തുടങ്ങിയ ഭാഷകളിലുള്ള വാക്കുകൾ വിശകലനം ചെയ്തു, 'ദൈവത്തിന്റെ നിഗൂഢസമിതി' എന്നർത്ഥം നല്കപ്പെടുന്നുണ്ട്. അപ്പോൾ കൂദാശകൾ അനുഷ്ഠിക്കുക, അതിൽ സംബന്ധിക്കുക എന്നൊക്കെ പറഞ്ഞാൽ 'ദൈവത്തിന്റെ അത്യുന്നത ആലോചനാ സമിതിയിൽ പങ്കാളിയാകുക' എന്ന് അർത്ഥം പറയാം. ചുരുക്കത്തിൽ, ദൈവ സന്നിധിയിൽ പ്രവേശിച്ചു ദൈവത്തോടും തന്റെ വിശുദ്ധന്മാരോടുമുള്ള സമ്പൂർണമായ സ്നേഹവും സംസർഗവും അനുഭവിക്കാൻ നമ്മെ സഹായിക്കുന്നവയാണു കൂദാശകൾ.

### 4. കൂദാശകൾ എത്ര?

കൂദാശകൾ എത്രയാണെന്നു നിർണയിക്കുവാൻ ആദിമസഭയിൽ ആരും ബദ്ധപ്പെട്ടിട്ടില്ല. പന്ത്രണ്ടാം നൂറ്റാണ്ടോടുകൂടി റോമൻ സഭയിലാണ് കൂദാശകൾ ഏഴ് എന്ന ചിന്ത വന്നത്. ഏഴ് എന്ന സംഖ്യയ്ക്ക് കല്പിച്ചിരുന്ന പ്രത്യേക പ്രാധാന്യം മൂലമാണ് ഇങ്ങനെ സംഭവിച്ചത്. മൂന്ന് എന്ന സംഖ്യ ത്രിത്വത്തിന്റെയും നാല് സൃഷ്ടിയുടെയും പ്രതീകമായി കണ്ടിരുന്നു. മൂന്നും നാലും കൂടിയ ഏഴ് സ്രഷ്ടാവിനെയും സൃഷ്ടിയേയും തമ്മിൽ സംയോജിപ്പിക്കുന്ന കൂദാശകളുടെ എണ്ണമായി ചിലർ വ്യാഖ്യാനിച്ചു. ഇതുപോലെ ഏഴിന് പഴയനിയമത്തിൽ നിന്നും പുതിയനിയമത്തിൽ നിന്നുമുള്ള പ്രാധാന്യവും ചിലർ ചൂണ്ടിക്കാണിച്ചു. ഏതായാലും പതിനാറാം നൂറ്റാണ്ടിൽ റോമാ സഭയിൽ നടന്ന ട്രെന്ത് സുന്നഹദോസ്, കൂദാശകൾ ഏഴ് എന്ന് ഔദ്യോഗികമായി പ്രഖ്യാപനം നിർവഹിച്ചതു മൂലം ഏഴ് എന്ന സംഖ്യ പൊതുവേ പ്രചാരത്തിലായി. നവീകരണ കാലത്ത്, നവീകരണനേതാവായ മാർട്ടിൻ ലൂഥറും മറ്റും രണ്ട് കൂദാശകൾ മാത്രമേ അംഗീകരിച്ചുള്ളു. മാമോദീസായും, കുർബാനയും മാത്രമേ കർത്താവു സ്ഥാപിച്ചിട്ടുള്ളു, അതുകൊണ്ട് അവ മാത്രമേ സ്വീകാര്യമാവൂ എന്നായിരുന്നു അവരുടെ നിലപാട്.

തുടർന്നു വരുന്ന പാഠങ്ങളിൽ ഓരോ കൂദാശയെയും പറ്റി പ്രത്യേകമായി ചില കാര്യങ്ങൾ മനസ്സിലാക്കാം. എപ്പിസ്കോപ്പാ, കശ്ശീശാ, ശെമ്മാശ്ശൻ എന്നിവർക്കു കൈവെപ്പു മൂലം പട്ടം കൊടുക്കുന്നതിനെ കൂദാശകളുടെ പട്ടികയിൽ ഉൾപ്പെടുത്തിയിട്ടുണ്ടെങ്കിലും അതിനെ സംബന്ധിച്ച പ്രസക്തമായ കാര്യങ്ങൾ മൂന്നാം യൂണിറ്റിലെ പാഠങ്ങളിൽ പറഞ്ഞിട്ടുള്ളതുകൊണ്ട്, ഇവിടെ വീണ്ടും അതു ചർച്ച ചെയ്യുന്നതല്ല.

## ചോദ്യങ്ങൾ

1. കൂദാശകളുടെ അടിസ്ഥാനം എന്ത്?
2. എന്താണ് പരമമായ കൂദാശ?
3. ഏഴു കൂദാശകൾ എന്ന ചിന്ത എങ്ങനെയുണ്ടായി?

# യൂണിറ്റ് 4

## പാഠം 1

# വിശുദ്ധ മാമോദീസാ

❑ അഗ്നിയാലും ആത്മാവാലും ❑ സഭയെന്ന മാതാവ് ❑ വെള്ളവും പരി ശുദ്ധാത്മാവും ❑ പുതിയ സൃഷ്ടി ❑ ശിശുസ്നാനം

കർത്താവിന്റെ ശരീരമായ സഭയിലേക്കു നമ്മെ പ്രവേശിപ്പിക്കുന്ന ആദ്യ കൂദാശയാണു മാമോദീസാ അഥവാ വിശുദ്ധ സ്നാനം. പുതിയ ഒരു സമൂഹത്തിലേക്കു പ്രവേശിക്കുന്നതിനു നാന്ദിയായി സ്നാനം നടത്തുന്ന രീതി യഹൂദമതത്തിലും മറ്റു ചില പുരാതന മതങ്ങളിലുമുണ്ട്. ക്രിസ്തീയസഭയിൽ കർത്താവിന്റെ പ്രത്യേക നിർദ്ദേശപ്രകാരമാണു സ്നാനം നല്കിത്തുടങ്ങിയത് (മത്താ. 28:19; മർക്കോ. 16:16; യോഹ. 3:5).

### 1. അഗ്നിയാലും ആത്മാവാലും

'ഒരുവൻ വെള്ളം കൊണ്ടും ആത്മാവു കൊണ്ടും വീണ്ടും ജനിക്കാതിരുന്നാൽ അവനു ദൈവരാജ്യത്തിൽ പ്രവേശിപ്പാൻ കഴികയില്ല' (യോഹ. 3:5) എന്ന കർത്തൃവചനം സഭ വളരെ ഗൗരവമായി എന്നും സ്വീകരിച്ചുപോന്നു. യോഹന്നാൻ സ്നാപകൻ വെള്ളംകൊണ്ടു മാമോദീസാ നല്കിയെങ്കിൽ കർത്താവു നല്കുന്ന സ്നാനം ആത്മാവു കൊണ്ടും അഗ്നി കൊണ്ടുമായിരിക്കുമെന്നു സ്നാപകൻ തന്നെ പറയുന്നു (ലൂക്കോ. 3:15–16). ക്രിസ്തീയ മാമോദീസായിലും ബാഹ്യമായി വെള്ളമാണ് ഉപയോഗിക്കുന്നതെങ്കിലും പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിനാണു നാം ഊന്നൽ കൊടുക്കുന്നത്. നമ്മുടെ മാമോദീസാക്രമത്തിലെ ആദ്യപ്രാർത്ഥനയിൽ നാം ഇങ്ങനെ പ്രാർത്ഥിക്കുന്നു: 'ദൈവമായ കർത്താവേ അഗ്നിയാലും ആത്മാവാലും ജ്ഞാനസ്നാനം നല്കുവാൻവേണ്ടി നിന്റെ വിശുദ്ധ ശ്ലീഹന്മാരെ നീ വിശ്വാസപൂർവ്വം ഭരമേല്പിച്ചതായ ആ ആത്മീയ പൗരോഹിത്യ ശുശ്രൂഷയ്ക്കു ഞങ്ങളെ യോഗ്യരാക്കണമെ.'

### 2. സഭയെന്ന മാതാവ്

സഭയാണു മാമോദീസാ നല്കുന്നത്. സഭയാണു മാമോദീസാ മുഴുകിയ വ്യക്തിയെ സ്വീകരിക്കുന്നതും. മാമോദീസാക്രമത്തിലെ ഒരു പാട്ടിൽ സഭയോട് ഇങ്ങനെ ആവശ്യപ്പെടുന്നു:

'സ്നാനജലത്തിൽ നിന്നു പരിശുദ്ധാത്മാവിനാൽ ജനിച്ച ഈ ഓമന ക്കുഞ്ഞാടിനെ, പരിശുദ്ധ സഭയെ നീ സ്വീകരിക്കുക.' മറുപടിയായി സഭ പറയുന്നു: 'ത്രിത്വത്തിന്റെ വിശുദ്ധ നാമത്തിൽ ജലത്തിൽ നിന്നു ജനിച്ചവ

നായ പുതിയ കുഞ്ഞാടേ, സ്നാനത്തിന്റെ പുത്രാ, വരിക ഞാൻ നിന്നെ സ്വാഗതം ചെയ്യുന്നു.' മാമോദീസാ വ്യക്തിപരമായ ഒരു കൂദാശയല്ല. ഓരോ വ്യക്തിക്കും ഒറ്റയ്ക്കൊറ്റയ്ക്കാണു സ്നാനം നല്കുന്നതെങ്കിലും ക്രിസ്തീയ സമൂഹത്തിന്റെ ആഴമായ പങ്കാളിത്തം ആരംഭം മുതലേ ഉണ്ട്. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ മുദ്രയിട്ടുകൊണ്ടു സ്നാനം ലഭിക്കുന്ന വ്യക്തി വിശുദ്ധ ത്രിത്വത്തിന്റെയും സഭയുടെയും അതിമഹാരഹസ്യത്തിലേക്കു പ്രവേശിക്കുന്നു. സ്വർഗത്തെയും ഭൂമിയെയും ഉൾക്കൊള്ളുന്ന പുതിയ ഒരു സമൂഹത്തിലെ ഒരംഗമായി മാറുന്നു ആ വ്യക്തി.

### 3. വെള്ളവും പരിശുദ്ധാത്മാവും

വെള്ളം എന്ന ഭൗതിക വസ്തുവാണു മാമോദീസായിൽ ഉപയോഗിക്കുന്നത്. ഇതിനു വളരെ പ്രാധാന്യമുണ്ട്. ഉല്പത്തി പുസ്തകത്തിൽ നാം കാണുന്നത് ആദിയിൽ വെള്ളത്തിന്മേൽ പരിശുദ്ധാത്മാവു പരിവർത്തിച്ചു സൃഷ്ടിയെ ഉളവാക്കുന്നതാണ്. ഒന്നുമില്ലാത്തതും ക്രമരഹിതവുമായ അവസ്ഥയുടെ പ്രതീകമാണ് അവിടെ വെള്ളം. രൂപവും ക്രമവും ഇല്ലാത്ത ആ അവസ്ഥയിൽ നിന്നാണു പരിശുദ്ധാത്മാവു രൂപവും ക്രമവുമുള്ള സൃഷ്ടിയെ കരുപ്പിടിപ്പിക്കുന്നത്. ഇതായിരുന്നു ആദ്യ സൃഷ്ടി. എന്നാൽ ഈ സൃഷ്ടി പാപം മൂലം പഴകിപ്പോയി. മരണത്തിനും ദ്രവത്വത്തിനും അധീനമായി. പഴയ ശൂന്യതയിലേക്കു തിരിച്ചുപോകാനുള്ള പ്രവണത കാട്ടി.

കർത്താവു വന്നത് ഈ സൃഷ്ടിയെ നവീകരിക്കുന്നതിനു വേണ്ടിയായിരുന്നു. കർത്താവു യോർദ്ദാൻ നദിയിൽ മാമോദീസാ സ്വീകരിക്കുമ്പോൾ പരിശുദ്ധാത്മാവു ആവസിക്കുന്നു. ആദ്യസൃഷ്ടിയിൽ നടന്നതുപോലെ പരിശുദ്ധാത്മാവു വീണ്ടും പരിവർത്തിച്ചു. യോർദ്ദാനിലെ വെള്ളത്തിൽ നിന്നും ഉയർന്ന കർത്താവു പുതിയ സൃഷ്ടിയെ തന്നിൽ വഹിച്ചിരുന്നു. അതുകൊണ്ട് 'ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു' (2 കൊരി. 5:17).

### 4. പുതിയ സൃഷ്ടി

മാമോദീസായിലൂടെ നാം പുതിയ സൃഷ്ടിയായിത്തീരുന്നു എന്നാണ് ആദിമസഭ പഠിപ്പിച്ചത്. പാപത്തിന്റെയും തിന്മയുടെയും ബന്ധനത്തിൽ നിന്നു നാം മോചിക്കപ്പെട്ട്, പരിശുദ്ധാത്മാവിന്റെ ശക്തി മൂലം പുതിയ ജ്ഞാനം ലഭിച്ചു പ്രകാശിതരായിത്തീരുന്നു. പുതുതായി സ്നാനമേറ്റവരെ 'പ്രകാശിതർ' എന്നാണു വിളിച്ചുകൊണ്ടിരുന്നത്. പാപങ്ങളുടെ മോചനം മാത്രമല്ല മാമോദീസാക്രമത്തിൽ പറയുന്നതനുസരിച്ച് ജീവന്റെ മുദ്ര പ്രാപിക്കുക, കർത്താവിന്റെ ആട്ടിൻകൂട്ടത്തിൽ ഉൾപ്പെടുക, ദൈവതേജസ്സിനെ പ്രതിഫലിപ്പിക്കുക, കർത്താവിനു സഹോദരങ്ങളായിത്തീരുക, വീണ്ടും ജനനത്തിനു യോഗ്യരാവുക, പഴയ മനുഷ്യനെ ഉരിഞ്ഞുകളയുക, അനശ്വരത

യുടെ മഹത്ത്വവസ്ത്രം ധരിക്കുക തുടങ്ങിയവയൊക്കെ മാമോദീസായുടെ ഉദ്ദേശ്യങ്ങളിൽപ്പെടുന്നു.

മാമോദീസാ അടിസ്ഥാനപരമായി നമ്മുടെ കർത്താവിന്റെ മരണത്തിലും ഉയിർപ്പിലുമുള്ള പങ്കാളിത്തമാണെന്നു പൗലോസ് ശ്ലീഹാ പഠിപ്പിക്കുന്നു. 'യേശുക്രിസ്തുവിനോടു ചേരുവാൻ സ്നാനം ഏറ്റവരായ നാം എല്ലാവരും അവന്റെ മരണത്തിൽ പങ്കാളികളാകുവാൻ സ്നാനം ഏറ്റിരിക്കുന്നു. സ്നാന ത്താൽ അവനോടുകൂടെ സംസ്കരിക്കപ്പെട്ടിരിക്കുന്നു. ക്രിസ്തു മരിച്ചിട്ട് പിതാവിന്റെ മഹിമയാൽ ജീവിച്ചെഴുന്നേറ്റതുപോലെ നാമും ജീവന്റെ പുതു ക്കത്തിൽ നടക്കേണ്ടതിന്നു തന്നെ' (റോമ. 6:4–5). വെള്ളത്തിൽ മുങ്ങുന്നത് കർത്താവിനോടൊപ്പം തന്റെ മരണത്തിലും ശവസംസ്കാരത്തിലും സംബ ന്ധിക്കുന്നതാണെന്നും വെള്ളത്തിൽ നിന്ന് ഉയരുന്നതു കർത്താവിന്റെ ഉയിർപ്പിൽ തന്നോടൊപ്പം പങ്കാളിയാവുന്നതാണെന്നും വ്യാഖ്യാനിക്കപ്പെ ട്ടിരിക്കുന്നു. ഏതായാലും മാമോദീസാ ഏറ്റു ക്രിസ്ത്യാനിയാകുന്ന ഒരു വന്റെ ജീവിതം മുഴുവൻ ക്രിസ്തു സദൃശ്യമായിത്തീരണമെന്നാണ് ഇവി ടുത്തെ വിവക്ഷ. മാമോദീസാ എന്ന കൂദാശ യേശുക്രിസ്തുവിന്റെ രക്ഷാ കരമായ മനുഷ്യാവതാര രഹസ്യങ്ങളിലുള്ള സംബന്ധമായിത്തീരുന്നു.

പരിശുദ്ധാത്മ സ്വീകരണത്തിനുള്ള ഒരുക്കമായി സ്നാനാർത്ഥിയുടെ മേൽ പട്ടക്കാരൻ ഊതുന്നു. അപ്പോൾ ചൊല്ലുന്ന പ്രാർത്ഥനയിൽ ഇങ്ങനെ പറയുന്നു. 'നിന്റെ ഏക പുത്രൻ വിശുദ്ധ ശിഷ്യന്മാരിൽ ഊതിയതായ ദൈവികശ്വാസം ഇവന് (ഇവൾക്ക്) നല്കണമെ. ഇത് ആദിസൃഷ്ടിയിൽ ആദാമിനെ മെനഞ്ഞു ദൈവം അവന്റെ മൂക്കിൽ ജീവശ്വാസം ഊതിയതി നെയും ധ്വനിപ്പിക്കുന്നു. പുതിയ സൃഷ്ടിയായി തീർന്ന വ്യക്തിയിൽ ദൈവ ത്തിന്റെ പരിശുദ്ധാത്മാവു നിറവോടെ വസിക്കുന്നു. ക്രിസ്ത്യാനിയുടെ ജീവൻ പരിശുദ്ധാത്മാവു നല്കുന്ന ജീവനാണ്.

## 5. ശിശുസ്നാനം

കുട്ടികൾക്കു മാമോദീസാ നല്കുന്നത് സഭയുടെ പുരാതന പാരമ്പര്യ മാണ്. ആദിമസഭയിൽ പുതുതായി ധാരാളം പേർ ചേർന്നിരുന്നതുകൊണ്ടു കൂടുതലും മുതിർന്നവരുടെ സ്നാനമായിരുന്നു എന്നു മാത്രമേയുള്ളു. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന നാസിയാൻസിലെ വി. ഗ്രിഗോറിയോസ് പറയുന്നത്, 'നിങ്ങളുടെ കുട്ടികൾക്ക് എത്രയും നേരത്തെ മാമോദീസായി ലൂടെ വിശുദ്ധ ത്രിത്വത്തിന്റെ മുദ്ര നല്കുക' എന്നതാണ്. ക്രിസ്തീയ മാതാ പിതാക്കൾക്കു ജനിക്കുന്ന കുട്ടികളെ ചെറുപ്പത്തിൽ തന്നെ മാമോദീസാ നല്കി സഭയുടെ പൂർണ അംഗമാക്കുന്നതു തികച്ചും സ്വാഭാവികമാണ്. ക്രിസ്തീയ സമൂഹം വിശ്വാസപൂർവം കുട്ടികൾക്കുവേണ്ടി പ്രാർത്ഥി ക്കുകയും അതിനെ വിശ്വാസത്തിൽ വളർത്തുകയും ചെയ്യുന്നു.

'തല തൊടുന്ന' മദ്ധ്യസ്ഥർ കുട്ടികൾക്കുവേണ്ടി നില്ക്കുന്നതു സഭയുടെ പ്രതിനിധിയായിട്ടാണ്. കുട്ടികൾക്ക് അറിവായില്ല എന്ന കാരണം പറഞ്ഞു മാമോദീസാ നിഷേധിക്കുന്നത് പാശ്ചാത്യരാജ്യങ്ങളിൽ നവീകരണത്തിനു ശേഷം ഉണ്ടായ യുക്തിവാദ പ്രസ്ഥാനത്തിന്റെ സ്വാധീനഫലമാണ്. ഇന്ന് അങ്ങനെ ചിന്തിക്കുന്നവരുടെ എണ്ണം കുറഞ്ഞുവരികയാണ്. കർത്താവു പരിശുദ്ധാത്മാവിൽ ആനന്ദിച്ചു പറഞ്ഞു: 'പിതാവേ സ്വർഗത്തിനും ഭൂമിക്കും കർത്താവായുള്ളോവേ നീ ഇതു ജ്ഞാനികൾക്കും വിവേകികൾക്കും മറച്ചു ശിശുക്കൾക്കു വെളിപ്പെടുത്തിയതുകൊണ്ടു ഞാൻ നിന്നെ വാഴ്ത്തുന്നു' (ലൂക്കോ. 10:21). ദിവ്യരഹസ്യങ്ങളെ പ്രത്യേക രീതിയിൽ മനസ്സിലാക്കാൻ ശിശുക്കൾക്കു കഴിവുണ്ടെന്നാണല്ലോ ഇതു തെളിയിക്കുന്നത്. ദൈവകൃപ സ്വീകരിക്കുവാനും സഭയുടെ പൂർണ അംഗങ്ങളാകാനും ശിശുക്കൾക്കു മറ്റാരെയുംപോലെ അവകാശമുണ്ട്. 'സ്വർഗരാജ്യം ഇങ്ങനെയുള്ളവരുടേത്' എന്ന് കർത്താവു തന്നെ കല്പിച്ചിട്ടുണ്ടല്ലോ. സാധാരണഗതിയിൽ ശിശുസ്നാനവും പ്രത്യേക സാഹചര്യങ്ങളിൽ മുതിർന്നവരുടെ സ്നാനവും സഭയിൽ നിലനില്ക്കുന്നു.

മാമോദീസാ നല്കുന്ന രീതിയിലും വൈവിധ്യമുണ്ട്. ആദ്യകാലങ്ങളിൽ വെള്ളത്തിൽ പൂർണമായി മുഴുകൽ നടത്തിയിരുന്നു. ഇപ്പോഴും ഇങ്ങനെ ചെയ്യുന്ന സഭകളുണ്ട്. രണ്ടാമത്തെ രീതി, മാമോദീസാതൊട്ടിയിൽ ഇരുത്തി തലയിൽ വെള്ളം കോരിയൊഴിക്കുക എന്നതാണ്. നമ്മുടെ സഭയിൽ ഈ രീതിയാണ്. വെള്ളം തളിച്ചു മാമോദീസാ നല്കുന്ന രീതിയും ചില സഭകൾ അവലംബിക്കുന്നുണ്ട്.

## ചോദ്യങ്ങൾ

1. മാമോദീസായേറ്റ കുട്ടിയെ സഭ സ്വീകരിക്കുന്നതായി ചിത്രീകരിക്കുന്ന ഒരു പാട്ടോ അതിന്റെ അർത്ഥമോ മാമോദീസാക്രമത്തിൽ നിന്നു കാണാതെ പഠിച്ചെഴുതുക.
2. പുതുതായി സ്നാനമേറ്റവരെ എന്താണു വിളിച്ചിരുന്നത്?
3. പൗലോസ് ശ്ലീഹാ നമ്മുടെ മാമോദീസായെ എങ്ങനെ വ്യാഖ്യാനിക്കുന്നു? (റോമാ. 6:4-5).

## പാഠം 2

# മാമോദീസായും മൂറോനഭിഷേകവും

❑ സ്നാനാർത്ഥികളുടെ പരിശീലനം ❑ വിശുദ്ധ സ്നാനം ❑ വിശുദ്ധ മൂറോനഭിഷേകം ❑ വിശുദ്ധ തൈലം ❑ വിശുദ്ധ മുദ്ര ❑ പൗരോഹിത്യാ ഭിഷേകം

### 1. സ്നാനാർത്ഥികളുടെ പരിശീലനം

അപ്പോസ്തോലിക കാലത്തു മാമോദീസാ നല്കുന്നതു താരതമ്യേന ലളിതമായ ഒരു കർമ്മമായിട്ടാണു നാം കാണുന്നത്. എന്നാൽ സഭ വികസിച്ചു തുടങ്ങിയപ്പോൾ വ്യവസ്ഥാപിതമായ ചില രീതികളും അതിന് അവലംബിച്ചു തുടങ്ങി. നാലാം നൂറ്റാണ്ടാകുമ്പോഴേക്ക് സഭയിൽ ചേരുന്നതിനുവേണ്ടി ധാരാളം ആളുകൾ വന്നുതുടങ്ങി. ഇവരെല്ലാം തന്നെ ക്രിസ്തീയ വിശ്വാസത്തെക്കുറിച്ച് യാതൊരറിവുമില്ലാതിരുന്ന ആളുകളായിരുന്നതുകൊണ്ട് ദീർഘമായ വിശ്വാസപരിശീലനം നല്കിയിട്ടേ അവരെ സ്നാനം നല്കി സ്വീകരിക്കാവൂ എന്ന നില വന്നു. സ്നാനാർത്ഥികളുടെ പരിശീലനം (Catechumenate) എന്നതു സഭയിൽ ഒരു സ്ഥാപനം തന്നെയായി. നാലാം നൂറ്റാണ്ടിൽ യരുശലേമിലെ ബിഷപ്പായിരുന്ന വി. കൂറിലോസിന്റെ കൃതികളിൽ നല്ല ഭാഗം സ്നാനാർത്ഥികളുടെ പരിശീലനത്തിനുവേണ്ടിയുള്ള പഠനങ്ങളും പ്രസംഗങ്ങളുമാണ്. എപ്പിസ്കോപ്പയായിരുന്നു ഈ പരിശീലനത്തിനു നേതൃത്വം കൊടുത്തിരുന്നത്.

വലിയനോമ്പു കാലങ്ങളിലാണു പരിശീലനം നടന്നുവന്നത്. നോമ്പിന്റെ തുടക്കത്തിൽ ആ വർഷം സ്നാനമേല്ക്കേണ്ടവരുടെ പേരുകൾ പള്ളിയിൽ സൂക്ഷിച്ചിരിക്കുന്ന രജിസ്റ്ററിൽ എഴുതുന്നു. ഇന്നും ഈ പാരമ്പര്യത്തിന്റെ ഭാഗമായി സ്നാനാർത്ഥികളുടെ പേരുകൾ എഴുതാറുണ്ട്. അപ്പോൾ നടത്തുന്ന പ്രാർത്ഥനയിൽ ഇങ്ങനെ പറയുന്നു: 'വിശുദ്ധമായ വിളിയാൽ ഇരുട്ടിൽനിന്നും വഴിതെറ്റിൽ നിന്നും നിന്റെ യഥാർത്ഥ ജ്ഞാനത്തിലേക്കു നീ ഇപ്പോൾ വിളിച്ചിരിക്കുന്ന ഈ ദാസന്റെ (ദാസിയുടെ) നാമം നിന്റെ ജീവഗ്രന്ഥത്തിൽ എഴുതണമെ.'

തുടർച്ചയായ ദിവസങ്ങളിൽ സ്നാനാർത്ഥികളിൽ നിന്നു ഭൂതബഹിഷ്കരണം (Exorcism) നടത്തുന്നു. ഇപ്പോഴത്തെ നമ്മുടെ സ്നാനക്രമത്തിലും ഇതു നിലനിർത്തിയിട്ടുണ്ട്. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ മുദ്രയിട്ടുകൊണ്ട് സകല അശുദ്ധ ശക്തികളെയും സ്നാനാർത്ഥിയിൽ നിന്നു പുറത്താക്കുന്നു. വിശ്വാസപരിശീലനകാലത്തു യേശുക്രിസ്തുവിനെക്കുറിച്ചും പഠിപ്പിക്കുന്നു. ഏറ്റവും അവസാനം വിശ്വാസപ്രമാണം പഠിപ്പിക്കുന്നു.

## 2. വിശുദ്ധ സ്നാനം

ഉയിർപ്പിന്റെ ശനിയാഴ്ച വൈകിട്ടാണു സാധാരണയായി സ്നാനം നല്കി യിരുന്നത്. പള്ളിയോടു ചേർന്നുള്ള മാമോദീസാ കുളത്തിലായിരുന്നു ഇതു ചെയ്തുവന്നത്. സ്നാനാർത്ഥി കൈനീട്ടി അന്ധകാരത്തിന്റെ ദിക്കായ പടി ഞ്ഞാറോട്ടു തിരിഞ്ഞു സാത്താനെ ഉപേക്ഷിക്കയും സൂര്യന്റെ ദിക്കായ കിഴ ക്കോട്ടു തിരിഞ്ഞു നീതിസൂര്യനായ ക്രിസ്തുവിനെ സ്വീകരിക്കയും ചെയ്യുന്നു. പഴയ മനുഷ്യനെ ഉരിഞ്ഞുകളയുന്നതിന്റെ ലക്ഷണമായി ധരി ച്ചിരിക്കുന്ന വസ്ത്രമുരിഞ്ഞുകൊണ്ടാണു വെള്ളത്തിൽ മുഴുകുന്നത്. പിന്നീട് മൂറോൻ അഭിഷേകം നടത്തുന്നു. സ്നാനം കഴിഞ്ഞു വരുന്നവർക്ക് അന ശ്വരജീവന്റെ അടയാളമായി വെള്ളവസ്ത്രം നല്കുന്നു. തുടർന്നുള്ള ഒരാ ഴ്ചക്കാലം അവർ വെള്ളവസ്ത്രങ്ങൾ മാത്രം ധരിക്കുന്നു. സ്നാനമേറ്റവരെ കത്തിച്ച മെഴുകുതിരികളുമായി പള്ളിയിലേക്കു കൊണ്ടുപോവുകയും അവർ തിരികൾ കത്തിച്ചുപിടിച്ചുകൊണ്ട് ഉയിർപ്പിന്റെ ശുശ്രൂഷയിൽ പങ്കെടു ക്കുകയും ചെയ്യുന്നു. വി. കുർബാന അനുഭവിക്കുമ്പോൾ അതോടൊപ്പം പാലും തേനും കൂട്ടിയ ഒരു പാനീയം പുതിയ ക്രിസ്ത്യാനികൾക്കു നല്കുന്നു. വാഗ്ദത്തനാട്ടിലേക്ക് അവർ പ്രവേശിക്കുന്നു എന്നതിന്റെ സൂച നയാണിത്.

## 3. വി. മൂറോനഭിഷേകം

മാമോദീസായും മൂറോനഭിഷേകവും ഏക കൂദാശയുടെ ഭാഗങ്ങളായി ട്ടാണു പൗരസ്ത്യ പാരമ്പര്യത്തിൽ മനസ്സിലാക്കുന്നത്. ഒന്ന് യേശുക്രിസ്തു വിനോടു പ്രത്യേകമായി ബന്ധപ്പെടുത്തിയും മറ്റേത് പരിശുദ്ധാത്മാവിനോടു പ്രത്യേകം ബന്ധപ്പെടുത്തിയും അവയെ വേർതിരിക്കുന്നതു ശരിയായിരി ക്കയില്ല. പാശ്ചാത്യപാരമ്പര്യത്തിൽ ഇതു രണ്ടും വേറെ വേറെ കൂദാശക ളായി കരുതപ്പെടുന്നു. മാമോദീസാ ഏല്ക്കുന്ന ശിശുവിനു മൂറോൻ അഭി ഷേകം നല്കുന്നതിനു സ്ഥിരീകരണം (Confirmation) എന്നാണു പാശ്ചാ ത്യർ പറയുന്നത്. സാധാരണഗതിയിൽ കുട്ടിക്കു പന്ത്രണ്ടോ പതിമൂന്നോ വയസ്സാകുമ്പോൾ ബിഷപ്പു തന്നെയാണ് സ്ഥിരീകരണം നടത്തുന്നത്. റോമൻ കത്തോലിക്കാസഭയിലും പല നവീകരണസഭകളിലും ഇങ്ങനെ യാണ്. സ്ഥിരീകരണത്തിനു ശേഷമാണ് വി. കുർബാന കൊടുക്കുന്നത്.

ഓർത്തഡോക്സ് പാരമ്പര്യത്തിൽ, മാമോദീസാ നല്കി മൂറോനഭിഷേകം നടത്തി ഉടൻതന്നെ വി. കുർബാനാനുഭവത്തിൽ കുട്ടിയെ പങ്കാളിയാക്കുന്നു. ഇതായിരുന്നു പുരാതനസഭയുടെ രീതി. ആധുനിക എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ പഠനങ്ങളുടെയും മറ്റും ഫലമായി, പുരാതനമായ ഓർത്ത ഡോക്സ് രീതി തന്നെയാണ് ശരിയായിട്ടുള്ളതെന്നു പാശ്ചാത്യർക്കു മന സ്സിലായിട്ടുണ്ട്. ഇതു സ്വീകരിക്കാനുള്ള താല്പര്യം പാശ്ചാത്യസഭകളിൽ കൂടിവരുന്നുണ്ട്.

## 4. വി. തൈലം

മാമോദീസായിൽ വെള്ളം ഉപയോഗിക്കുന്നതുപോലെ മൂറോനഭിഷേക ത്തിൽ വിശുദ്ധ തൈലം ഉപയോഗിക്കുന്നതിനു പുരാതന പശ്ചാത്തലമുണ്ട്. പഴയനിയമത്തിൽ പുരോഹിതന്മാർ, രാജാക്കന്മാർ, പ്രവാചകന്മാർ എന്നി വരെ തൈലംകൊണ്ട് അഭിഷേകം ചെയ്യുന്നതായി നാം കാണുന്നു. പുതിയ നിയമത്തിൽ പരിശുദ്ധാത്മാവു ഒരാൾക്കു നല്കപ്പെടുന്നതിനെ പരിശുദ്ധാ ത്മാവിന്റെ അഭിഷേകം എന്നാണല്ലോ പറയുന്നത് (1 യോഹ. 2:27; 2 കൊരി. 1:21; ലൂക്കോ. 4:18). കർത്താവു പരിശുദ്ധാത്മാവിനാൽ അഭിഷിക്തനാണെന്നു സുവിശേഷം സാക്ഷിക്കുന്നു. പുരോഹിതനും രാജാവും പ്രവാചകനുമായ ക്രിസ്തുവിൽ നമ്മെ പങ്കാളികളാക്കുന്നതിനു വേണ്ടിയാണ് പരിശുദ്ധാത്മാവു നമ്മെ അഭിഷേകം ചെയ്യുന്നത്.

ദീർഘമായ ഒരുക്കങ്ങൾക്കുശേഷം പ്രത്യേകമായി തയ്യാറാക്കപ്പെട്ടു വാഴ്ത്തപ്പെടുന്ന സുഗന്ധതൈലമാണ് അഭിഷേകത്തിന് ഉപയോഗിക്കുന്നത്. മാമോദീസായ്ക്കു മുൻപായി വെള്ളത്തിൽ മൂറോൻ തൈലം ഒഴിക്കുന്നുണ്ട്. അപ്പോൾ ചൊല്ലുന്ന പ്രാർത്ഥന ഇങ്ങനെയാണ്. 'ഈ മാമോദീസാ വെള്ള ത്താൽ പഴയ മനുഷ്യൻ പുതുതാക്കപ്പെട്ടു നവീകരിക്കപ്പെടുവാൻ വേണ്ടി പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ പരി ശുദ്ധ മൂറോൻ ഇതിൽ ഞങ്ങൾ ഒഴിക്കുന്നു.'

## 5. വിശുദ്ധ മുദ്ര

മാമോദീസായ്ക്കുശേഷം മൂറോൻ കൊണ്ടു നെറ്റിയിൽ മുദ്രയിടുക എന്നത് അതിപുരാതനമായ ആചാരമാണ്. മൂറോനഭിഷേകത്തിനു മുദ്ര (Seal) എന്നാണു സഭാപിതാക്കന്മാർ പറഞ്ഞുവന്നത്. ആട്ടിൻകൂട്ടങ്ങൾക്ക് അവയെ തിരിച്ചറിയാൻവേണ്ടി പ്രത്യേകം മുദ്രകൾ കുത്തുമായിരുന്നു. അതു പോലെ റോമൻ സൈന്യത്തിലെ ഭടന്മാർക്കു പ്രത്യേക രാജകീയ മുദ്രകൾ ശരീരത്തിൽ പതിച്ചുകൊടുക്കുമായിരുന്നു. യേശുക്രിസ്തുവിന്റെ ആട്ടിൻകൂട്ട ത്തിലും തന്റെ സൈന്യത്തിലും അംഗമാകുന്നവർക്കു മായ്ക്കാനാവാത്ത പരിശുദ്ധാത്മമുദ്ര നല്കുന്നതിനെ ഈ പശ്ചാത്തലത്തിൽ മനസ്സിലാക്കാം. മൂറോൻ കൊണ്ടു മുദ്രയിടുന്നതിനു മുൻപുള്ള മനോഹരമായ പ്രാർത്ഥന യിൽ ഇങ്ങനെ കാണുന്നു: 'കർത്താവേ, മാമോദീസായിലുള്ള വിശ്വാസം മൂലം നിന്റെ ഭടന്മാരുടെ കൂട്ടത്തിൽ എണ്ണപ്പെട്ടിരിക്കുന്ന ഈ നിന്റെ ദാസൻ ഈ പരിശുദ്ധമായ മുദ്രയും അടയാളവും നിന്റെ നാമത്തിൽ പ്രാപിക്കുമാറാ കണമേ. ഈ മൂറോൻതൈലത്താൽ സകലവിധ പരിമളവാസനകളാലും ഇവൻ നിറയുകയും പ്രതികൂല സൈന്യങ്ങൾക്കു കീഴടങ്ങാത്തവനായിത്തീ രുകയും ചെയ്യണമെ. ഇനി ഇവൻ ദുഷ്പ്രഭുക്കളെയോ അന്ധകാരശക്തിക ളെയോ ഭയപ്പെടുവാനിടയാകാതെ നിന്റെ തേജസ്സിൽത്തന്നെ നടക്കുകയും

പ്രകാശപുത്രനായിത്തീരുകയും നിന്നിൽക്കൂടി സഞ്ചരിച്ചുകൊണ്ടു തിരു സന്നിധിയിൽ എത്തിച്ചേരുകയും ചെയ്യണമെ.'

### 6. പൗരോഹിത്യാഭിഷേകം

സകല ഭയത്തിൽനിന്നും തിന്മയുടെ ശക്തികളിൽ നിന്നും മോചനം പ്രാപിച്ച് യേശുക്രിസ്തുവിന്റെ ജീവിതത്തിൽ സൗരഭ്യവും പരിശുദ്ധാത്മാവിന്റെ നൽവരങ്ങളും നമ്മുടെ ജീവിതത്തിൽ പ്രസ്ഫുരിപ്പിക്കാനാണു നാം വിശുദ്ധ തൈലത്താൽ അഭിഷേകം ചെയ്യപ്പെടുന്നത്. 'മിശിഹായുടെ പരിമളവാസനയും സത്യവിശ്വാസത്തിന്റെ അടയാളവും മുദ്രയും വിശുദ്ധാത്മ നൽവരത്തിന്റെ പൂർത്തീകരണവു'മെന്നാണ് വി. മൂറോനെ നമ്മുടെ മാമോദീസാക്രമത്തിൽ വിശേഷിപ്പിച്ചിരിക്കുന്നത്. ത്രിത്വനാമത്തിൽ മൂറോൻ കൊണ്ടു മുദ്രയിട്ടതിനുശേഷം മാമോദീസായേല്ക്കുന്നയാളിന്റെ ശരീരം മുഴുവൻ തൈലം കൊണ്ട് അഭിഷേകം ചെയ്തതുപോലെ ഇപ്പോൾ സ്നാനം പ്രാപിച്ച ഈ കുഞ്ഞാടിനെയും വിശുദ്ധ തൈലത്താൽ അഭിഷേകം ചെയ്യുന്നു എന്നാണു സൂചന. ഇതിനുശേഷം കുട്ടിയെ ക്രിസ്തുവിന്റെ രാജത്വത്തിന്റെ പ്രതീകമായ കിരീടം ധരിപ്പിച്ചു ത്രോണോസ് മുത്തിക്കുകയും അതിനു വലംവയ്പിക്കുകയും ചെയ്യുന്നു. അതിനുശേഷമാണു വിശുദ്ധ കുർബാന കുട്ടിക്കു നല്കുന്നത്.

കർത്താവിന്റെയും സഭയുടെയും പൗരോഹിത്യത്തിലേക്കു കുട്ടിയെ ഉപനയിക്കുകയാണ് മൂറോനഭിഷേകം മൂലം. ഇവിടെ സ്ത്രീയെന്നോ പുരുഷനെന്നോ വ്യത്യാസമില്ല എന്നതു ശ്രദ്ധേയമാണ്. ഈ അഭിഷേകം ഒരിക്കലായിട്ടു നല്കപ്പെടുന്നതാണ്. ഇങ്ങനെ പരിശുദ്ധാത്മാഭിഷേകം പ്രാപിച്ച ഒരു വിശ്വാസി പില്ക്കാലത്ത് എപ്പിസ്കോപ്പാ ആയാലും അപ്പോൾ പ്രത്യേകമായി വിശുദ്ധ തൈലം കൊണ്ട് അഭിഷേകമേല്ക്കുന്നില്ല. പ്രത്യേകമായി പ്രാർത്ഥനകൾ നടത്തി കൈവെപ്പു നല്കുകയാണു ചെയ്യുന്നത്. ആദിമ നൂറ്റാണ്ടുകളിൽ മൂറോനഭിഷേകത്തോടൊപ്പം കൈവെപ്പു നല്കുന്ന രീതിയും പല സ്ഥലങ്ങളിലും ഉണ്ടായിരുന്നു. ഇന്നും ചില സഭകൾ അതു തുടർന്നുവരുന്നു. സഭയുടെ പൊതുപൗരോഹിത്യത്തിലേക്കുള്ള പ്രവേശനം സമ്പൂർണമായി വിശ്വാസികളായ സ്ത്രീപുരുഷന്മാർക്കു നല്കപ്പെടുന്നു എന്നാണിതു കാണിക്കുന്നത്. ഈ പൊതുപൗരോഹിത്യത്തിന്റെ നൽവരത്തിന്മേലാണ് പ്രത്യേക പൗരോഹിത്യത്തിന്റെ നൽവരങ്ങൾ നല്കപ്പെടുന്നത്.

ക്രിസ്തു എന്ന വാക്കിന് 'അഭിഷേകം ചെയ്യപ്പെട്ടവൻ' എന്നാണല്ലോ അർത്ഥം. നാമെല്ലാം അഭിഷേകം ചെയ്യപ്പെട്ടവരായതുകൊണ്ടു ക്രിസ്തു നാമം ധരിക്കുന്നു. ക്രിസ്തുവിനെപ്പോലെ ആയിത്തീരാൻ വിളിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ ജീവിതത്തിൽ പരിശുദ്ധാത്മസഹായത്താൽ ഉണ്ടാകേണ്ട ക്രിസ്തീകരണമാണു മൂറോനഭിഷേകത്തിന്റെ കാതലായ സത്യം.

### ചോദ്യങ്ങൾ

1. സ്നാനാർത്ഥികളുടെ പരിശീലനം (Catechumenate) എന്നാൽ എന്ത്?
2. മൂറോനഭിഷേകത്തിന്റെ കാര്യത്തിൽ പാശ്ചാത്യ സഭകളും പൗരസ്ത്യ സഭകളും തമ്മിലുള്ള വ്യത്യാസമെന്ത്?
3. 'വിശുദ്ധ മുദ്ര' എന്താണെന്നു വ്യക്തമാക്കുക?

## പാഠം 3

# വിശുദ്ധ കുർബാന

❑ രക്ഷാകരമായ ഓർമ്മ ❑ വിശുദ്ധ ബലി ❑ അപ്പവും വീഞ്ഞും ❑ സകല സൃഷ്ടിക്കും വേണ്ടി ❑ അർപ്പണവും സ്വീകരണവും ❑ നിത്യമായ വിരുന്നിന്റെ തുടക്കം ❑ സമ്പൂർണമായ ആരാധന ❑ രണ്ടു ക്രമങ്ങൾ ❑ കുർബാനയുടെ അനുഭവം

വിശുദ്ധ കുർബാന സഭയുടെ ജീവിതത്തിന്റെ കേന്ദ്രമാണ്. എല്ലാ കൂദാശകളുടെയും അർത്ഥം കുർബാനയിൽ കേന്ദ്രീകരിക്കപ്പെടുന്നു. കർത്താവിന്റെ ഉയിർപ്പിനുശേഷം പരിശുദ്ധാത്മാവിന്റെ ആഗമനത്തോടെ സഭ ക്രമമായി ഒന്നിച്ചുകൂടുകയും അന്നുമുതൽ ഇന്നയോളം അഭംഗുരമായി വി. കുർബാന അനുഷ്ഠിച്ചുപോരുകയും ചെയ്യുന്നു.

കുർബാന എന്ന പദത്തിന് അർപ്പണം, അർപ്പിതവസ്തു (കാഴ്ചയർപ്പണം - offering) എന്നൊക്കെ അർത്ഥമുണ്ട്. കുർബാനയെ കുറിക്കുവാൻ ഉപയോഗിക്കുന്ന പരിചിതമായ ഗ്രീക്ക് പദമാണ് എവുക്കാറിസ്തിയ. ഇതിന്റെ അർത്ഥം കൃതജ്ഞതാപ്രകടനം എന്നാണ്. ഇംഗ്ലീഷിലെ യൂക്കറിസ്റ്റ് (Eucharist) എന്ന പദം ഈ വാക്കിൽ നിന്നും വരുന്നതാണ്.

### 1. രക്ഷാകരമായ ഓർമ്മ

എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്വിൻ (ലൂക്കോ. 22:19) എന്ന കർത്തൃകല്പന പ്രകാരമാണു തന്റെ ഉയിർപ്പുദിനമായ ഞായറാഴ്ച സഭ കൂടി വിശുദ്ധ കുർബാന അർപ്പിക്കുന്നത്. ഓർമ്മ (anamnesis) എന്നത് അങ്ങനെ കുർബാനയുടെ മൗലികഘടകങ്ങളിലൊന്നാണ്. കഴിഞ്ഞുപോയ കാലത്തിലുള്ള ഒന്നിനെ വെറുതെ അനുസ്മരിക്കുക എന്നതല്ല ഇതുകൊണ്ടുദ്ദേശി

ക്കുന്നത്. ഇതു രക്ഷാകരമായ അനുസ്മരണമാണ്. നമുക്കുവേണ്ടി മനുഷ്യാവതാരം ചെയ്യുകയും കഷ്ടം അനുഭവിച്ചു മരിച്ച് അടക്കപ്പെട്ട് ഉയിർത്തെഴുന്നേല്ക്കുകയും രണ്ടാമതു വരാനിരിക്കുകയും ചെയ്യുന്ന രക്ഷകനായ ക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യം മുഴുവൻ വി. കുർബാനയിൽ ഓർക്കപ്പെടുകയും ആഘോഷിക്കപ്പെടുകയും ചെയ്യുന്നു. നാം വിശുദ്ധ കുർബാനയിൽ ചെയ്യുന്നതുപോലെ, 'കർത്താവേ നിന്റെ മരണത്തെ ഞങ്ങൾ ഓർക്കുകയും, നിന്റെ ഉയിർത്തെഴുന്നേല്പിനെ ഏറ്റുപറയുകയും നിന്റെ രണ്ടാമത്തെ വരവിനായി നോക്കിപ്പാർക്കുകയും ചെയ്യുന്നു.' നാം ഓർക്കുന്ന ഈ രക്ഷാകരമായ സംഭവങ്ങളിലെല്ലാം വി. കുർബാനയിലൂടെ നാം പങ്കാളികളാവുന്നു. ഭൂതകാലത്തെയും ഭാവിയേയും വർത്തമാനകാലത്തെയും ഒരുമിച്ചു കുർബാനയുടെ നിമിഷങ്ങളിൽ നാം അനുഭവിക്കുന്നു. ഇതു വ്യക്തിപരമായ ഓർമ്മയും നോക്കിപ്പാർക്കലുമല്ല. വിശ്വാസികളുടെ സമൂഹം നൂറ്റാണ്ടുകളായി സൂക്ഷിക്കുന്ന ഓർമ്മയും സഭയുടെ ആഴമായ പ്രത്യാശയുമാണ്. ക്രിസ്തീയ സമൂഹത്തിന്റെ സ്വഭാവം മുഴുവൻ കുർബാനയിലെ ഈ അനുസ്മരണം ആഘോഷം, കാത്തിരുപ്പ് എന്നിവയിലൂടെ വെളിപ്പെടുന്നു.

### 2. വിശുദ്ധ ബലി

വിശുദ്ധ കുർബാനയ്ക്കു ബലി അഥവാ യാഗം എന്ന വിശേഷണം രണ്ടാം നൂറ്റാണ്ടിൽത്തന്നെ നല്കിത്തുടങ്ങി. എന്നാൽ ഈ ബലി കർത്താവിന്റെ കാൽവരിയിലെ ബലിയുടെ ആവർത്തനമോ വെറും ഓർമ്മയോ അല്ല. എന്നന്നേക്കുമുള്ളതും അതുല്യവുമായ ആ പരമയാഗത്തിലുള്ള സംബന്ധമാണ് ഓരോ വി. കുർബാനയിലും നാം അനുഭവിക്കുന്നത്. കൗദാശികമായ ഈ സംബന്ധം മൂലം കർത്താവിന്റെ രക്ഷാകരമായ ബലി നമുക്കു സന്നിഹിതമായിത്തീരുന്നു. കർത്താവിന്റെ ബലിയിലുള്ള പങ്കാളിത്തം എന്നു പറയുമ്പോൾ നമ്മെത്തന്നെ ബലിയായി സമർപ്പിക്കുക എന്നർത്ഥമുണ്ട്. വി. കുർബാനയുടെ ഒരുക്കശുശ്രൂഷ (തൂയാബാ) യിൽ ഇതു പ്രത്യേകം എടുത്തു പറയുന്നുണ്ട്. നമ്മുടെ വിചാരങ്ങളും വചനങ്ങളും പ്രവൃത്തികളും ദഹനയാഗങ്ങളായിത്തീരണമെന്നും നമ്മുടെ ആത്മശരീരമനസ്സുകളെ ദൈവത്തിനു സ്വീകാര്യമായ ബലിയായി സമർപ്പിക്കാൻ അർഹത നല്കണമെന്നും അവിടെ പുരോഹിതൻ പ്രാർത്ഥിക്കുന്നു. പഴയനിയമയാഗത്തിൽ നിന്നു ഭിന്നമായി കുർബാനയാകുന്ന ബലിയെ രക്തരഹിതമായ യാഗമെന്നും ആത്മീയ യാഗമെന്നും വിശേഷബുദ്ധിയുള്ള യാഗമെന്നുമൊക്കെ കുർബാന തക്സാകളിൽ വിശേഷിപ്പിക്കുന്നു.

### 3. അപ്പവും വീഞ്ഞും

എന്താണു വിശുദ്ധ കുർബാനയിൽ നാം അർപ്പിക്കുന്നത്? അപ്പവും വീഞ്ഞുമാണു ലോകമെമ്പാടുമുള്ള സഭകളെല്ലാം അർപ്പിക്കുന്നത്. ഈ

അപ്പവും വീഞ്ഞും മനുഷ്യരുടെ അദ്ധ്വാനഫലമാണ്. ഭൂമിയിൽ മനുഷ്യൻ വിയർപ്പൊഴുക്കുന്നതിന്റെ ഫലമായി ഭൂമി കനിഞ്ഞു നല്കുന്ന ഫലങ്ങളാണ് അപ്പവും വീഞ്ഞുമായി രൂപാന്തരപ്പെടുന്നത്. മനുഷ്യർ ഇതു കാഴ്ച (കുർബാന) യായി, നന്ദി പ്രകടിപ്പിച്ചുകൊണ്ട് (എവുക്കാറിസ്ത്യ) ദൈവസന്നിധിയിൽ സമർപ്പിക്കുന്നു. പല ഓർത്തഡോക്സ് സഭകളിലും കുർബാനയ്ക്കുള്ള അപ്പം ജനങ്ങൾ വീടുകളിൽത്തന്നെ ഉണ്ടാക്കിക്കൊണ്ടുവരുന്ന രീതിയുണ്ട്. റോമൻ കത്തോലിക്കരുടെ പുതിയ കുർബാനക്രമത്തിൽ അപ്പവും വീഞ്ഞും അൾത്താരയിലേക്കു ജനങ്ങളിൽ രണ്ടുപേർ ചേർന്നു കൊണ്ടുവരുന്ന ചടങ്ങുണ്ട്. അർപ്പിക്കുന്നതായ വസ്തുക്കൾ ജനങ്ങളുടേതാണ് എന്ന് ഇതു വ്യക്തമാക്കുന്നു.

## 4. സകല സൃഷ്ടിക്കും വേണ്ടി

നമ്മുടെ കുർബാന തക്സായിലെ ആദ്യഭാഗങ്ങൾ പരിശോധിച്ചാൽ, അപ്പത്തോടും, വീഞ്ഞിനോടുമൊപ്പം നാം നമ്മെയും സകല സൃഷ്ടിയെയും ദൈവസന്നിധിയിൽ കാഴ്ചയായി സമർപ്പിക്കുന്നതായി മനസ്സിലാക്കാം. അപ്പവും വീഞ്ഞും ഉണ്ടാക്കാൻ നാമുപയോഗിക്കുന്ന ഗോതമ്പും മുന്തിരിങ്ങയും ഈ മണ്ണിൽ നിന്നു മുളച്ചുവന്നതാണ്. നമ്മുടെ ശരീരവും ഈ മണ്ണു തന്നെയാണ്. ഈ മണ്ണിൽ നിന്നു തന്നെയാണു സകല ജീവജാലങ്ങളെയും ദൈവം സൃഷ്ടിച്ചത്. അപ്പോൾ ഇവിടെ നാം കാണുന്ന സകല ചരാചരങ്ങളും മനുഷ്യനുൾപ്പെടെ നമ്മുടെ ഭൂമിയുടെ വിളവുകൾ ആണ്. ഈ വിളവുകളുടെയെല്ലാം പ്രാതിനിധ്യം വഹിച്ചുകൊണ്ടാണ് അപ്പവും വീഞ്ഞുമാകുന്ന മണ്ണിൻവിളവുകൾ പട്ടക്കാരൻ കാഴ്ചയണയ്ക്കുന്നത്. വിളവുകൾ മാത്രമല്ല, സൂര്യനും ചന്ദ്രനും കോടാനുകോടി നക്ഷത്രങ്ങളും ഉൾപ്പെടുന്ന 'അനുക്ഷണവികസ്വര'മായ ഈ പ്രപഞ്ചം മുഴുവന്റെയും പ്രതീകമാണ് അപ്പവും വീഞ്ഞും. അതുകൊണ്ടു വിശുദ്ധ കുർബാനയിൽ നാം കാണുന്നതു പ്രാപഞ്ചികമായ ഒരു സമർപ്പണമാണ്. ബലിയർപ്പിക്കുന്ന പട്ടക്കാരൻ ഈയൊരു കാഴ്ചപ്പാടോടെ "കർത്താവേ, നിന്റെ അഗ്നിസിംഹാസനത്തിൻ മുമ്പാകെ നിന്നുകൊണ്ട്, നിന്റെ ജനത്തിനു പാപരിഹാരവും സൃഷ്ടി മുഴുവനുംവേണ്ടി മോചനവും ഞാൻ യാചിക്കുന്നു" എന്നാണു പ്രാർത്ഥിക്കുന്നത്. ദൈവമഹത്വത്തിനായി കാത്തിരിക്കുന്ന സൃഷ്ടിയെ മുഴുവനുമാണ് അപ്പവീഞ്ഞുകളിലൂടെ സമർപ്പിക്കുന്നത്. 'സൃഷ്ടി, ദൈവപുത്രന്മാരുടെ വെളിപാടിനെ ആകാംക്ഷയോടെ കാത്തിരിക്കുന്നു' (റോമ. 8:19) എന്ന പൗലോസ് ശ്ലീഹായുടെ പ്രസ്താവനയും വിശുദ്ധ കുർബാനയുടെ ആന്തരികാർത്ഥത്തോടു യോജിക്കുന്നു.

## 5. അർപ്പണവും സ്വീകരണവും

ഇങ്ങനെ സമർപ്പിക്കുന്ന അപ്പവും വീഞ്ഞും ദൈവപുത്രന്റെ തിരുശരീര

രക്തങ്ങളായി നമുക്കു തിരികെ ലഭിക്കുന്നു. നാം വിശ്വാസപൂർവം പാപങ്ങളുടെ മോചനത്തിനും നമ്മുടെ സ്വഭാവത്തിന്റെ രൂപാന്തരത്തിനുമായി അതനുഭവിക്കുന്നു. ഇങ്ങനെ സമർപ്പിക്കുകയും സ്വീകരിക്കുകയും ചെയ്യുമ്പോൾ കുർബാനയുടെ ഒരു പരിവൃത്തി (Eucharistic cycle) പൂർത്തിയാകുന്നു. വീണ്ടും നാം അർപ്പിക്കുകയും തിരിച്ചു സ്വീകരിക്കുകയും ചെയ്യുന്നു. ഈ പ്രക്രിയയിലൂടെ നമ്മുടെ സ്വഭാവം യേശുക്രിസ്തുവിന്റെ സ്വഭാവത്തിന് അനുരൂപമായി രൂപാന്തരപ്പെടണമെന്നു സഭ പഠിപ്പിക്കുന്നു. അതുപോലെ സൃഷ്ടിയുടെ പ്രകൃതിയും പറുദീസായുടെ അനുഭവത്തിലേക്ക് അതായതു പൂർണമായ ഐക്യത്തിന്റെയും സ്നേഹത്തിന്റെയും അനുരഞ്ജനത്തിന്റെയും മാർഗത്തിലേക്കു മടങ്ങണം.

### 6. നിത്യമായ വിരുന്നിന്റെ തുടക്കം

മനുഷ്യർ ഉപയോഗിക്കുന്ന ഭക്ഷണസാധനങ്ങൾ തന്നെയാണു വി. കുർബാനയിൽ നാം സമർപ്പിക്കുന്നത്. ഭക്ഷണമാണു നമ്മുടെ ഭൗതികജീവനെ നിലനിർത്തുന്നത്. അപ്പോൾ ഭക്ഷണസാധനങ്ങളോടൊപ്പം നമ്മുടെ ജീവനെ മുഴുവനായി നാം ദൈവസന്നിധിയിൽ നന്ദി (യൂക്കറിസ്റ്റ്) യോടെ സമർപ്പിക്കുന്നു. ദൈവരാജ്യത്തിന്റെ നിത്യമായ വിരുന്നിന്റെ സൂചനയായി, നിത്യജീവന്റെ നാന്ദിയായി, വിശുദ്ധ കുർബ്ബാനയുടെ കേന്ദ്രത്തിൽ തിരുശരീരരക്തങ്ങൾ ഭക്ഷിച്ചു പാനം ചെയ്യുന്നതിനുള്ള ക്ഷണമാണു നമുക്കു ലഭിക്കുന്നത്. സ്നേഹത്തോടും ഐക്യത്തോടും വിശുദ്ധിയോടും കൂടെ മാത്രമേ ഈ ഭക്ഷണം അനുഭവിക്കാൻ പാടുള്ളു. നാമിത് ഒരുമിച്ചു കഴിക്കുകയും കർത്താവിൽ സന്തോഷിക്കുകയും ചെയ്യേണ്ടതാണ്. ആദിമസഭയുടെ അനുഭവത്തെക്കുറിച്ച് അപ്പോസ്തോല പ്രവൃത്തികളിൽ നാം വായിക്കുന്നു. 'അവർ ഒരുമനപ്പെട്ടും ദിനംപ്രതി ദേവാലയത്തിൽ കൂടിവരികയും വീട്ടിൽ അപ്പം നുറുക്കിക്കൊണ്ട് ഉല്ലാസവും ഹൃദയപരമാർത്ഥതയും പൂണ്ടു ഭക്ഷണം കഴിക്കുകയും ദൈവത്തെ സ്തുതിക്കുകയും സകല ജനത്തിന്റെയും കൃപ അനുഭവിക്കുകയും ചെയ്തു' (2:46).

### 7. സമ്പൂർണമായ ആരാധന

വിശുദ്ധ കുർബാന സഭയുടെ സമ്പൂർണമായ ആരാധനയാണ്. ജീവിച്ചിരിക്കുന്ന വിശ്വാസികൾ മാത്രമല്ല, വിശ്വാസികളായ സകല പരേതരും വിശുദ്ധന്മാരും ശുദ്ധിമതികളും അതിൽ പങ്കെടുക്കുന്നു. വിശാലമായ അർത്ഥത്തിൽ ആദ്യമനുഷ്യനായ ആദാം മുതൽ ഇന്നയോളം ദൈവേഷ്ടം പ്രവർത്തിച്ചിട്ടുള്ള സകല മനുഷ്യരെയും നാം അനുസ്മരിക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. ദൈവമാതാവായ വിശുദ്ധ മറിയാമിനെയും അപ്പോസ്തോലന്മാരെയും പരിശുദ്ധന്മാരെയും ഓർത്ത് അവർക്കുവേണ്ടി സഭ മുഴുവനും പ്രാർത്ഥിക്കുന്നു. അവരും നമുക്കുവേണ്ടി നിരന്തരമായി പ്രാർത്ഥിക്കുന്നു. സഭാശരീരത്തിന്റെ പ്രാണവായുവായ

പ്രാർത്ഥനയിലൂടെ നാമും അവരും കർത്താവിൽ ഒന്നായിത്തീരുന്നു. ജീവി ച്ചിരിക്കുന്നവരിൽ ദാരിദ്ര്യവും ക്ലേശവുമനുഭവിക്കുന്നവരെയും രോഗിക ളെയും അനാഥരെയും വിധവകളെയും അനുതാപികളെയും പ്രത്യേകമായി നാം ഓർക്കുന്നു. ഈ സ്നേഹനിർഭരമായ ഓർമ്മയും അവർക്കുവേണ്ടി യുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയും പലവട്ടം തൂയാബാ ശുശ്രൂഷയിലും പിന്നീടു പരസ്യമായ കുർബാനയിലും നാം നടത്തുന്നു. വി. കുർബാന പരസ്യമായി ആരംഭിക്കുന്നതു കർത്താവിന്റെ അമ്മയായ വിശുദ്ധ മറിയാമിനെയും കർ ത്താവിന്റെ മുന്നോടിയായ വി. യോഹന്നാൻ സ്നാപകനെയും ഓർത്തു കൊണ്ടാണ്. 'നിന്നെ പ്രസവിച്ച മറിയാമും നിന്നെ മാമോദീസാ മുക്കിയ യോഹന്നാനും ഞങ്ങൾക്കുവേണ്ടി നിന്നോടപേക്ഷിക്കുന്നു. ഞങ്ങളുടെ മേൽ കരുണ ചെയ്യേണമെ.' യേശുക്രിസ്തുവിലൂടെയുള്ള രക്ഷാപദ്ധതി യിൽ സമുന്നതമായ സ്ഥാനമാണു വി. മറിയാമിനും യോഹന്നാൻ സ്നാപ കനും നല്കിയിരിക്കുന്നത്.

### 8. രണ്ടു ക്രമങ്ങൾ

വി. കുർബാനയ്ക്കു രണ്ടു ഭാഗങ്ങൾ ഉണ്ട്. ഒന്നാമത്തേത് 'സ്നാനാർ ത്ഥികളുടെ ക്രമം' എന്നും രണ്ടാമത്തേതു 'വിശ്വാസികളുടെ ക്രമം' എന്നും അറിയപ്പെടുന്നു. ഇപ്പോൾ ഈ വ്യത്യാസത്തിനു വലിയ പ്രസക്തിയില്ലെ ങ്കിലും ആദിമ നൂറ്റാണ്ടുകളിൽ അർത്ഥവത്തായ ഒന്നായിരുന്നു ഇത്. മാമോ ദീസായേറ്റു സഭയുടെ പൂർണാംഗങ്ങളായ വിശ്വാസികൾക്കു മാത്രമേ വി. കുർബാനയിൽ പങ്കെടുക്കാൻ അവകാശമുണ്ടായിരുന്നുള്ളു. വിശ്വാസപ്ര മാണം വരെയുള്ള ഭാഗത്തു (സ്നാനാർത്ഥികളുടെ ക്രമം) മാമോദീസായേ റ്റവർക്കും ഏല്ക്കാൻ ഒരുങ്ങുന്നവർക്കും ഒരുപോലെ പങ്കെടുക്കാമായിരുന്നു. വേദവായനകളും അതേപ്പറ്റിയുള്ള പ്രസംഗങ്ങളും വിശ്വാസപ്രബോധനങ്ങ ളുമാണു പ്രധാനമായും അവിടെ നടക്കുന്നത്. അതിനുശേഷം സ്നാനാർത്ഥി കളെ ആശീർവദിച്ചു പിരിച്ചയക്കുകയും ശെമ്മാശ്ശന്മാർ പള്ളിയുടെ വാതി ലുകൾ അടയ്ക്കുകയും വിശ്വാസികൾ മാത്രം വി. കുർബാനയിൽ സംബ ന്ധിക്കുകയും ചെയ്തിരുന്നു. ഈ ഭാഗത്തിന് 'അനാഫുറാ' എന്നും പറ യുന്നു. 'അനാഫെറോ' എന്ന ഗ്രീക്കു വാക്കിന്റെ അർത്ഥം മുകളിലേയ്ക്ക് ഉയർത്തിപ്പിടിക്കുക എന്നാണ്. അപ്പത്തോടും വീഞ്ഞിനോടുമൊപ്പം 'നമ്മുടെ ബോധങ്ങളെയും വിചാരങ്ങളെയും ഹൃദയങ്ങളെയും' നമുക്കുള്ള സക ലത്തെയും പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തു മിശിഹാതമ്പുരാൻ ഇരിക്കുന്ന ഇടമായ അത്യുന്നതങ്ങളിലേക്കു നാം ഉയർത്തുന്നതിനെയാണു ഇത് സൂചിപ്പിക്കുന്നത്.

'ഇതെന്റെ ശരീരമാകുന്നു' എന്നു തുടങ്ങിയ കർത്താവിന്റെ സ്ഥാപനവ ചനങ്ങൾ ഉച്ചരിക്കുന്നതാണു വി. കുർബാനയുടെ ഏറ്റവും പ്രധാനമായ നിമിഷമെന്നു റോമൻസഭ പഠിപ്പിച്ചുവന്നിരുന്നു. എന്നാൽ നമ്മുടെ ഓർത്ത

ഡോക്സ് പാരമ്പര്യത്തിൽ കുർബാനയിലെ ഏതെങ്കിലും ഒരു നിമിഷം മറ്റെല്ലാത്തിനേക്കാളും പ്രധാനമാണ് എന്നു പറയുന്നില്ല. എല്ലാ നിമിഷങ്ങളും ഒരുപോലെ പ്രധാനമാണ്. ഏതു നിമിഷത്തിലാണ് അപ്പവും വീഞ്ഞും തിരു ശരീരരക്തങ്ങളായിത്തീരുന്നത് എന്നു നാം കൃത്യമായി നിർവചിക്കുന്നില്ല. എങ്കിലും ബാറെക് കാദേശ് (സ്ഥാപനവചനങ്ങൾ) ക്രൊയ്ത്തോദ് റൂഹോ (പരിശുദ്ധാത്മാഹ്വാനം) ഖണ്ഡിപ്പ് തുടങ്ങിയ അവസരങ്ങൾ സുപ്രധാനമായി ജനങ്ങൾ കരുതിപ്പോരുന്നു.

തുബ്ദേനുകൾ സഭയുടെ പരമപ്രധാനമായ മദ്ധ്യസ്ഥ പ്രാർത്ഥനകളാണ്. മരിച്ചവർക്കുവേണ്ടിയും ജീവനുള്ളവർക്കുവേണ്ടിയും മൂന്നു വീതം നടത്തപ്പെടുന്ന ഈ പ്രാർത്ഥനകളിൽ, സഭയുടെ ഇടയന്മാർ, രോഗവും ദുഃഖവും ക്ലേശവുമനുഭവിക്കുന്നവർ, ഭരണകർത്താക്കൾ, ദൈവമാതാവ്, അപ്പോസ്തോലന്മാർ, സഹദേന്മാർ, സഭാപിതാക്കന്മാർ, ഗുരുക്കന്മാർ, മരിച്ചുപോയ വിശ്വാസികൾ എന്നിവരെയെല്ലാം ഓർത്തു നാം പ്രാർത്ഥിക്കുന്നു.

### 9. കുർബാനയുടെ അനുഭവം

വി. കുർബാനയിൽ സംബന്ധിക്കുന്നവരെല്ലാം അതിന്റെ അനുഭവത്തിനു പങ്കുചേരണമെന്നാണു സഭ പഠിപ്പിക്കുന്നത്. നിർഭാഗ്യവശാൽ പല ഇടവകകളിലും, ബലിയർപ്പിക്കുന്ന പട്ടക്കാരനും വി. കുർബാന സ്ഥിരമായി അനുഭവിക്കുന്ന ഏതാനും പേരും മാത്രമായിരിക്കും അതനുഭവിക്കുന്നത്. ഇതു ക്രിസ്തീയമായ പാരമ്പര്യമല്ല. വി. കുർബാനയുടെ പൂർണമായ അർത്ഥവും ശക്തിയും നമുക്കു ലഭിക്കുന്നതിനു ക്രമമായുള്ള കുർബാനാനുഭവം ആവശ്യമാണ്. സംബന്ധിക്കുന്നവരെല്ലാവരും അനുഭവിക്കുന്നു എന്ന ചിന്തയിലാണ് തക്സായിൽ പ്രാർത്ഥനകൾ ക്രമീകരിച്ചിരിക്കുന്നത്, മാമോദീസായിലൂടെ നാം പ്രാപിച്ചതായ പുത്രത്വവും പുതിയ ജീവനും നിരന്തരമായി നാം പുതുക്കേണ്ടതു വിശുദ്ധ കുർബാനയിലാണ്. വിശ്വാസികളുടെ സമൂഹത്തിന്റെ ശക്തിയും ദാർഢ്യതയും പരിശുദ്ധാത്മാവിലുള്ള നവീകരണവും വി. കുർബാനയുടെ കൂട്ടായ അനുഭവത്തിലൂടെ മാത്രമേ കൈവരികയുള്ളു.

വി. കുർബാനയിലുള്ള പങ്കാളിത്തം ഈ ലോകത്തിൽ മനുഷ്യസ്നേഹത്തിലും സേവനത്തിനും നമ്മെ പ്രചോദിപ്പിക്കേണ്ടതാണ്. അപ്പവും വീഞ്ഞും ദൈവസന്നിധിയിൽ സമർപ്പിക്കുന്ന നാം നമ്മുടെ അനുദിന ജീവിതത്തിലും ആവശ്യക്കാരുമായി നമ്മുടെ അപ്പം പങ്കിടുന്നവരും ദൈവം നല്കുന്ന കഴിവുകളെ ലോകത്തിന്റെ നന്മയ്ക്കായി എപ്പോഴും ഉപയോഗിക്കുന്നവരുമായിത്തീരണം. അതുപോലെ തന്നെ, നീതിയും സമാധാനവും സത്യവുമുള്ള ഒരു വ്യവസ്ഥിതിക്കായി യത്നിക്കാനും വി. കുർബാനാനുഭവം നമ്മെ പ്രേരിപ്പിക്കണം.

## ചോദ്യങ്ങൾ

1. വി. കുർബാന എങ്ങനെയാണ് രക്ഷാകരമായ ഓർമ്മ ആകുന്നത്?
2. അപ്പവും വീഞ്ഞും എങ്ങനെ സൃഷ്ടി മുഴുവന്റെയും പ്രാതിനിധ്യം വഹിക്കുന്നു? വിശദമാക്കുക.
3. വി. കുർബാനയിലെ രണ്ടു പ്രധാന ക്രമങ്ങൾ ഏവ?
4. അനാഫുറാ എന്നാൽ എന്ത്? കുർബാനയ്ക്കു മറ്റൊരു പേരു പറയുക.

### പാഠം 4

# വിവാഹം

❑ പുരുഷനും സ്ത്രീയുമെന്ന ഏക മനുഷ്യൻ ❑ ദൈവത്തിൽ നിന്ന് ❑ സഭയും ക്രിസ്തുവും ❑ ഗാഢമായ ബന്ധത്തിന്റെ ചിത്രം ❑ തെറ്റിദ്ധാരണകൾ ❑ താൽക്കാലികം ❑ കിരീടവും മുൾക്കിരീടവും ❑ സൃഷ്ടി കർമ്മത്തിൽ പങ്കാളിത്തം

## 1. പുരുഷനും സ്ത്രീയുമെന്ന ഏക മനുഷ്യൻ

'ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. ദൈവത്തിന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു' (ഉല്പ. 1:27). സൃഷ്ടിയുടെ തുടക്കത്തിൽ നാം കാണുന്നത് മനുഷ്യനെ ദൈവം സ്ത്രീയെന്നും പുരുഷനെന്നും രണ്ടായി തിരിക്കുന്നതാണ്. സ്ത്രീയ്ക്കും പുരുഷനും ഒരുപോലെ ദൈവസ്വരൂപമുള്ള ഒരേ മനുഷ്യത്വമാണു നല്കിയത്. ഉല്പത്തിയിലെ തന്നെ വേറൊരു പാരമ്പര്യത്തിൽ, (അദ്ധ്യായം 2) ആദാമിന്റെ വാരിയെല്ലിൽ നിന്ന് അവന് തക്ക തുണയായിരിപ്പാൻ ഒരു സ്ത്രീയെ സൃഷ്ടിക്കുന്നതാണു നാം കാണുന്നത് (ഉല്പത്തി ഒന്നും രണ്ടും അദ്ധ്യായങ്ങളിൽ വ്യത്യസ്തങ്ങളായ രണ്ടു സൃഷ്ടി വിവരണങ്ങൾ ചേർത്തിരിക്കുന്നതു കാണുക). രണ്ടാം വിവരണത്തിൽ സ്ത്രീ പുരുഷന്റെ അസ്ഥിയിൽ നിന്ന് അസ്ഥിയും മാംസത്തിൽ നിന്നു മാംസവും ആയിരിക്കയാൽ, 'പുരുഷൻ അപ്പനെയും അമ്മയെയും വിട്ടുപിരിഞ്ഞു ഭാര്യയോടു പറ്റിച്ചേരും അവർ ഏകശരീരമായിത്തീരും' (2:24). പരിപൂർണ്ണ സമത്വവും ദൈവസാദൃശ്യവുമുള്ള രണ്ടു വ്യക്തികൾ. അടിസ്ഥാനപരമായി അവർ രണ്ടല്ല, ഒന്നാണ് എന്ന് ഉല്പത്തി പുസ്തകം സാക്ഷിക്കുന്നു. അപ്പോൾ മനുഷ്യവർഗത്തിൽക്കാണുന്ന സ്ത്രീപുരുഷ വ്യത്യാസത്തിന് ആഴമായ വേരുകൾ ഉണ്ടെന്നു പറയാൻ വയ്യ.

## 2. ദൈവത്തിൽ നിന്ന്

മുകളിൽ സൂചിപ്പിച്ച ഉല്പത്തി പുസ്തകത്തിലെ വാക്യങ്ങൾ രണ്ടും കർത്താവ് ഉദ്ധരിക്കുന്നുണ്ട് (മത്താ. 19:5). വിവാഹമോചനം സംബന്ധിച്ചു പരീശന്മാർ കർത്താവിനെ പരീക്ഷിക്കുന്ന രീതിയിലുള്ള ചോദ്യം ചോദിച്ച പ്പോഴാണു കർത്താവു പഴയനിയമത്തിൽ നിന്നും ഉദ്ധരിച്ചുകൊണ്ടു മറു പടി പറയുന്നത്. അപ്പോസ്തോലിക സഭയ്ക്കു വിവാഹം, വിവാഹമോചനം എന്നിവയെ സംബന്ധിച്ച വ്യക്തമായ അഭിപ്രായം ഉണ്ടായിരുന്നുവെന്നു കർത്താവിന്റെ മറുപടി തെളിയിക്കുന്നു. 'ദൈവം സംയോജിപ്പിച്ചതിനെ മനുഷ്യൻ വേർപിരിക്കരുത്' എന്നതു കർത്താവിന്റെയും ആദിമസഭയുടെയും അഭിപ്രായമായിരുന്നു. ക്രിസ്തീയ പാരമ്പര്യത്തിൽ ഉടനീളം ഇതു പാലി ക്കുവാൻ സഭ ശ്രമിച്ചിട്ടുണ്ട്. വിവാഹം എന്നതു ദൈവത്താൽ സ്ഥാപിക്ക പ്പെട്ട് ആശീർവദിക്കപ്പെട്ടതാണെന്നും ദാമ്പത്യബന്ധം ഐക്യത്തിന്റെയും സ്നേഹത്തിന്റെയും പരമമായ ബന്ധമാണെന്നും സഭ പഠിപ്പിക്കുന്നു.

## 3. സഭയും ക്രിസ്തുവും

ഓർത്തഡോക്സ് സുറിയാനിസഭയുടെ വിവാഹ ശുശ്രൂഷാക്രമത്തിൽ ഉടനീളം ഒരേയൊരു പ്രധാന വിഷയമേയുള്ളു: മണവാളനായ യേശു ക്രിസ്തുവും മണവാട്ടിയായ സഭയും തമ്മിലുള്ള ബന്ധം. 'വിജാതീയ പുത്രി യെ തനിക്കു സഭയായി തെരഞ്ഞെടുത്ത് എല്ലാവിധ കളങ്കങ്ങളിൽ നിന്നും മാലിന്യങ്ങളിൽ നിന്നും തന്റെ വിജയരക്തത്താൽ അവളെ വെടിപ്പാക്കുകയും ഭൗമികസഭയ്ക്കു വിവാഹനിശ്ചയം ചെയ്ത് താൻ തന്നെ അവൾക്കു വര നായിത്തീരുകയും' ചെയ്ത സത്യമണവാളനായ കർത്താവും സഭയും തമ്മി ലുള്ള ബന്ധം വലിയൊരു രഹസ്യമായിട്ടാണു പൗലോസ്ശ്ലീഹാ വ്യാഖ്യാ നിക്കുന്നത് (എഫേ. 5:20-6:3). ഈ രഹസ്യത്തോടു ചേർന്നാണു സ്ത്രീയും പുരുഷനും തമ്മിലുള്ള വിവാഹബന്ധത്തെയും അപ്പോസ്തോലൻ കാണു ന്നത്. വിവാഹശുശ്രൂഷയിൽ ഉദ്ധരിക്കുന്നതായ സങ്കീർത്തനഭാഗങ്ങൾ, ഉത്ത മഗീതം, പഴയനിയമത്തിലെ മറ്റു ഭാഗങ്ങൾ എന്നിവയെല്ലാം ക്രിസ്തുവും സഭയുമായുള്ള ബന്ധത്തെ സൂചിപ്പിക്കുന്നതായാണു വ്യാഖ്യാനിച്ചിരിക്കു ന്നത്. സഭയും ക്രിസ്തുവും തമ്മിലുള്ള അതുല്യവും ഉതിർന്നു പോകാത്ത തുമായ ബന്ധത്തിന്റെ അടിസ്ഥാനത്തിൽ തങ്ങളുടെ കുടുംബജീവിതം പടു ത്തുയർത്തണമെന്നാണു സഭ ദമ്പതിമാരെ പ്രബോധിപ്പിക്കുന്നത്. ഈ ലോകത്തിൽ അവസാനിക്കുന്ന ലക്ഷ്യങ്ങളോടു കൂടിയതോ, ഉപരിപ്ലവമായ സ്നേഹത്തോടു കൂടിയതോ ആയ വിവാഹബന്ധം പൂർണ്ണമാകുന്നില്ലെന്നും ഇവിടെ സൂചിപ്പിക്കപ്പെടുന്നു. ദമ്പതിമാരുടെ പരസ്പര സ്നേഹത്തിലൂടെ ത്രിത്വത്തിലെ ഐക്യവും സ്നേഹവും സ്ഫുരിപ്പിക്കപ്പെടേണ്ടതാണ്. അതു പോലെ തന്നെ സ്നേഹബന്ധത്തിൽ പ്രവേശിക്കുന്ന ദമ്പതിമാർ, ത്രിത്വര

ഹസ്യത്തിലും കർത്താവും സഭയുമായുള്ള ബന്ധത്തിന്റെ രഹസ്യത്തിലും പങ്കാളികളാവുന്നു. ഇവിടെയാണു വിവാഹം കൂദാശയാകുന്നത്.

### 4. ഗാഢമായ ബന്ധത്തിന്റെ ചിത്രം

പഴയനിയമത്തിൽ യഹോവയും ഇസ്രായേലും തമ്മിലുള്ള സ്നേഹ ബന്ധത്തെ സൂചിപ്പിക്കുവാൻ മണവാളന്റെയും മണവാട്ടിയുടെയും ചിത്രം ഉപയോഗിക്കുന്നുണ്ട്. ഇസ്രായേലിനെ അവിശ്വസ്തയായതു മൂലം തള്ളി ക്കളയുകയും പുതിയ ഇസ്രായേലെന്ന സഭയാകുന്ന മണവാട്ടിയെ മിശിഹാ തനിക്കു വധുവായി സ്വീകരിക്കുകയും ചെയ്തു എന്നു സഭാപിതാക്കന്മാർ വ്യാഖ്യാനിക്കുന്നു. ദൈവവും മനുഷ്യാത്മാവും തമ്മിലുള്ള ഗാഢമായ ആത്മീയ ബന്ധത്തെ കാണിക്കുവാൻ വിവാഹത്തിന്റെ ഭാഷ തന്നെയാണു സന്യാസിമാരും യോഗികളും ഉപയോഗിച്ചത്. യുഗാന്ത്യത്തിലുള്ള ദൈവ രാജ്യത്തിന്റെ വിരുന്നിനെ കുഞ്ഞാടിന്റെ വിവാഹവിരുന്നെന്നു വെളിപാടു പുസ്തകം വിശേഷിപ്പിക്കുന്നു (19:9).

### 5. തെറ്റിദ്ധാരണകൾ

ആദിമ നൂറ്റാണ്ടുകളിൽ വിവാഹം മ്ലേച്ഛമാണെന്നും തിന്മയാണെന്നും, അതുകൊണ്ട് വർജ്ജിക്കണമെന്നും പഠിപ്പിച്ചിരുന്ന ചിലതരം ജ്ഞാനവാദി കളും മനിക്കേയമതക്കാരും ഉണ്ടായിരുന്നു. അവർക്കെതിരായി സഭ ശക്തി പൂർവ്വം സമരം ചെയ്തു. 'വിവാഹം എല്ലാവർക്കും മാന്യവും കിടക്ക നിർമ്മ ലവും ആയിരിക്കട്ടെ' (എബ്രാ. 13:4) എന്നത് അപ്പോസ്തോലിക സഭയുടെ അനുശാസനമായിരുന്നു. കർത്താവ് ഉടൻ വരുമെന്ന പ്രതീക്ഷയിൽ, വിവാഹം വേണ്ടെന്നുവച്ച പലരുമുണ്ടായിരുന്നു. അവിവാഹിതനായിരുന്ന പൗലോസ് ശ്ലീഹാ പറയുന്നത് 'സകല മനുഷ്യരും എന്നെപ്പോലെ ആയിരി ക്കണം എന്നു ഞാൻ ഇച്ഛിക്കുന്നു. എന്നാൽ ഒരുവന് ഇങ്ങനെയും (അവി വാഹിതനായിരിക്കാൻ) ഒരുവന് അങ്ങനെയും (വിവാഹം കഴിക്കുന്നതിന്) താന്താന്റെ കൃപാവരം ദൈവം നല്കിയിരിക്കുന്നു' (1 കൊരി. 7:7).

### 6. താൽക്കാലികം

നാം ആദ്യമേ സൂചിപ്പിച്ചതുപോലെ, സ്ത്രീപുരുഷ വ്യത്യാസമെന്നത് ഈ ലോകത്തിൽ വംശവർദ്ധനയ്ക്കുവേണ്ടി ദൈവം നല്കിയിരിക്കുന്ന വ്യത്യാസം മാത്രമാണെന്നും അതുകൊണ്ടു ഈ വ്യത്യാസം മൗലികമായി സാധുതയുള്ളതല്ലെന്നും നിസ്സായിലെ വി. ഗ്രിഗോറിയോസിനെപ്പോലെയു ള്ളവർ വാദിച്ചിരുന്നു. കർത്താവ് പഠിപ്പിച്ചതിന്റെ അടിസ്ഥാനത്തിലാണ് ഇങ്ങനെ ചിന്തിച്ചത്. 'പുനരുത്ഥാനത്തിൽ മനുഷ്യർ വിവാഹം കഴിക്കുന്നില്ല, വിവാഹത്തിനു കൊടുക്കപ്പെടുന്നുമില്ല. സ്വർഗ്ഗത്തിലെ ദൂതന്മാരെപ്പോലെ അത്രേ ആകുന്നു' എന്നാണു കർത്താവു സാദൂക്യരോടു പറഞ്ഞത് (മത്താ.

22:30). സന്യാസപ്രസ്ഥാനത്തിൽ, ഈ ചിന്തയുടെ അടിസ്ഥാനത്തിലാണ് അവിവാഹിതാവസ്ഥയ്ക്കു മൂല്യം കൊടുത്തത്. വരാനിരിക്കുന്ന ലോക ത്തിന്റെ അനുഭവം ഈ ലോകത്തിൽ വച്ചുതന്നെ സ്വായത്തമാക്കുകയും അനുഭവിക്കുകയും ചെയ്യുന്നവൻ വിവാഹം കഴിക്കുന്നില്ല എന്നാണിവിടത്തെ വാദം.

## 7. കിരീടവും മുൾക്കിരീടവും

വിവാഹശുശ്രൂഷയുടെ ഒന്നാം ഭാഗത്തു വിവാഹനിശ്ചയം ചെയ്യുകയും മോതിരങ്ങൾ കൈമാറുകയും ചെയ്യുന്നു. രണ്ടാം ഭാഗത്തു കിരീടങ്ങൾ വാഴ്ത്തി വധുവരന്മാരുടെ മേൽ ആവസിപ്പിക്കുന്നു. കിരീടങ്ങൾ രാജകീയ ധ്വനിയുള്ളതാണെങ്കിലും കിരീടം വാഴ്വിനു മുമ്പായി ചൊല്ലുന്ന ഗാനത്തിൽ കുരിശിന്മേൽ തുക്കപ്പെട്ടിരിക്കുന്ന നീതിസൂര്യനെ സഭ കണ്ട് അമ്പിളി പോലെ ശോഭിക്കുന്നു എന്നാണു സൂചന. അതുപോലെതന്നെ മണവാ ളന്റെ കിരീടത്തെ കർത്താവിന്റെ മുൾമുടിയോടാണ് ഉപമിക്കുന്നത്. ഗ്രീക്ക്, റഷ്യൻ, ഓർത്തഡോക്സ് സഭകളിൽ ഈ കിരീടത്തെ രക്തസാക്ഷികളുടെ കിരീടത്തോടാണ് സാദൃശ്യപ്പെടുത്തുന്നത്. അപ്പോൾ ഒരു കാര്യം വ്യക്ത മാണ്. ലൗകികസുഖവും സന്തോഷവും സൂചിപ്പിക്കുന്ന ലൗകിക രാജകിരീ ടമല്ല ഇത്. ആത്മത്യാഗത്തിന്റെയും കഷ്ടതയുടെയും സ്വാർത്ഥലക്ഷ്യങ്ങളെ വർജ്ജിക്കുന്നതിന്റെയും പ്രതീകമായ മുൾക്കിരീടമാണ് ഇവിടെ മാതൃകയാ യിരിക്കുന്നത്. 'നീതിയുടെയും സന്തോഷത്തിന്റെയും കിരീട'മെന്ന് വിശേഷി പ്പിക്കപ്പെടുന്നു. വധൂവരന്മാരുടെ കിരീടങ്ങൾ സത്യപൂർണവും നീതിപൂർവ്വ കവും പരിശുദ്ധാത്മ സന്തോഷം നിറഞ്ഞതുമായ ഒരു ദാമ്പത്യജീവിതത്തി ലേക്കാണു മണവാളനെയും മണവാട്ടിയെയും ആനയിക്കുന്നത്.

## 8. സൃഷ്ടികർമ്മത്തിൽ പങ്കാളിത്തം

വിവേകത്തോടും സ്വാതന്ത്ര്യത്തോടും കൂടി ദൈവത്തിന്റെ സൃഷ്ടി കർമ്മത്തിൽ പങ്കെടുക്കുവാൻ ദമ്പതികൾ വിളിക്കപ്പെട്ടിരിക്കുന്നു. തങ്ങളുടെ സ്നേഹത്തിന്റെ ഫലമായി ജനിക്കുന്ന കുഞ്ഞുങ്ങൾ ദൈവരാജ്യത്തിന്റെ മക്കളായിത്തീരണം എന്ന തീക്ഷ്ണമായ ആഗ്രഹം ദമ്പതികൾക്കുണ്ടാ വണം. ആദിമ നൂറ്റാണ്ടുകളിൽ അക്രൈസ്തവനായ ഭർത്താവിനോടു കൂടിയോ ഭാര്യയോടു കൂടിയോ ക്രിസ്ത്യാനിയായ വിവാഹക്കൂട്ടാളി ജീവി ക്കുക എന്നതു സ്വാഭാവികമായിരുന്നു. എന്നാൽ പലപ്പോഴും ക്രിസ്ത്യാനി യായ പങ്കാളിയുടെ പ്രാർത്ഥനയും ജീവിതവും മൂലം മറ്റെയാൾ ക്രിസ്തീയ വിശ്വാസം സ്വീകരിച്ച ധാരാളം സംഭവങ്ങളുണ്ടായിട്ടുണ്ട്.

കുടുംബജീവിതത്തിനു വെല്ലുവിളികൾ ധാരാളം ഉണ്ടാകുന്ന ഈ കാലത്ത് മാതൃകാപരമായ കുടുംബജീവിതം നയിക്കുന്ന ദമ്പതിമാരെ ലോകം തേടുന്നു. ഓരോ കുടുംബവും ദൈവരാജ്യത്തിന്റെയും സഭയുടെയും ഓരോ

അടിസ്ഥാനശിലയാണ്. മനുഷ്യർക്കു ജീവിതത്തിൽ ആവശ്യമായ സുരക്ഷിതത്വബോധവും സ്നേഹവും പ്രത്യാശയും സഹാനുഭൂതിയും ആദ്യമേ ലഭിക്കേണ്ടത് കുടുംബത്തിൽ നിന്നാണ്. കുടുംബജീവിതത്തിന്റെ അത്യുന്നത ലക്ഷ്യങ്ങളിലേക്കാണ് ക്രിസ്തീയ വിവാഹം വിരൽ ചൂണ്ടുന്നത്.

**ചോദ്യങ്ങൾ**

1. ക്രിസ്തീയ വിവാഹത്തിനാധാരമായി ഉല്പത്തി പുസ്തകത്തിൽ എന്തു പറയുന്നു?
2. സഭയും ക്രിസ്തുവും തമ്മിലുള്ള ബന്ധം എങ്ങനെ ക്രിസ്തീയ വിവാഹത്തിന് അടിത്തറയാകുന്നു?
3. 'കിരീടം വാഴ്വി'ന്റെ അർത്ഥമെന്ത്?

### പാഠം 5

# സൗഖ്യദാനത്തിന്റെ കൂദാശകൾ

## 1. കുമ്പസാരം

❑ സഭാശരീരത്തിനു ദോഷം ❑ പാപം രോഗമാണ് ❑ സഭ പാപമോചനം നല്കുന്നു ❑ ദൈവസ്നേഹത്തിൽ നിന്നുള്ള വേർപാട് ❑ അനുരഞ്ജനത്തിന്റെ കൂദാശ ❑ കൗൺസലിങ്ങും കുമ്പസാരവും

### 1. സഭാശരീരത്തിനു ദോഷം

സഭാശരീരത്തിന്റെ ആരോഗ്യകരമായ ജീവന് തടസ്സമുണ്ടാക്കുന്നവയാണ് അതിലെ അംഗങ്ങളുടെ പാപങ്ങൾ, സഭാംഗമായ ഒരു വ്യക്തി ചെയ്യുന്ന പാപങ്ങൾ വ്യക്തിപരമായിട്ടു മാത്രമല്ല നാം എടുക്കുന്നത്. ആ വ്യക്തി സഭാശരീരത്തോടു മാമോദീസായിലൂടെയും വി. കുർബാനയിലൂടെയും ഒട്ടിച്ചുചേർക്കപ്പെട്ടിരിക്കുന്നതുകൊണ്ട് അയാളുടെ തെറ്റായ പ്രവൃത്തികളും ചിന്തകളും ഓരോ അളവിൽ സഭാശരീരത്തെ ബാധിക്കുന്നു. അതുകൊണ്ടു വ്യക്തിയുടെ പാപം വ്യക്തിക്കു ദോഷം ചെയ്യുമെന്നു മാത്രമല്ല സഭാഗാത്രത്തിനും ഉപദ്രവങ്ങൾ ഉണ്ടാക്കും. നമ്മുടെ കയ്യിലോ കാലിലോ ഒരു മുറിവുണ്ടായാൽ അത് ആ ഭാഗത്തിനു മാത്രമായിട്ടു നാം വിട്ടുകൊടുക്കുന്നില്ല. ശരീരത്തിന്റെ പൊതുവായ ആവശ്യമെന്ന നിലയിലാണ് ആ മുറിവിനു നാം ചികിത്സിക്കുന്നത്. മുറിവു വ്രണമായാൽ ശരീരം മുഴുവൻ വേദനയനുഭവിക്കും. മുറിവു കരിഞ്ഞാൽ ശരീരം മുഴുവൻ സന്തോ

ഷിക്കും. പാപത്തിൽ വീഴുന്ന ഒരു വ്യക്തി വ്യക്തിപരമായ നാശം മാത്രമല്ല വരുത്തുന്നത്. ക്രിസ്തീയ സമൂഹത്തിനു മുഴുവൻ വേദന നല്കുന്നു. അനുതപിക്കുന്ന ഒരു പാപിയെക്കുറിച്ചു സഭ മുഴുവനും സ്വർഗത്തിൽ മാലാഖമാരും കൂടി സന്തോഷിക്കുന്നു (ലൂക്കോ. 15:7).

### 2. പാപം രോഗമാണ്

പാപത്തെ രോഗമായിട്ടാണ് ഓർത്തഡോക്സ് പാരമ്പര്യത്തിൽ കരുതുന്നത്. പാപത്തിൽ വീണ മനുഷ്യവർഗത്തോട് ഒരു രോഗിയോടെന്നതുപോലെ സഹതാപത്തോടും ആർദ്രകരുണയോടുമാണു ദൈവം ഇടപെട്ടത്. ക്രിസ്തുവിന്റെ മനുഷ്യാവതാരം തന്നെ ഈ ആർദ്രസ്നേഹത്തിന്റെ ഫലമായിരുന്നല്ലോ, രോഗമുണ്ടാകുന്നതു സ്വന്തം തെറ്റുകൾ കൊണ്ടായാലും ഒരാൾ രോഗിയായിക്കഴിഞ്ഞാൽ നാം അയാളെ ശിക്ഷിക്കുകയല്ല, ചികിത്സിക്കുകയാണു ചെയ്യുന്നത്. കുറ്റവും ശിക്ഷയും എന്നതല്ല, ചികിത്സയും സൗഖ്യവും എന്നതാണ് നമ്മുടെ ചിന്ത. സഭയും ഇതുപോലെ തന്റെ മക്കളുടെ പാപങ്ങളെ രോഗങ്ങളായി കണ്ടു ചികിത്സിക്കാനാണ് ഇഷ്ടപ്പെടുന്നത്. ചികിത്സ ചിലപ്പോൾ നീണ്ടതും വേദനയുള്ളതുമായിരിക്കും. ശരീരത്തിൽ കാൻസർ പിടിച്ച ഭാഗങ്ങൾ നീക്കം ചെയ്യുന്നതുപോലെ വേദനയുള്ള ശാസ്ത്രക്രിയകൾ ചിലപ്പോൾ ചെയ്യേണ്ടിവരും. പക്ഷേ അതെല്ലാം രോഗിയുടെ ജീവനെ നശിപ്പിക്കാനല്ല. അതിനെ രക്ഷിക്കാനാണ്. ഇതായിരുന്നു കർത്താവു നല്ല വൈദ്യനായി വന്നതിന്റെ കാരണം. ലോകത്തെ വിധിക്കുന്ന ന്യായാധിപതി എന്നതിനേക്കാൾ മനുഷ്യരുടെ ആത്മീയവും ശാരീരികവുമായ രോഗങ്ങളെ സുഖപ്പെടുത്തി അവരെ ജീവനിലേക്ക് നയിക്കുന്ന മഹാവൈദ്യനായിരുന്നു ക്രിസ്തു. ആ വൈദ്യശുശ്രൂഷ തന്നെയാണു പാപമോചനം നല്കുന്ന സഭ ചെയ്യുന്നത്.

### 3. സഭ പാപമോചനം നല്കുന്നു

സഭയാണ് വ്യക്തിയുടെ കുമ്പസാരം (അനുതാപപൂർവമായ ഏറ്റുപറച്ചിൽ) കേൾക്കുന്നതും പാപപരിഹാരം നല്കുന്നതും, പട്ടക്കാരൻ സഭയുടെ പ്രതിനിധിയായിട്ടാണു കുമ്പസാരം കേൾക്കുന്നത്. 'നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗത്തിലും കെട്ടപ്പെട്ടിരിക്കും. നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗത്തിലും അഴിഞ്ഞിരിക്കും' (മത്താ. 18:18, യോഹ. 20:22, 23) എന്നു പറഞ്ഞു കർത്താവു കൊടുത്ത അധികാരം പ്രഥമമായി സഭയ്ക്കു നല്കിയ അധികാരമാണ്. സഭയിലൂടെ അത് മേൽപട്ടക്കാർക്കും പട്ടക്കാർക്കും ലഭിച്ചിരിക്കുന്നു. ആദിമസഭയിൽ പാപം പരസ്യമായി ഏറ്റുപറയുന്ന രീതിയുണ്ടായിരുന്നു. എന്നാൽ അതു പല അസൗകര്യങ്ങൾക്കും പ്രശ്നങ്ങൾക്കും ഇടയാക്കിയതുകൊണ്ടാണ് രഹസ്യമായ കുമ്പസാരം മതിയെന്നു പില്ക്കാലത്ത് തീരുമാനിച്ച് നടപ്പാക്കിയത്. ഏതായാലും സഭാശരീ

രവുമായി ബന്ധപ്പെട്ടാണ് ഏറ്റുപറച്ചിൽ നടത്തുന്നതും പാപങ്ങൾ മോചിക്കുന്നതും എന്നു വ്യക്തമാണ്. 'എന്നാൽ നിങ്ങൾക്കു രോഗശാന്തി വരേണ്ടതിനു ഒരുവൻ പ്രാർത്ഥിപ്പിൻ' (യാക്കോ. 5:16). പാപങ്ങളുടെ ഏറ്റുപറച്ചിൽ മൂലം സൗഖ്യം ലഭിക്കുന്നത് ആത്മീയരോഗങ്ങൾക്ക് മാത്രമല്ല, ശാരീരികവും മാനസികവുമായ രോഗങ്ങൾക്കും കൂടിയാണ്.

യഥാർത്ഥത്തിൽ ഒരു രോഗവും ഒറ്റപ്പെട്ടതല്ലെന്നും ഒരാളിന്റെ ആത്മ ശരീരമനസ്സുകളുമായി ബന്ധപ്പെട്ടതാണ് അയാളുടെ മിക്ക രോഗങ്ങളും എന്ന് ആധുനിക ശാസ്ത്രം മനസ്സിലാക്കിത്തുടങ്ങിയിട്ടുണ്ട്. മാത്രവുമല്ല, വ്യക്തിയുടെ രോഗങ്ങൾ വ്യക്തിയിൽ ഒതുങ്ങുന്നതല്ലെന്നും അവയുടെ കാരണങ്ങളും അനന്തരഫലങ്ങളും വ്യക്തിയുടെ ചുറ്റുപാടുമുള്ള സമൂഹവുമായി അഭേദ്യമായി ബന്ധപ്പെട്ടതാണെന്നുമുള്ള വസ്തുത വൈദ്യശാസ്ത്രം ഇന്ന് അംഗീകരിക്കുന്നു. സഭ നേരത്തേതന്നെ ഈ യാഥാർത്ഥ്യത്തിന്റെ അടിസ്ഥാനത്തിലാണു വ്യക്തിയുടെ പാപങ്ങളെയും പാപമോചനത്തെയും കണ്ടത്.

## 4. ദൈവസ്നേഹത്തിൽനിന്നുള്ള വേർപാട്

ദൈവസ്നേഹത്തിൽ നിന്നും മനുഷ്യസ്നേഹത്തിൽ നിന്നും നമ്മെ അകറ്റുന്നതെല്ലാം പാപമാണ്. ക്രിസ്തീയ വിശ്വാസത്തിൽ ഒരു പ്രമാണമേയുള്ളൂ: അതു സ്നേഹത്തിന്റെ പ്രമാണമാണ്. 'കാണ്മിൻ, നാം ദൈവമക്കൾ എന്നു വിളിക്കപ്പെടുവാൻ പിതാവു നമുക്ക് എത്ര വലിയ സ്നേഹം തന്നിരിക്കുന്നു' (1 യോഹ. 3:1). ഈ സ്നേഹത്തിൽ വസിക്കുന്നവൻ ആരും പാപം ചെയ്യുന്നില്ല എന്ന് യോഹന്നാൻശ്ലീഹാ ഉറപ്പായി പറയുന്നു. മുടിയനായ പുത്രന്റെ കഥ പറഞ്ഞ കർത്താവു കാണിച്ചത് അനന്തമായി ക്ഷമിക്കുകയും സ്നേഹിക്കുകയും ചെയ്യുന്ന സ്വർഗീയ പിതാവിനെയാണ് (ലൂക്കോ. 15). സ്നേഹത്തിനു ഭയമില്ല (1 യോഹ. 4:18). അതുകൊണ്ട് നാം പാപികളെങ്കിലും ദൈവസ്നേഹത്തിന്റെ പരിധിയില്ലാത്ത വലയത്തിനുള്ളിലായതിനാൽ ധൈര്യത്തോടുകൂടെ കൃപാസനത്തിന് അടുത്തുചെല്ലുന്നു (എബ്രാ. 4:16). 'അബ്ബാ, പിതാവേ, എന്നു വിളിക്കുന്ന പുത്രത്വത്തിന്റെ ആത്മാവിനെയാണു ദൈവം നമുക്കു നല്കിയിരിക്കുന്നത്, ദാസ്യത്തിന്റെ ആത്മാവിനെയല്ല' (ഗലാ. 4:6).

ആദിമസഭയിൽ പരസ്യമായി ഗൗരവപാപങ്ങൾ എന്നു കരുതിയിരുന്നതു മൂന്നാണ്: വിശ്വാസത്യാഗം, കൊലപാതകം, വ്യഭിചാരം. ഈ പരസ്യപാപങ്ങൾ പരസ്യമായി ഏറ്റുപറയുകയും അതിനു പരസ്യമായി പ്രായശ്ചിത്തം നല്കുകയും ചെയ്തിരുന്നു. വി. കുർബാനയിൽനിന്നു മാറ്റിനിർത്തുകയെന്നതാണ് പ്രധാന പ്രായശ്ചിത്തം. അതു ചിലപ്പോൾ വർഷങ്ങളോളം നീണ്ടുപോകും. പാപി, ശരിയായി പശ്ചാത്തപിച്ചു എന്നു വ്യക്തമാകുമ്പോൾ

വീണ്ടും കുർബാനാ സംസർഗത്തിൽ പ്രവേശിപ്പിച്ചിരുന്നു. മുടക്ക് എന്ന വാക്കിലന്തർഭവിച്ചിരിക്കുന്ന ശിക്ഷാ നടപടിയല്ല ഇത്. പ്രത്യുത രോഗിയായ ഒരംഗത്തിനു സൗഖ്യം നല്കി, സഭയിലേക്കു വീണ്ടും കൂട്ടിച്ചേർക്കുന്നതിനുള്ള ചികിത്സാപദ്ധതിയാണ്.

## 5. അനുരഞ്ജനത്തിന്റെ കൂദാശ

കുമ്പസാരം മൂലം ദൈവവുമായും മനുഷ്യരുമായും അനുരഞ്ജനപ്പെടുന്ന ധാരാളം ആളുകളുണ്ട്. അതുകൊണ്ട് അനുരഞ്ജനത്തിന്റെ കൂദാശയെന്നും ഇതിനെ വിളിക്കാം. നമുക്കാവശ്യബോധം തോന്നുന്ന ഏതുസമയത്തും ഈ കൂദാശ സ്വീകരിക്കാവുന്നതാണ്. പാപമോചനത്തിന്റെ അനുഭവം നിത്യവും നമുക്കുണ്ടായിരിക്കേണ്ടതാണെങ്കിലും പ്രത്യേക പാപങ്ങളെക്കുറിച്ചുള്ള ബോധവും അനുതാപവുമുള്ളപ്പോഴാണു നാം കുമ്പസാരിക്കുക. പാപമോചനം ലഭിച്ചു കഴിഞ്ഞാൽ അടുത്ത പടിയായി വി. കുർബാന അനുഭവിക്കുക ഏറ്റവും അഭികാമ്യമാണെങ്കിലും വി. കുർബാന അനുഭവിക്കുന്ന എല്ലാ അവസരത്തിലും ആത്മീയമായി ഒരുങ്ങണമെന്നല്ലാതെ പട്ടക്കാരന്റെ മുമ്പാകെ കുമ്പസാരിച്ചിരിക്കണം എന്നു സഭ പറയുന്നില്ല. കാരണം, വി. കുർബാന എല്ലാ ഞായറാഴ്ചകളിലും മാറാനായ പെരുന്നാളുകളിലും ക്രമമായി അനുഭവിക്കണമെന്നു സഭ പഠിപ്പിക്കുമ്പോൾ കുമ്പസാരം നമുക്കു പാപം ഏറ്റുപറയുന്നതിനുള്ള ആവശ്യബോധം ഉണ്ടാകുമ്പോൾ ചെയ്യേണ്ടതാണ്. ആഴ്ചയിലൊരിക്കലെന്നോ മാസത്തിലൊന്നെന്നോ അതിനു ക്രമം പറയുക സാദ്ധ്യമല്ല.

## 6. കൗൺസലിംഗും കുമ്പസാരവും

മാനസികമായി പ്രശ്നമുള്ളവർക്കു നല്കുന്ന കൗൺസലിംഗും കുമ്പസാരവും രണ്ടും രണ്ടാണ്. ഒന്നു മറ്റതിനെ ചിലപ്പോൾ സഹായിച്ചേക്കാം. എന്നാൽ ശരിയായി അനുതപിക്കുന്ന പാപിക്ക് അധികാരമുള്ള പട്ടക്കാരൻ നമ്മുടെ കർത്താവിന്റെ പാപമോചനം നല്കുന്നത് സഭയുടെ കൗദാശിക രഹസ്യങ്ങളിൽപ്പെട്ടതാണ്. പട്ടക്കാരൻ തന്നെ അനുതാപികൾക്കും മാനസികത്തകർച്ച അനുഭവിക്കുന്നവർക്കും വേണ്ടതായ മനഃശാസ്ത്രപരമായ മാർഗനിർദ്ദേശവും ഉപദേശവും നല്കാൻ കഴിവുള്ളയാളാണെങ്കിൽ അഭികാമ്യമാണ്. എന്നാൽ ഇന്നു സർവകലാശാലകളിൽ പഠിപ്പിക്കുന്ന മിക്ക ആധുനിക മനഃശാസ്ത്രരീതികളും, ദൈവവുമായുള്ള മനുഷ്യന്റെ ബന്ധത്തെ ഗൗരവമായി എടുക്കാറില്ല. അതുകൊണ്ടു പാപവും രോഗവും തമ്മിലുള്ള ബന്ധം അവർ വേണ്ടത്ര കാണുകയില്ല. അങ്ങനെ ഉപരിപ്ലവമായ മനഃശാസ്ത്രം പഠിച്ചിരിക്കുന്ന ആളിന്റെയടുക്കൽ പോകുന്നതിൽ നല്ലത് ആത്മീയദർശനമുള്ള ആത്മീയ ഗുരുക്കന്മാരിൽ നിന്ന് ഉപദേശം സ്വീകരിക്കുകയാണ്. സന്യാസപ്രസ്ഥാനം വികസിച്ച കാലഘട്ടങ്ങളിൽ ധാരാളം സന്യാ

സിശ്രേഷ്ഠന്മാർ കുമ്പസാര പിതാക്കന്മാരായി അറിയപ്പെട്ടിരുന്നു. ഗ്രീക്ക്, റഷ്യൻ ഓർത്തഡോക്സ് സഭകളിൽ ഇങ്ങനെ പരിശുദ്ധാത്മ നിറവുള്ള സന്യാസിമാരെ ആത്മീയപിതാക്കന്മാരായി സ്വീകരിക്കുന്ന രീതിയുണ്ട്. എന്നാൽ സഭയിലെ ഏതൊരു പട്ടക്കാരനും പാപമോചനാധികാരം സഭ നല്കിയിട്ടുണ്ടെന്നും നാം ഓർത്തിരിക്കണം.

കുമ്പസാരത്തെ ആത്മശരീരമനസ്സുകളുടെ സൗഖ്യത്തിന്റെ കൂദാശ യായി കരുതി സ്വീകരിക്കേണ്ടതാണ്. വ്യക്തിയുടെ സൗഖ്യം മൂലം സ്വർഗ ത്തിലും ഭൂമിയിലുമുള്ള സഭ സന്തോഷിക്കുകയും നമ്മുടെ രോഗങ്ങൾക്കുള്ള ഔഷധങ്ങൾ വഹിച്ചുകൊണ്ട് ഉദിച്ച നീതിസൂര്യനായ (മലാ. 4:2) കർത്താ വിനെ മഹത്വപ്പെടുത്തുകയും ചെയ്യും.

**ചോദ്യങ്ങൾ**

1. വ്യക്തിയുടെ പാപം എങ്ങനെ സഭാശരീരത്തെ ബാധിക്കുന്നു?
2. പാപത്തെ രോഗമായിക്കാണുന്ന ഓർത്തഡോക്സ് പാരമ്പര്യം വ്യക്ത മാക്കുക.
3. ആദിമ സഭയിൽ പരസ്യപാപങ്ങളായി കരുതിയത് ഏതെല്ലാം?

**പാഠം 6**

# സൗഖ്യദാനത്തിന്റെ കൂദാശകൾ

## 2. രോഗികളുടെ തൈലാഭിഷേകം

❑ ദൈവരാജ്യവും, സൗഖ്യദാനവും ❑ രോഗവും പാപവും ❑ ലക്ഷണവും കാരണവും ❑ പ്രകൃതിയുടെ രൂപാന്തരം ❑ അപ്പോസ്തോലിക പാരമ്പര്യം ❑ എണ്ണയും ദൈവസ്നേഹവും ❑ അന്ത്യകൂദാശയല്ല

### 1. ദൈവരാജ്യവും സൗഖ്യദാനവും

രോഗിയെ സൗഖ്യമാക്കുന്ന പ്രവൃത്തി ദൈവരാജ്യത്തിന്റെ ആരംഭമായി ട്ടാണു കർത്താവു കാണിച്ചുതന്നത്. ക്രിസ്തുവിന്റെ, ഈ ലോകത്തിലെ പ്രവർത്തനങ്ങളിൽ ഒരു നല്ല പങ്ക് രോഗികളെ സൗഖ്യമാക്കുന്ന ജോലിയാ യിരുന്നു എന്ന് സുവിശേഷങ്ങൾ അവതരിപ്പിച്ചിരിക്കുന്നു. 'പിന്നെ യേശു ഗലീലയിൽ ഒക്കെയും ചുറ്റിസഞ്ചരിച്ചുകൊണ്ട് അവരുടെ പള്ളികളിൽ ഉപ ദേശിക്കുകയും രാജ്യത്തിന്റെ സുവിശേഷം പ്രസംഗിക്കുകയും ജനത്തിലുള്ള സകല ദീനത്തെയും വ്യാധിയെയും സൗഖ്യമാക്കുകയും ചെയ്തു' (മത്താ. 4:23). ദൈവരാജ്യത്തിന്റെ സുവിശേഷവും രോഗങ്ങളുടെ ഉച്ചാടനവും തമ്മിൽ

അഭേദ്യമായ ബന്ധമാണുള്ളത്. പന്ത്രണ്ട് അപ്പോസ്തോലന്മാരെ സുവിശേഷം പ്രസംഗിപ്പാനായി കർത്താവു പല സ്ഥലത്തേക്കും അയയ്ക്കുമ്പോൾ രോഗം സൗഖ്യമാക്കാനുള്ള അധികാരവും അവർക്കു നല്കി. 'അങ്ങനെ, അവർ പുറപ്പെട്ടു മാനസാന്തരപ്പെടേണം എന്നു പ്രസംഗിച്ചു. വളരെ ഭൂതങ്ങളെ പുറത്താക്കുകയും അനേകം രോഗികൾക്ക് എണ്ണ തേച്ചു സൗഖ്യം വരുത്തുകയും ചെയ്തു' (മർക്കോ. 6:12–13). അതുപോലെ തന്നെ എഴുപത് അറിയിപ്പുകാരെ അയച്ചപ്പോഴും കർത്താവ് അവരോടു പറഞ്ഞത് അവർ ഏതെങ്കിലും പട്ടണത്തിൽ ചെന്നാൽ 'അതിലെ രോഗികളെ സൗഖ്യമാക്കി. ദൈവരാജ്യം നിങ്ങൾക്കു സമീപിച്ചിരിക്കുന്നു എന്നു പറവീൻ' (ലൂക്കോ. 19:9) എന്നാണ്.

## 2. രോഗവും പാപവും

രോഗവും പാപവും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു കഴിഞ്ഞ പാഠത്തിൽ സൂചിപ്പിച്ചിരുന്നു. ദൈവസ്നേഹത്തിൽ നിന്നും അകന്നു മനുഷ്യവർഗത്തിൽ രോഗവും മരണവും ദ്രവത്വവും ഉണ്ടായി. രോഗമെന്നു പറയുന്നതു നമ്മുടെ ബലഹീനമായ മനുഷ്യാവസ്ഥയുടെ ഏറ്റവും മുഖ്യമായ ലക്ഷണമാണ്. ശരീരത്തിന്റെയും മനസ്സിന്റെയും ആത്മാവിന്റെയും ശക്തി ക്ഷയിക്കുമ്പോൾ നാം മരണത്തോടും ഇല്ലായ്മയോടും അടുക്കുന്നു. നമ്മുടെ ശക്തി രോഗം മൂലം ചിതറിപ്പോവുമ്പോൾ നാം ഇല്ലാതെയാകുന്നു. 'പാപത്തിന്റെ ശമ്പളമായ മരണ'ത്തിലേക്കുള്ള നമ്മുടെ ചായ്വിനെയാണ് രോഗാവസ്ഥ കാണിക്കുന്നത്. മനുഷ്യവർഗത്തിന്റെ പൊതുവായ തലത്തിൽ ഇങ്ങനെ പാപവും രോഗവും തമ്മിൽ മൗലികമായ ബന്ധമുണ്ടെങ്കിലും ഒരു വ്യക്തിക്കുണ്ടാകുന്ന രോഗങ്ങൾ എല്ലാം ആ വ്യക്തിയുടെ പാപങ്ങൾ മൂലമാകണമെന്നു നിർബന്ധമില്ല. കുരുടനായി പിറന്ന മനുഷ്യന്റെ കാര്യത്തിൽ കർത്താവു തന്നെ ഇതു വ്യക്തമാക്കുന്നുണ്ടല്ലോ (യോഹ. 9:3). മനുഷ്യവംശത്തിന്റെ വീഴ്ചയുടെ അനന്തരഫലങ്ങളിലൊന്നായി രോഗം നിലനില്ക്കുന്നതുകൊണ്ട്, യാതൊരു പാപവും ചെയ്യാത്ത ശിശുക്കളും രോഗം മൂലം കഷ്ടതയനുഭവിക്കുന്നു.

## 3. ലക്ഷണവും കാരണവും

പാപം മൂലം ചിതറിപ്പോയ മനുഷ്യവ്യക്തിത്വത്തെ വീണ്ടെടുക്കുന്നതിനും അതിനെ അതിന്റെ ആദിസൗന്ദര്യത്തിലേക്കു തിരിച്ചു കൊണ്ടുവരുന്നതിനുമാണു കർത്താവായ യേശു ലോകത്തിൽ വന്നത്. അതുകൊണ്ട് ബലഹീനമായ മനുഷ്യത്വത്തിന്റെ മുഖ്യലക്ഷണമായ രോഗത്തെ നീക്കി, രോഗിയെ സൗഖ്യമാക്കുന്ന കർമ്മം സുപ്രധാനമായി കർത്താവ് കരുതി. എന്നാൽ നല്ല വൈദ്യനായ കർത്താവിനറിയാമായിരുന്നു രോഗം ബാഹ്യലക്ഷണം മാത്രമാണെന്നും അതിന്റെ കാരണത്തെയാണ് നശിപ്പിക്കേണ്ട

തെന്നും. അതുകൊണ്ടാണ് ദീർഘനാളായി പക്ഷവാതം പിടിച്ചു ദുർബല നായ രോഗിയെ നാലുപേർ ചേർന്നു ചുമന്നുകൊണ്ട് കർത്താവിന്റെ അടുക്കൽ കൊണ്ടുവന്നപ്പോൾ കർത്താവ് അവനോടു പറയുന്നത് 'മകനേ, നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു' (മർക്കോ. 2:1-5) എന്ന്. രോഗത്തിന്റെ അടിസ്ഥാന കാരണമായ പാപത്തിൽ നിന്നും കുറ്റബോധത്തിൽ നിന്നും രോഗിയെ മോചിപ്പിച്ചു ദൈവത്തോടും മനുഷ്യനോടുമുള്ള പൂർവിക രമ്യതയിലേക്ക് അവനെ തിരിച്ചുകൊണ്ടുവരുന്നു.

### 4. പ്രകൃതിയുടെ രൂപാന്തരം

ബാഹ്യമായ രോഗത്തിൽ നിന്നുള്ള വിമോചനം മാത്രമല്ല, നമ്മുടെ സ്വഭാവത്തിന്റെയും പ്രകൃതി മുഴുവന്റെയും രൂപാന്തരമാണ് ഇവിടെ ലക്ഷ്യം. രോഗം മൂലം നമ്മുടെ ബാഹ്യരൂപം വികൃതമാവുന്നതുപോലെ, മനുഷ്യന്റെ പാപം മൂലം പ്രകൃതി മുഴുവൻ വികൃതമാകുന്നു. ഈ വൈകൃതത്തിൽ നിന്ന് ആദിരൂപത്തിന്റെ ഭദ്രതയിലേക്കു നമ്മെ നയിക്കുന്ന സ്വർഗീയ വൈദ്യന്റെ ചിത്രമാണ് വലിയനോമ്പിലെ ഞായറാഴ്ചകളിൽ വായിക്കുന്ന സുവിശേഷ ഭാഗങ്ങളിൽ നാം കാണുന്നത്. അചേതനവസ്തുക്കളുടെ പ്രാതിനിധ്യം വഹിക്കുന്ന വെള്ളത്തെ രുചികരവും നിറമുള്ളതുമായ വീഞ്ഞാക്കി രൂപപ്പെടുത്തി. പിന്നെ വിവിധ രോഗങ്ങൾ മൂലം ശരീരവും മനസ്സും ആത്മാവും വികലമായവരെ സുഖപ്പെടുത്തി. അവസാനം ഭൗതികജീവൻ നഷ്ടപ്പെട്ട മരിച്ചവരുടെ പ്രതിനിധിയായ ലാസറിനെ ഉയിർപ്പിച്ചു. ജഡവസ്തു, മനുഷ്യശരീരമനസ്സുകൾ, മരണത്തിനധീനമായ ജീവനും ആത്മാവും ഈ മൂന്നുതരം യാഥാർത്ഥ്യങ്ങൾക്കും വൈദ്യനായ കർത്താവു രൂപാന്തരം നല്കുന്നു. 'അവൻ സകലവും തനിക്കു കീഴ്പെടുത്തുവാൻ കഴിയുന്ന തന്റെ വ്യാപാരശക്തി കൊണ്ടു നമ്മുടെ താഴ്ചയുള്ള ശരീരത്തെ തന്റെ മഹത്ത്വമുള്ള ശരീരത്തോട് അനുരൂപമായി രൂപാന്തരപ്പെടുത്തും' (ഫിലി. 3:21).

### 5. അപ്പോസ്തോലിക പാരമ്പര്യം

ഈ പശ്ചാത്തലത്തിൽ വേണം രോഗികളുടെ തൈലാഭിഷേകം എന്ന കൂദാശയെ മനസ്സിലാക്കുവാൻ. അപ്പോസ്തോലന്മാർ രോഗികളെ എണ്ണ തേച്ചു സുഖപ്പെടുത്തിയതായി സൂചിപ്പിച്ചല്ലോ (മർക്കോ. 6:12-13). വി. യാക്കോബിന്റെ ലേഖനത്തിൽ ഇതു കുറെക്കൂടി വ്യക്തമായി നാം കാണുന്നു. "നിങ്ങളിൽ രോഗമായി കിടക്കുന്നവൻ സഭയിലെ കശ്ശീശന്മാരെ വരുത്തട്ടെ, അവർ കർത്താവിന്റെ നാമത്തിൽ അവനെ എണ്ണപൂശി അവനുവേണ്ടി പ്രാർത്ഥിക്കട്ടെ. എന്നാൽ വിശ്വാസത്തോടുകൂടിയ പ്രാർത്ഥന രോഗിയെ രക്ഷിക്കും. കർത്താവു അവനെ എഴുന്നേൽപ്പിക്കും. അവൻ പാപം ചെയ്തിട്ടുണ്ടെങ്കിൽ അവനോടു ക്ഷമിക്കും. എന്നാൽ നിങ്ങൾക്കു രോഗശാന്തി വരേണ്ടതിനു തമ്മിൽ പാപങ്ങളെ ഏറ്റുപറഞ്ഞ് ഒരുവനുവേണ്ടി ഒരുവൻ പ്രാർത്ഥി

പ്പിൻ. നീതിമാന്റെ ശ്രദ്ധയോടുകൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു' (യാക്കോ. 5:14–16).

### 6. എണ്ണയും ദൈവസ്നേഹവും

എണ്ണ ആർദ്രമായ സ്നേഹത്തിന്റെയും സഹാനുഭൂതിയുടെയും പ്രതീകമാണ്. എണ്ണയ്ക്കു 'സ്നേഹം' എന്നു മലയാളത്തിൽ പര്യായപദമുണ്ട്. അതുപോലെ പുതിയനിയമം എഴുതിയ ഗ്രീക്കു ഭാഷയിലും 'എണ്ണ' (elaion) എന്ന വാക്കും 'ആർദ്രകരുണ' (eleos) എന്ന വാക്കും, പരസ്പരം ബന്ധപ്പെട്ടതാണ്. അപ്പോൾ ദിവ്യമായ കരുണയുടെയും സഹാനുഭൂതിയുടെയും പ്രതീകമായ എണ്ണയാണു രോഗിയെ പൂശുന്നത്. നല്ല ശമരിയാക്കാരന്റെ കഥയിൽ മുറിവേറ്റു കിടന്നവനെ കരുണയോടെ ശമരിയാക്കാരൻ എണ്ണ പൂശുന്നതായി കാണുന്നു.

### 7. അന്ത്യകൂദാശയല്ല

രോഗത്തിന്റെ ഏതവസ്ഥയിലും നടത്താവുന്ന ഒന്നാണു രോഗികളുടെ തൈലാഭിഷേകം. റോമൻ കത്തോലിക്കരെ അനുകരിച്ചു പലരും ഇതിനെ അന്ത്യകൂദാശ എന്നു വിളിക്കുകയും കരുതുകയും ചെയ്യാറുണ്ട്. ഇതു തെറ്റാണ്. രോഗി സൗഖ്യം പ്രാപിച്ചു എഴുന്നേൽക്കണമെന്ന പ്രാർത്ഥനയോടെയും പ്രത്യാശയോടെയുമാണ് തൈലാഭിഷേകം നടത്തുന്നത്; അല്ലാതെ മരണാസന്നനായി കിടക്കുന്ന ഒരാളിന്റെ അന്ത്യയാത്രയ്ക്കുള്ള ഒരുക്കമല്ല.

കുമ്പസാരത്തിൽ നാം കാണുന്ന പാപമോചനത്തിന്റെ കൂദാശ രോഗികളുടെ തൈലാഭിഷേകത്തിൽ അന്തർഭവിച്ചിട്ടുണ്ട്. പ്രാർത്ഥനകളിൽ നല്ല പങ്കും പാപമോചനത്തെ ലക്ഷ്യമാക്കിയാണ്. കാരണം നാം ആദ്യം സൂചിപ്പിച്ച രീതിയിൽ പാപവും രോഗവും തമ്മിലുള്ള ബന്ധം തന്നെ. കന്തീലാ ശുശ്രൂഷ എന്ന പേരിൽ അഞ്ചുതിരികൾ പ്രത്യേക രീതിയിൽ കത്തിച്ചു നടത്തുന്ന ദീർഘമായ തൈലാഭിഷേക ശുശ്രൂഷയുണ്ട്. ഇതും സാധാരണ തൈലാഭിഷേകവും ഫലത്തിൽ ഒന്നു തന്നെ. കന്തീലാശുശ്രൂഷയിൽ ദീർഘമായ വേദവായനകളും പാട്ടുകളും കർമ്മങ്ങളുമുണ്ട് എന്ന വ്യത്യാസമേയുള്ളൂ. തൈലം പൂശുമ്പോൾ ആദ്യം ചൊല്ലുന്ന പ്രാർത്ഥന ഇങ്ങനെയാണ്: 'പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ നീ വെടിപ്പാക്കപ്പെട്ടു ശുദ്ധീകരിക്കപ്പെടുകയും, മനസ്സോടും മനസ്സുകൂടാതെയും, അറിവോടും അറിവുകൂടാതെയും നീ ചെയ്തുപോയിട്ടുള്ള നിന്റെ കടങ്ങളും പാപങ്ങളും ക്ഷമിക്കപ്പെടുകയും സകല ദുർവികാരങ്ങളും പൈശാചിക വ്യാപാരങ്ങളും നിന്നിൽനിന്നും മായിക്കപ്പെടുകയും ചെയ്യുമാറാകട്ടെ.' ഇങ്ങനെ പ്രാർത്ഥിച്ചുകൊണ്ടു രോഗിയുടെ നെറ്റിയിലും നെഞ്ചത്തും കാൽമുട്ടിലും കുരിശാകൃതിയിൽ തൈലം പൂശുന്നു. പിന്നീടു ബാഹ്യവും ആന്ത

രീകവുമായ ഇന്ദ്രിയങ്ങളുടെ വിശുദ്ധീകരണത്തിനായി പേരെടുത്തു പറഞ്ഞു കൊണ്ടു കണ്ണ്, മൂക്ക്, അധരങ്ങൾ, ചെവികൾ, കൈകാലുകൾ, പൊക്കിളി നുതാഴെ എന്നിവിടങ്ങളിൽ തൈലം പൂശുന്നു.

ആഴമായ അർത്ഥമുൾക്കൊള്ളുന്ന രോഗികളുടെ തൈലാഭിഷേകത്തെ സഭയുടെ സുപ്രധാന രഹസ്യങ്ങളിലൊന്നായി കരുതി അതിന്റെ യുക്ത മായ സ്ഥാനം വീണ്ടെടുക്കേണ്ടതാണ്.

## ചോദ്യങ്ങൾ

1. രോഗവും പാപവും തമ്മിലുള്ള ബന്ധം വ്യക്തമാക്കുക?
2. എണ്ണതേച്ചു സുഖപ്പെടുത്തുന്നതിന്റെ പ്രാധാന്യമെന്ത്?
3. ദൈവരാജ്യത്തിന്റെ സുവിശേഷവും രോഗികളുടെ സൗഖ്യവും തമ്മി ലുള്ള ബന്ധത്തെ ക്രിസ്തു എങ്ങനെയാണു കണ്ടത്?